ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീ നീലകണ്ഠ തീർത്ഥപാദ യോഗീശ്വരൻ
# അഥവാ
# സഞ്ചരിക്കുന്ന ഗ്രന്ഥശാല

SOUTHERNSTAR PUBLICATIONS

Title

**SREE NEELAKANTA THEERDHAPADA YOGEESWARAN**
**ADHAVA**
**SANCHARIKKUNNA GRANDASALA**

Author

**KUMBALATHU SANTHAKUMARI AMMA**

Language

**MALAYALAM**

Type setting

**NANDINI PRINTERS,Tvpm**

Printed at

**NANDINI PRINTERS**
**Colour& Web offset**
**SouthernStar Buildings,Kannammoola**
**Medical College.P.O. Thiruvananthapuram-11**
Phone: Office- 2443345 Fax: 0471 2445666
E mail: nrrajanand@yahoo.com

Cover Design

**RATHEESH RAJ**

Publisher

**SOUTHERN STAR PUBLICATIONS**
**SouthernStar Buildings,Kannammoola**
**Medical College.P.O. Thiruvananthapuram-11**

Price

**Rs. 120.00**

# ശ്രീ നീലകണ്ഠ തീർത്ഥപാദ യോഗീശ്വരൻ
# അഥവാ
# സഞ്ചരിക്കുന്ന ഗ്രന്ഥശാല

പ്രൊഫ.കുമ്പളത്തു ശാന്തകുമാരിഅമ്മ

SOUTHERNSTAR PUBLICATIONS
സതേൺസ്റ്റാർ പബ്ലിക്കേഷൻസ്
തിരുവനന്തപുരം

# പ്രൊഫ.കുമ്പളത്തു ശാന്തകുമാരിഅമ്മ



ദിവാൻ സർ.സി.പിയുടെ ഭരണകാലത്ത് ജയിൽവാസത്തിനിടയിൽ വീരചരമമടഞ്ഞ അഡ്വ.പ്രാക്കുളം പി.കെ.പത്മനാഭപിള്ളയുടെയും ശ്രീമതി കുമ്പളത്തു തങ്കമ്മയുടെയും നാലാമത്തെ മകളായി പന്മനയിൽ കുമ്പളത്തു വീട്ടിൽ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസം പന്മനയിൽ ശ്രീ ബാലഭട്ടാരക വിലാസം സംസ്കൃത ഹൈസ്കൂളിൽ. തിരുവനന്തപുരം സംസ്കൃത കോളേജിൽ നിന്നും വേദാന്തത്തിൽ ബി.എ.ബിരുദം നേടി. 1956ൽ വിവാഹിതയായി. അതിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എയ്ക്കും മലയാളം എം.എയ്ക്കും പഠനം തുടർന്നു. മലയാളം എം.എ ഒന്നാം ക്ലാസിൽ പാസായി. എൻ.എസ്.എസ് കോളേജ് ധനുവച്ചപുരം, നീറമൺകര, മഹാത്മാഗാന്ധി കോളേജ് എന്നിവിടങ്ങളിൽ മലയാളം അധ്യാപികയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ , ശ്രീനാരായണഗുരു സ്വാമികൾ (ബാലസാഹിത്യം) എന്നീ കൃതികൾ രചിച്ചു. സർക്കാരിന്റെ സാംസ്കാരിക വകുപ്പ് പ്രകാശനം ചെയ്ത ചട്ടമ്പിസ്വാമികളുടെ ഒരു ജീവചരിത്രവും , 'ചണ്ഡാലഭിക്ഷുകി ഒരവലോകനം' എന്ന ഒരു ഗ്രന്ഥവും രചിച്ചിട്ടുണ്ട്. ഒരു പതിറ്റാണ്ടുകാലം 'തങ്കത്താലം' എന്ന മാസികയിൽ വനിതാ പംക്തി കൈകാര്യം ചെയ്തു. ആദ്ധ്യാത്മികവും വിജ്ഞാനസാഹിത്യശാഖയെ സമ്പുഷ്ടമാക്കുന്നതുമായ അനവധി ലേഖനങ്ങളും ഭാരതത്തിലെ സ്ത്രീകളുടെ മഹത്വത്തെ പ്രകീർത്തിക്കുന്നതുമായ നിരവധി പ്രബന്ധങ്ങളും എഴുതിയിട്ടുണ്ട്. കൂടാതെ ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ വ്യക്തിത്വത്തിന്റെയും മഹത്വത്തിന്റെയും ഭിന്നമുഖങ്ങളെപ്പറ്റി സുദീർഘമായി പ്രതിപാദിക്കുന്ന പ്രബന്ധങ്ങളുടെ സമാഹാരമായ 'പൂജാപുഷ്പങ്ങൾ' എന്ന ഗ്രന്ഥവും രചിച്ചു. ഇവ കൂടാതെ കൊച്ചുകുട്ടികൾക്കുവേണ്ടി " പഞ്ചമൂർത്തികൾ" എന്ന ഒരു പ്രാർത്ഥനാ ഗ്രന്ഥവും എഴുതിയിട്ടുണ്ട്. ആറ്റുകാൽ ഭഗവതി ട്രസ്റ്റ് ഏർപ്പെടുത്തിയ 'ചട്ടമ്പിസ്വാമി പുരസ്കാരവും' തിരുവനന്തപുരം വിദ്യാധിരാജ മിഷന്റെ "ശ്രീ വിദ്യാധിരാജ ശ്രേഷ്ഠ പുരസ്കാരവും" കേരള ഹിന്ദി സാഹിത്യ അക്കാദമി ഏർപ്പെടുത്തിയ "മഹർഷിവിദ്യാധിരാജ പുരസ്കാരവും" കെ.ആർ. ഇലങ്കത്ത് സ്മാരകട്രസ്റ്റിന്റെ "കെ.ആർ. ഇലങ്കത്ത് സ്മാരക പ്രശംസാ പത്രവും" ലഭിച്ചിട്ടുണ്ട്.

**ഭർത്താവ്** – **പ്രൊഫ. ജഗദി വേലായുധൻ നായർ.**

**മക്കൾ** – **കുമ്പളത്ത് ശരത്ചന്ദ്രൻ നായർ**
**(ഓഫീസർ ജനറൽ എഡ്യൂക്കേഷൻ ഡിപ്പാർട്ടുമെന്റ്, സെക്രട്ടറിയേറ്റ്)**
– **ഡോ. കുമ്പളത്ത് പ്രതാപചന്ദ്രൻ നായർ.**


**വിലാസം:**

കുമ്പളത്ത്, മുക്കോല പി.ഒ., തിരുവനന്തപുരം 695044

**ഫോൺ: 2438355, 2431147, 2439665.**

# അവതാരിക

ഒരു നല്ല പുസ്തകം സജ്ജനസമക്ഷം അവതരിപ്പിക്കുകയെന്നത് ഒരു പുണ്യകർമ്മമാണ്. എന്റെ സുഹൃത്തും, പൂർവ്വവിദ്യാർത്ഥിനിയുമായ ശ്രീമതി കുമ്പളത്ത് ശാന്തകുമാരിയമ്മ ഈ ചുമതല എന്നെ ഏൽപ്പിച്ചതിൽ എനിക്ക് അതീവസന്തോഷമുണ്ട്.

ഭാരതീയ നവോത്ഥാനത്തിന് ഇടയാക്കിയ ചരിത്രസന്ദർഭം പാശ്ചാത്യാധിനിവേശത്തിൽക്കൂടിയുള്ള ആധുനികതുടെ വരവായിരുന്നു. ഭാരതീയമായ അറിവുകളുടെയും നിലപാടുകളുടെയും പുനരാഗമനം നവോത്ഥാനത്തിന്റെ ഒരു പ്രകടലക്ഷണമായിരുന്നുവെങ്കിൽ, അതിൽക്കവിഞ്ഞു പ്രകടമായിരുന്നുവെന്നു പറയാം വിദേശീയമായ ചിന്തകളുടെയും അഭിരുചികളുടെയും സ്വാധീനം. ഇവയ്ക്ക് തമ്മിൽ വലിയ വിടവൊന്നും വെച്ചുപുലർത്തുക സാധ്യമായിരുന്നില്ല. എങ്കിലും ശുദ്ധഭാരതീയതക്ക് നവീനോർജ്ജം പകർന്ന ആചാര്യന്മാരെ പെട്ടെന്ന് തിരിച്ചറിയാം. വിവേകാനന്ദസ്വാമി ഇന്ത്യാക്കാരോടും ലോകത്തോടു പൊതുവേയും സംസാരിക്കുവാൻ സ്വീകരിച്ച മാധ്യമം ഇംഗ്ലീഷായിരുന്നു. അദ്ദേഹത്തിന്റെ സമകാലീനനായ ചട്ടമ്പിസ്വാമി ഇംഗ്ലീഷിൽ അനഭിജ്ഞനും. എങ്കിലും ഇരുവരുടെയും അസ്തിത്വത്തിന്റെ സ്രോതസ്സ് പുരാതനമായ ആർഷചിന്ത തന്നെ ആയിരുന്നുവല്ലോ. ഇങ്ങനെയൊരു ഉദാഹരണം പറയുവാൻ കാരണം ഭാരതീയരുടെ തിരിച്ചുവരവിന് പല വഴികൾ ഉണ്ടായിരുന്നുവെന്ന് സൂചിപ്പിക്കുവാൻ മാത്രം.

ശ്രീ ചട്ടമ്പിസ്വാമിയും, ശ്രീ നാരായണ ഗുരുസ്വാമിയും കേരളീയ നവോത്ഥാനത്തിന് ശക്തവും വ്യാപകവുമായ പ്രചോദനം നൽകി. അവരുടെ സംഭാവന പല മണ്ഡലങ്ങളിലുമെത്തി, ശ്രീനാരായണ ഗുരുസ്വാമി അവശസമുദായങ്ങളുടെ മുന്നേറ്റത്തിന് ഒരു കെടാവിളക്കായി പ്രശോഭിക്കുകയും ചെയ്തു. എന്നാൽ അവരുടെ കൃതികൾ മനനം ചെയ്തിട്ടുള്ളവർക്കറിയാം അവരുടെ ഏറ്റവും മഹത്തായ സംഭാവന. ഹൈന്ദവ ജനതയിൽ ആധ്യാത്മികാവബോധം വളർത്തിയതായിരുന്നുവെന്ന് . വ്യാസനും ശങ്കരനും ചേർന്നതാണ് നമ്മുടെ സ്വാമി. അവിടുത്തേക്ക് അറിയാത്തതായൊന്നുമില്ല എന്നാണ് ചട്ടമ്പിസ്വാമിയെപ്പറ്റി നാരായണഗുരു സ്വാമി പറഞ്ഞിട്ടുള്ളത്. ജ്ഞാനനിധിയായ ചട്ടമ്പിസ്വാമി ഗ്രന്ഥരചനയിൽക്കൂടിയും ജിജ്ഞാസുക്കളോടുള്ള ഗൗരവമേറിയ സംഭാഷണങ്ങളിൽ കൂടിയും വ്യക്തികളും കുടുംബങ്ങളുമായി ബന്ധപ്പെട്ട് അവർക്ക് നല്ല വാക്കോതി കൊടുത്തും ഇടയ്ക്കിടെ തന്റെ അത്ഭുത ലീലകളാൽ ഭൗതികാതീതമാനങ്ങളെപ്പറ്റി ബോധം വളർത്തിയും തന്റെ സമകാലീനരേയും വരും തലമുറകളേയും അനുഗ്രഹിച്ചു. സർവഥാ യോഗ്യരായ ശിഷ്യരെ ലഭിക്കുവാനും അദ്ദേഹത്തിന് നിയോഗമുണ്ടായിരുന്നു.

ശ്രീ.നീലകണ്ഠതീർത്ഥപാദർ ശ്രീ ചട്ടമ്പിസ്വാമികളുടെ ശിഷ്യരിൽ പണ്ഡിതാഗ്രേസരനും കർക്കശമായ സന്ന്യാസചര്യയിൽ അദ്വിതീയനുമായിരുന്നു.

ഇരുപതാം ശതാബ്ദത്തിന്റെ ആദ്യദശകങ്ങളിൽ അദ്ദേഹത്തിന്റെ കീർത്തി കേരളമെങ്ങും വ്യാപിച്ചിരുന്നുവെന്നു മാത്രമല്ല, മദ്ധ്യാഹ്ന സൂര്യപ്രഭയോടുപമിക്കാവുന്ന ആ വ്യക്തിത്വത്തിന്റെ ശക്തി എത്രയോ മനസ്സുകളിൽ പ്രവർത്തിക്കുകയും ചെയ്തു. മദ്ധ്യവയസ്സിൽ അദ്ദേഹം ദിവംഗതനായി. നേരത്തേ വിട്ടു പിരിഞ്ഞതു കൊണ്ടോ ഗഹനമായ ചിന്തകളെ ഗഹനമായല്ലാതെ പ്രകാശിപ്പിച്ചിട്ടില്ലാത്തതുകൊണ്ടോ കേരളീയ മനസിന്റെ ആധുനികമായ ഉപരിപ്ലവത കൊണ്ടോ എന്തു കൊണ്ടായാലും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി ഇന്ന് ഏറെക്കുറെ വിസ്മൃതനാണ്. ആ തെറ്റു തിരുത്തുവാനും ഒരത്ഭുത പുരുഷനെന്ന് അതിശയോക്തി സ്പർശമില്ലാതെ പറയാവുന്ന ആ യതിവര്യനെ വായനക്കാർക്ക് പരിചയപ്പെടുത്തുവാനും ഉദ്ദേശിച്ചെഴുതിയതാണ് ഈ ലഘുജീവചരിത്രം.

ഭക്തയും പണ്ഡിതയുമാണ് ശ്രീമതി. ശാന്തകുമാരി.അവർ ശ്രീ ചട്ടമ്പിസ്വാമി, അദ്ദേഹത്തിന്റെ സന്യാസിശിഷ്യന്മാർ ഗൃഹസ്ഥശിഷ്യന്മാർ എന്നിവരോട് ഗാഢബന്ധം പുലർത്തിയ ഒരു കുടുംബത്തിലെ അംഗവുമാണ്. ധാരാളം വിവരങ്ങൾ ശ്രീ നീലകണ്ഠതീർത്ഥപാദരുടെ കുടുംബത്തെ പറ്റിയും ചെറുപ്പകാലത്തെ പറ്റിയും അവർക്കു ലഭിച്ചിരിക്കുന്നു. ഗുരുശിഷ്യബന്ധത്തെപ്പറ്റിയും ഹൃദയസ്പൃക്കായ പല സന്ദർഭങ്ങൾ ഇതിലുണ്ട്. മാത്രമല്ല സ്വാമി എഴുതിയ പുസ്തകങ്ങൾ, പ്രബന്ധങ്ങൾ എന്നിവയുടെ പട്ടികയും ഓരോന്നിനെപ്പറ്റിയും ആധികാരികമായ കുറിപ്പുകളും ഈ പുസ്തകത്തിലുണ്ട്. ഒരു റഫറൻസ് ഗ്രന്ഥമെന്ന നിലയിൽ സാധാരണ വായനക്കാർക്കും ഗവേഷകർക്കും ഇത് വളരെ പ്രയോജനപ്പെടും. എന്നാൽ ഇവയിൽ ഏതെല്ലാം ലഭ്യമാണ് എന്ന് പറഞ്ഞിട്ടില്ല. സ്വാമികളുടെ എല്ലാ കൃതികളുടെയും ഒരു സമാഹാരം പ്രസിദ്ധീകരിക്കേണ്ട ചുമതല സ്വാമിഭക്തർ അവിളംബം ഏറ്റെടുക്കേണ്ടതാണ്. മാത്രമല്ല ലളിതമായ മലയാളത്തിലുള്ള വ്യാഖ്യാനം കൂടാതെ സ്വാമിയുടെ കൃതികൾ മനസിലാക്കാൻ കഴിവുള്ളവർ ഇന്ന് ചുരുക്കമാണെന്ന് ഓർമ്മിക്കണം. സ്വാമിയുടെ മനസ്സിന്റെ ഭാഷ സംസ്കൃതമായിരുന്നു. വിപുലവും അഗാധവുമായ ഒരു ഭാരതീയ മനസ്സിന്റെ ഒരു ഭാഗമായിരുന്നു ശ്രീ നീലകണ്ഠതീർത്ഥരുടെ ചിന്തയും വാക്കും.

ചില ക്ഷേത്രങ്ങളിൽ മൂർത്തിയുടെ അടുത്തു പോകുവാൻ ഭയം തോന്നും. ഉഗ്രമാണ് ആ ചൈതന്യം. നാലമ്പലത്തിൽ പ്രദക്ഷിണം വെച്ച് നമസ്കരിച്ചു മടങ്ങുവാനേ സാധാരണക്കാർക്ക് സാധിക്കുകയുള്ളു. അവർക്കും പ്രസാദം കിട്ടും. ശ്രീമതി ശാന്തകുമാരിക്കു കിട്ടിയ പ്രസാദത്തിൽ പങ്ക് അവർ നമുക്ക് തരികയാണ്.

പ്രയത്ന ശീലയും ഭക്തയുമായ ശാന്തകുമാരിയെ സ്നേഹപൂർവ്വം അഭിനന്ദിക്കുന്നു. ശക്തമായും വ്യക്തമായും എഴുതുന്നതാണ് അവരുടെ തൂലിക. അവർ നീട്ടുന്ന പ്രസാദം വാങ്ങുവാൻ സുഹൃത്തുക്കളെ സാദരം ക്ഷണിച്ചുകൊള്ളട്ടെ.

**-ഹൃദയകുമാരി**

# ആമുഖം

"മഹത്തായ ഒരു ജീവിതം നയിക്കുന്നതുപോലെതന്നെ ദുഷ്കരമാണ് മഹത്തായ ഒരു ജീവചരിത്രം രചിക്കുന്നതും". ഈ മഹദ് വചനം മനസ്സിൽ സ്മരിച്ചുകൊണ്ടുതന്നെയാണ് ഈ ദുഷ്കര കർമ്മത്തിന് ഞാൻ ശ്രമിക്കുന്നത്."സഞ്ചരിക്കുന്ന ഗ്രന്ഥശാല" എന്ന് സശിരഃകമ്പം ഭാരതത്തിലും, ഇംഗ്ലണ്ട്, അമേരിക്ക, ജർമ്മനി തുടങ്ങിയ രാജ്യങ്ങളിലും ഉള്ള പണ്ഡിത വരേണ്യന്മാർ സമ്മതിച്ചിരിക്കുന്ന ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമികളുടെ ജീവചരിത്രം രചിക്കുവാൻ ഞാൻ എങ്ങനെ ധൈര്യപ്പെട്ടു എന്ന് ചിന്തിച്ചുപോകുകയാണ്. ലോകചരിത്രത്തിൽത്തന്നെ ഒരു ഗുരുവിന്റെ തൃക്കൈകളാൽ തന്റെ ശിഷ്യനെ സമാധിയിരുത്തുകയും അവിടത്തന്നെ ശിവലിംഗപ്രതിഷ്ഠ നടത്തിഅനുഗ്രഹിക്കുകയും ചെയ്ത ഏക പുണ്യസ്ഥാനമാണ് കരുനാഗപ്പള്ളി പുന്നക്കുളം "ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമി സമാധി പീഠം". പരമാചാര്യനും ജഗദ്ഗുരുവും സ്നേഹ സ്വരൂപനുമായ ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളാണ് ആ പുണ്യകർമ്മം നിർവ്വഹിച്ചത്. ലോകത്ത് മറ്റാർക്കും കിട്ടാത്ത ഭാഗ്യമാണ് ഈ ശിഷ്യന് ലഭിച്ചത്. ഭക്തവത്സലനും, സ്നേഹനിധിയും, ആശ്രിതവത്സലനുമായ-അങ്ങനെയുള്ള ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ കരുണാകടാക്ഷങ്ങൾ ഈയുള്ളവളിൽച്ചൊരിഞ്ഞ് ഈ സംരംഭത്തിൽ എന്നെ സഹായിക്കും എന്ന പൂർണ്ണവിശ്വാസമുള്ളതുകൊണ്ടാണ് ഞാൻ ഇതിന് തയ്യാറായത്. ആ വിശ്വാസമാണ് എന്റെ ആത്മവിശ്വാസം. അതിന്റെ പിന്നിലുള്ള ശക്തിയും പ്രേരണയും അഭയവുമെല്ലാം ചട്ടമ്പിസ്വാമികൾ തന്നെയാണ്. ആ ഉറച്ച വിശ്വാസത്തിൽ എന്റെ മാതാപിതാക്കളുടേയും ഗുരുക്കന്മാരുടേയും സ്വാമിഭക്തരുടേയും അനുഗ്രഹത്തോടുകൂടി ആ സൽകൃത്യം നിർവ്വഹിക്കാൻ ഞാൻ ശ്രമിക്കുകയാണ്.

ചട്ടമ്പിസ്വാമി തിരുവടികളുടെ പ്രിയശിഷ്യനും മഹാപണ്ഡിതനും ഋഷീശ്വരനുമായ ശ്രീനീലകണ്ഠ തീർത്ഥപാദരുടെ ഒരു ജീവചരിത്രം സാധാരണക്കാർക്ക് മനസ്സിലാകത്തക്ക ഭാഷയിൽ സംഗ്രഹിച്ച് എഴുതണം എന്ന് എന്നോടു പറഞ്ഞ മഹാശയനെക്കുറിച്ച് ആദ്യമായിപ്പറയേണ്ടതുണ്ട്. ശ്രീചട്ടമ്പിസ്വാമി ഭക്തനും അംബാ പ്രസാദം വേണ്ടുംവണ്ണം സിദ്ധിച്ച ഒരു മഹാപ്രതിഭയും, സാഹിത്യകാരനും, വാഗ്മിയുമായ ശ്രീ ആറ്റുകാൽ മാധവൻ നായർ അവർകളാണ് ആ പുണ്യവാൻ. ആറ്റുകാൽ ദേവീക്ഷേത്രത്തിന്റെ എക്കാലവും ചെയർമാനായ അദ്ദേഹം എല്ലാ വർഷവും ശ്രീ വിദ്യാധിരാജ

ചട്ടമ്പിസ്വാമികളുടെ നാമധേയത്തിൽ "ശ്രീവിദ്യാധിരാജ പുരസ്കാരം" എന്ന ഒരു ശ്രേഷ്ഠപുരസ്ക്കാരം ഏർപ്പെടുത്തിയിട്ടുണ്ട്. ശ്രീ. എ.വി. ശങ്കരൻ അവർകൾ ഏർപ്പെടുത്തിയ "ചട്ടമ്പിസ്വാമി പുരസ്ക്കാരവും" ഇതോടൊപ്പം ആറ്റുകാൽ ടെമ്പിൾ ട്രസ്റ്റ് എല്ലാ വർഷവും നൽകിവരുകയാണ്. 2005-ലെ പുരസ്ക്കാരം എനിക്കാണെന്ന് അറിയിക്കുവാൻ വേണ്ടി എന്നെ മാധവൻ നായർ സാർ ഫോണിൽ വിളിച്ചപ്പോൾ നീലകണ്ഠ തീർത്ഥപാദരുടെ ജീവ ചരിത്ര രചനയെക്കുറിച്ച് എന്നോടു പറഞ്ഞു. എന്റെ അഭിവന്ദ്യ ഭർത്താവ് പ്രൊഫ. ജഗദി വേലായുധൻ നായർക്ക് പ്രിയംകരനും ആദരണീയനുമാണ് അദ്ദേഹം. ഒരു ജ്യേഷ്ഠ സഹോദരനെപ്പോലെ കരുതുന്ന മാധവൻ നായർ സാറും ജഗദിസാറും കൂടി സ്ക്കൂൾ വിദ്യാർത്ഥികളായിരിക്കുമ്പോഴേ കവിത കൾ രചിച്ചതും സാഹിത്യ പ്രവർത്തനങ്ങൾ നടത്തിയതും ഒക്കെ ജഗദിസാർ എന്നോടു പറഞ്ഞിട്ടും ഉണ്ട്. ഭാഷാപണ്ഡിതന്മാരെപ്പോലും അതിശയിപ്പിക്ക ത്തക്ക വിധത്തിലുള്ള അദ്ദേഹത്തിന്റെ ഭാഷാശൈലിയും ഭാഷാ പാണ്ഡി ത്യവും എടുത്തു പറയേണ്ട കാര്യങ്ങളാണ്. സൂക്ഷ്മദൃക്കും ഗവേഷണ പടു വുമാണ് അദ്ദേഹം. അനവധി യനവധി ആദ്ധ്യാത്മിക ലേഖനങ്ങളും പ്രബ ന്ധങ്ങളും അദ്ദേഹം രചിച്ചിട്ടും ഉണ്ട്. വിനയം, സ്നേഹം, ആത്മാർത്ഥത, ഈശ്വ രഭക്തി, എന്നീ ഗുണങ്ങൾക്ക് വിളനിലമായ അദ്ദേഹത്തിന്റെ വചസ്സുകൾ ശിര സ്സാവഹിച്ചുകൊണ്ട് ഞാൻ ഈ മഹത് കൃത്യത്തിന് മുതിരുകയാണ്. മാധ വൻ നായർ സാറിനോടൊപ്പംതന്നെ സ്മരിക്കേണ്ട മറ്റൊരു ചട്ടമ്പിസ്വാമി ഭക്ത നാണ് ശ്രീ ആറ്റുകാൽ ദിവാകരൻപിള്ള അവർകൾ. അദ്ദേഹവും ഒരു കഴി വുറ്റ കവിയാണ്. ഒരു സഹോദരിയെപ്പോലെ എന്നെ സ്നേഹിക്കുകയും ബഹു മാനിക്കുകയും ചെയ്യുന്ന ആ സ്വാമി ഭക്തനും ഈ ജീവചരിത്ര രചനയ്ക്ക് പ്രചോദനവും പ്രോത്സഹനവും നൽകി അനുഗ്രഹിച്ചിട്ടുണ്ട്. സമാരാദ്ധ്യനും പരമ ഭക്തനുമായ അദ്ദേഹത്തെയും നന്ദിപൂർവ്വം സ്മരിക്കുന്നു.

ശ്രീ നീലകണ്ഠ തീർത്ഥപാദരുടെ ജീവചരിത്രം ഇദംപ്രഥമമായി എഴു തിയത് ശ്രീ പന്നിശ്ശേരി നാണുപിള്ളയും, ശ്രീ വർദ്ധനത്ത് ശ്രീ എൻ. കൃഷ്ണ പിള്ള എം.എ.എൽ.ടി. അവർകളുമാണ്. "ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമി ചരിത്ര സമുച്ചയം" എന്ന മഹത്തും ബൃഹത്തുമായ ഈ ഗ്രന്ഥം ഇംഗ്ലീ ഷിലെ ബയോഗ്രഫി ലക്ഷണം അനുസരിച്ച് എഴുതീട്ടുള്ളതാകുന്നു. ഗ്രന്ഥ ത്തിന്റെ പരപ്പുകൊണ്ടും പ്രതിപാദ്യ വിഷയങ്ങളുടെ ഗൗരവംകൊണ്ടും, മഹ ച്ചരിത പാരായണ വൈമുഖ്യം കൊണ്ടും ഇന്ന് ആ ചരിത്ര സമുച്ചയം വിസ്മൃ തമായി ക്കൊണ്ടിരിക്കുന്നു. ജ്ഞാനവിജ്ഞാന ഭണ്ഡാഗാരമായ ആ മഹാ പുരുഷന്റെ ജീവചരിത്രത്തിന് നിരൂപണ ചക്രവർത്തിയായ സാഹിത്യ പഞ്ചാ നനന്റെ പ്രൗഢോദാരമായ-ഗുണോജ്ജ്വലമായ പ്രസ്താവന ഒരു ഭൂഷാ വിശേ ഷമായിരിക്കുന്നു-"വേദാന്തം, സാഹിത്യം, യോഗം, തന്ത്രം, മന്ത്രം, ജ്യോതി ഷം, ഭാഷാശാസ്ത്രം, സമുദായശാസ്ത്രം, ചരിത്രം, മതം, സ്വപ്നം, ശകു നം, ഭൂതപിശാചാദി സത്താവിചാരം മുതലായി പല പല വിഷയങ്ങളിൽ സ്വാമികൾക്കുള്ള അഭിപ്രായങ്ങൾ ഈ കൃതിയിൽ വ്യാകീർണ്ണങ്ങളായി കിട

ക്കുന്നവ പണ്ഡിതോചിതമായ മാന്യതയെ അർഹിക്കുന്നവയും അവയെ തേടിപ്പിടിച്ച് സംഘടിപ്പിച്ചതിൽ ഗ്രന്ഥകാരന്മാർ പ്രദർശിപ്പിച്ചിരിക്കുന്ന ഉത്സാഹം സ്തുത്യർഹമാകുന്നു"-എന്ന് അദ്ദേഹം ചെയ്തിട്ടുള്ള പ്രസ്താവം ശ്രദ്ധാർഹമാകുന്നു. എന്നാൽ ആയിരം മലയാളഗ്രന്ഥങ്ങളുടെ ഗണന നടത്തുന്നിടത്ത് വാസ്തവത്തിൽ ഈ മഹാ നിബന്ധം ആ പട്ടികയിൽച്ചേർന്നു കാണുന്നില്ല. പണ്ഡിതോചിതമായ ശൈലിയും, ഗഹനമായ വേദാന്ത വിഷയങ്ങളും സാധാരണക്കാർക്ക് രുചിക്കുവാനും സ്വാംശീകരിക്കുവാനും ബുദ്ധിമുട്ടുള്ളവയായതുകൊണ്ടാകാം അങ്ങനെ സംഭവിച്ചത്. അതുപോലെ പ്രശസ്ത ചരിത്ര പണ്ഡിതനും വിശ്രുത സാഹിത്യകാരനുമായ കെ. എം. പണിക്കർ അവർകൾ 'ചരിത്ര സമുച്ചയത്തെ'ക്കുറിച്ച് പറഞ്ഞിരിക്കുന്നതിങ്ങനെയാണ്!-"നിങ്ങളുടെ ചരിത്രം വളരെ വിശേഷമായിട്ടുണ്ടെന്നാണ് എന്റെ അഭിപ്രായം. ഇതുപോലെ ഒരു ജീവചരിത്രം മലയാളത്തിൽ ആദ്യമായാണ് കാണുന്നത്".

ആമുഖമായി ഒരു കാര്യം കൂടെ അഭിമാനപൂർവ്വം പറഞ്ഞു കൊള്ളട്ടെ. താഴത്തോട്ടത്ത് ബംഗ്ലാവ്, കൈതവന മഠം, പന്നിശ്ശേരിൽ എന്നീ വീടുകളിൽ ചട്ടമ്പിസ്വാമി തിരുവടികളും ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമികളും താമസിച്ചിട്ടുണ്ട്. ഞങ്ങളുടെ തറവാടായ കുമ്പളത്തുവീടും പ്രസ്തുത ഗൃഹങ്ങളുമായുള്ള ബന്ധം മഹാ ഭാഗ്യമായി ഞാൻ കരുതുന്നു. എന്റെ വലിയമ്മാവനായ ശ്രീ കുമ്പളത്ത് ശങ്കുപ്പിള്ളയുടെ സഹോദരീ പുത്രനായ ശിവൻപിള്ള ശ്രീ പന്നിശ്ശേരി നാണുപിള്ളയുടെ പുത്രിയെയാണ് വിവാഹം കഴിച്ചത്. അതുപോലെതന്നെ ശ്രീകുമ്പളത്തിന്റെ മറ്റൊരു സഹോദരീപുത്രിയായ ശ്രീമതി പാറുക്കുട്ടി അമ്മയെ അന്നത്തെ കരുനാഗപ്പള്ളി ഡെപ്യൂട്ടി തഹസിൽദാർ ശ്രീ. ജനാർദ്ദനൻപിള്ളയുടെ മകൻ മാരാരിത്തോട്ടത്ത് ബംഗ്ലാവിലെ ശ്രീ. ചെല്ലപ്പൻ പിള്ളയാണ് പാണിഗ്രഹണം ചെയ്തത്. ഇദ്ദേഹം സ്വാതന്ത്ര്യ സമര സേനാനിയും പ്രഥമ പഞ്ചായത്ത് വൈസ് പ്രസിഡന്റും സാമുദായിക, സാംസ്കാരിക രാഷ്ട്രീയ രംഗങ്ങളിൽ പ്രവർത്തിച്ചിരുന്ന ഒരു മഹാനുമായിരുന്നു. അദ്ദേഹത്തിന്റെ സഹോദരനും മുൻ എം.എൽ.എയുമായ കമ്മ്യൂണിസ്റ്റ് പാർട്ടി (സി.പി.ഐ.) നേതാവ് ശ്രീ മാരാരിത്തോട്ടത്ത് രാഘവൻ പിള്ള താഴത്തോട്ടത്തുനിന്നുമാണ് വിവാഹം കഴിച്ചത്. അങ്ങനെ പുന്നക്കുളം നീലകണ്ഠ തീർത്ഥപാദാശ്രമ സ്ഥാപകനായ ശ്രീ താഴത്തോടത്തു വേലുപ്പിള്ള മഹാശയന്റെ ബന്ധുവാകാൻ കഴിഞ്ഞത് പൂർവ്വ പുണ്യപരിപാകം തന്നെയാണെന്ന് ഞാൻ വിശ്വസിക്കുന്നു. മാത്രവുമല്ല, പന്മന സമാധിപീഠത്തിലെ ശിവവിഗ്രഹവും ശിവക്ഷേത്രം പണിയാനുള്ള 101 രൂപയും കൊടുത്ത് അനുഗ്രഹിച്ചതും ശ്രീ താഴത്തോടത്തു വേലുപ്പിള്ള അവർകളാണെന്ന് "എന്റെ കഴിഞ്ഞകാല സ്മരണകൾ" എന്ന ഗ്രന്ഥത്തിൽ ശ്രീ കുമ്പളം സ്മരിക്കുന്നുണ്ട്. മറ്റൊരു പ്രധാന സംഭവംകൂടി ഇവിടെ പ്രസ്താവം അർഹിക്കുന്നു. മരുതൂർക്കുളങ്ങര ശ്രീവർദ്ധനത്തുവീട്ടിൽ താമസിക്കുമ്പോൾ ചട്ടമ്പിസ്വാമികളെ കാണാൻ ശ്രീ കുമ്പളം അവിടെ ചെന്നു. അപ്പോൾ സ്വാമിക്ക് ഒരു ഗഞ്ചിറ

വേണമെന്ന് ശ്രീ കുമ്പളത്തിനട് ആവശ്യപ്പെട്ടു. ആ ഗഞ്ചിറ ശ്രീ കുമ്പളം സ്വാമികൾക്ക് കാഴ്ചവെച്ചത് തിരുവടികൾ പുന്നക്കുളത്ത് താഴത്തോട്ടത്തു വീട്ടിൽ വിശ്രമിക്കുമ്പോഴായിരുന്നു. ആ ഗഞ്ചിറകൊണ്ട് സ്വാമി തിരുവടികൾതന്നെ ഒരു മേളം നടത്തി എല്ലാവരേയും ആനന്ദസാഗരത്തിൽ ആറാടിച്ചു. ആ ഗഞ്ചിറ ഒരു നിധിപോലെ ഇന്നും പന്മന ആശ്രമത്തിൽ സൂക്ഷിച്ചുവരുന്നു.

ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമികളുടെ ജീവചരിത്ര രചനയെക്കുറിച്ച് ചിന്തിച്ചപ്പോൾത്തന്നെ എന്റെ കുഞ്ഞമ്മയുടെ മകനും സഹോദരനുമായ ശ്രീ മാരാരിത്തോട്ടത്ത് ജനാർദ്ദനൻ പിള്ളയെവിളിച്ച് പുന്നക്കുളം ആശ്രമത്തിൽനിന്നും കിട്ടാവുന്ന വിവരങ്ങളൊക്കെ ശേഖരിച്ച് എനിക്ക് തന്ന് സഹായിക്കണമെന്ന് പറഞ്ഞു. സാമുദായിക സാമൂഹിക സാംസ്കാരിക രംഗങ്ങളിൽ സജീവമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന യുവപ്രതിഭയായ ശ്രീ ജനാർദ്ദനൻപിള്ള ആശ്രമത്തിൽനിന്നും പല രേഖകളും എനിക്കുതന്ന് സഹായിച്ചതിന് അദ്ദേഹത്തിനോടും എന്റെ കടപ്പാടും സ്നേഹവും നന്ദിയും ഞാൻ പറഞ്ഞുകൊള്ളട്ടെ. കൂടാതെ ശ്രീ നീലകണ്ഠ തീർത്ഥപാദരെക്കുറിച്ച് വിലയേറിയ കുറെ വിവരങ്ങൾ കാഴ്ചവെച്ച് എന്നെ അനുഗ്രഹിച്ച ശ്രീ ജി. ബാലകൃഷ്ണപിള്ള അവർകളോടും (ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമി സമാധിപീഠം ട്രസ്റ്റ് സെക്രട്ടറി, പുന്നക്കുളം, കരുനാഗപ്പള്ളി) എന്റെ നിസ്സീമമായ സ്നേഹാദരങ്ങൾ നന്ദിപൂർവ്വം അറിയിച്ചുകൊള്ളുന്നു.

സ്വാമി തിരുവടികളുടെ ജീവചരിത്ര രചന എന്ന എന്റെ കർത്തവ്യത്തിലേക്ക് കടക്കുന്നതിന് മുമ്പായി അവിചാരിതമായി എനിക്കുണ്ടായ ഒരനുഭവംകൂടി ഞാൻ രേഖപ്പെടുത്തിക്കൊള്ളട്ടെ. മാധവൻ നായര് സാറിന്റെ നിർദ്ദേശവും ആഗ്രഹവും അനുസരിച്ച് ചട്ടമ്പിസ്വാമികളെ സ്മരിച്ചുകൊണ്ട് ശ്രീ ചട്ടമ്പി സ്വാമിയുടെ മഹാസമാധി രജത ജൂബിലി ഗ്രന്ഥമായ "ഉപഹാരമാലികാ" എന്ന സ്മരണിക എടുത്തുവായിച്ചു. ആ ഗ്രന്ഥത്തിലുള്ള "ശ്രീ ചട്ടമ്പി സ്വാമി തിരുവടികൾ" എന്ന ശ്രീ കൊറ്റിനാട് നാരായണപിള്ളയുടെ "സ്മരണകൾ" ഞാൻ വായിക്കാനിടയായി. പലവട്ടം വായിച്ചിട്ടുള്ള ആ ലേഖനത്തിൽ ഒരു പുതിയ കാര്യം എന്റെ ശ്രദ്ധയിൽപ്പെട്ടു. (ഉപഹാരമാലിക പേജ് 154).

ഈ ലേഖനത്തിൽ ശ്രീ കൊറ്റിനാടൻ ചട്ടമ്പി സ്വാമികളുടെ പ്രഥമ ദർശനത്തെക്കുറിച്ച് വിവരിക്കുന്നുണ്ട്. വള്ളിക്കുന്നത്ത് ആറമ്പിൽ ഉണ്ണിത്താന്റെ വസതിയിൽ അവിടുന്ന് വിശ്രമിക്കുന്ന സമയം. ശ്രീനീലകണ്ഠ തീർത്ഥപാദരും അപ്പോൾ ചട്ടമ്പി സ്വാമികളോടൊപ്പമുണ്ടായിരുന്നു. ശ്രീ ചട്ടമ്പി സ്വാമികളുടെ കരുണാകടാക്ഷങ്ങൾക്ക് പാത്രീഭൂതനാകാൻ

കഴിഞ്ഞ ശ്രീ കൊറ്റിനാടൻ സമാധിസമയത്തും പന്മന വായനശാല യിൽ സന്നിഹിതനായിരുന്നു. പുന്നക്കുളം സമാധിപീഠസ്ഥാപകനായ ശ്രീ വേലുപ്പിള്ള അവർകളുടെ നിർദ്ദേശപ്രകാരമാണ് ശ്രീ കൊറ്റിനാ ടൻ അവിടെപ്പോയതും ശ്രീ കൊറ്റിനാടന്റെ സുഹൃത്തുക്കളായ ശ്രീവർദ്ധ നത്തു കൃഷ്ണപിള്ളയും ശ്രീ പന്നിശ്ശേരി നാണുപിള്ളയും നീലകണ്ഠ തീർത്ഥപാദരെ സമീപിച്ച് ഗുരുവായി വരിക്കുകയും വേദാന്ത വിഷയ ങ്ങളിൽ വിജ്ഞാനം സമ്പാദിക്കുകയും ചെയ്യുന്ന ഒരു കാലഘട്ടമായി രുന്നു അത്. ഒരിക്കൽ ചട്ടമ്പി സ്വാമികളുമൊന്നിച്ച് കൊല്ലത്തേക്കുള്ള വള്ളത്തിലെ യാത്രയിൽ ശ്രീ പന്നിശ്ശേരിയും ശ്രീ വർദ്ധനത്ത് കൃഷ്ണ പിള്ളയും ചേർന്നുള്ള സമസ്യാപൂരണത്തിലും പാത്രമാകാൻ കഴിഞ്ഞ പുണ്യശ്ലോകനാണ് ശ്രീ കൊറ്റിനാടു നാരായണപിള്ള. ഈ "സ്മരണ യുടെ" അവസാനം ശ്രീ കൊറ്റിനാടൻ അവർകൾ ഒരു സംശയം പ്രക ടിപ്പിക്കുന്നു: "തിരുവനന്തപുരത്ത് ജനിച്ച ചട്ടമ്പി സ്വാമികളുടേയും മൂവാ റ്റുപുഴ ജനിച്ച തീർത്ഥപാദ സ്വാമികളുടേയും സമാധിസ്ഥാനങ്ങൾ ഈ കരുനാഗപ്പള്ളി താലൂക്കിൽതന്നെ എങ്ങനെ വന്നു? അതും കഷ്ടിച്ച് അഞ്ച് മൈൽ അകലത്തിൽ മാത്രം. വിത്തത്തിലും വിദ്യയിലും ഒരു നല്ല പാരമ്പര്യമുള്ള കരുനാഗപ്പള്ളി പ്രദേശത്തിന് ഭാഗ്യപൂർണ്ണമായ ഒരു നേട്ടംതന്നെയാണ് ഈ രണ്ട് ദിവ്യസമാധികളും" എന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.

പത്തുപതിനാല് വയസ്സുമുതൽ ആയിരം പ്രാവശ്യം വായിച്ചിട്ടുള്ള ഉപഹാരമാലികയിലെ അവസാന ഭാഗം എന്റെ മനസ്സിൽ തറച്ചു. ശ്രീനീ ലകണ്ഠ തീർത്ഥപാദരുടെ ജീവചരിത്രമെഴുതണമെന്ന് ആഗ്രഹിച്ചു കൊണ്ട് തുടങ്ങിയപ്പോൾ ഇത് കാണാനിടയായത് ഒരു നിയോഗം പോലെ എനിക്കുതോന്നി. ഉപഹാരമാലിക അടച്ചുവച്ചിട്ട് ശ്രീ കുമ്പള ത്തിന്റെ "കഴിഞ്ഞകാല സ്മരണകൾ" കയ്യിലെടുത്തു. "ഇതെങ്ങനെ സംഭവിച്ചു" എന്ന ശ്രീ കൊറ്റിനാടന്റെ ചോദ്യത്തിനുത്തരം എനിക്ക വിടെ കാണാൻ കഴിഞ്ഞു.

ശ്രീ കുമ്പളം പറയുന്നത് ശ്രദ്ധിക്കുക: (എന്റെ കഴിഞ്ഞകാല സ്മര ണകൾ, പേജ് 50). "ഒരു ദിവസം രാത്രി എല്ലാവരും ഒഴിഞ്ഞതിനു ശേഷം എന്തോ രഹസ്യം പറയാനെന്ന് തോന്നുമാറ് സ്വാമികൾ എന്നെ വിളിച്ചു. "തീർത്ഥൻ കരുനാഗപ്പള്ളി പുന്നക്കുളത്ത് സിദ്ധിയടഞ്ഞു. ശ്രീനീലകണ്ഠ തീർത്ഥപാദരെക്കുറിച്ച് ചട്ടമ്പിസ്വാമികൾ പലതും എന്നോട് പറഞ്ഞു. ഒടുവിൽ ചട്ടമ്പിസ്വാമികൾ എന്നോടിങ്ങനെ പറഞ്ഞു: "ഇവിടെ എവിടെയെങ്കിലും എനിക്കൊരാശ്രമത്തിന് പറ്റിയ

സ്ഥലം ഒന്ന് കണ്ടുപിടിക്കാമോ? കാരണവരേ"! ഇതുകേട്ട് ഞാൻ പലതും ആലോചിച്ചു. മലയാറ്റൂരിൽ സ്വാമിയുടെ വകയായി 80 ഏക്കർ സ്ഥലം കിടപ്പുണ്ട്. പിന്നെന്താണിങ്ങനെ ചോദിക്കാൻ? ഇവിടെത്തന്നെ ഒരാശ്രമം വേണമെന്ന് പറയാനെന്തുബന്ധം? എനിക്കതിന്റെ പൊരുൾ മനസ്സിലായില്ല. എന്റെ വീടിന് സമീപമാണെങ്കിൽ ആശ്രമത്തിന് പറ്റിയ സ്ഥലവും ഇല്ല. ഞാൻ പലതും ചിന്തിച്ചു. സ്വാമികൾക്ക് സ്വന്തമായി സ്ഥലമുള്ളപ്പോൾ പിന്നെ ഇവിടെത്തന്നെ ആശ്രമം വേണമെന്ന് പറയാൻ എന്ത് ബന്ധം? സ്വാമീ! ഇവിടെയിരുന്ന് നോക്കിയാൽ കാണുന്ന കിഴക്കേ കാവ് മാത്രമേ പൊതുവായിട്ടുള്ളൂ" എന്ന് കുമ്പളം പറഞ്ഞു. പിറ്റേന്ന് പ്രഭാതത്തിൽ തന്നെ ശ്രീ കുമ്പളത്തിനെയും കൂട്ടി സ്വാമി തിരുവടികൾ ആ സർപ്പക്കാവു സന്ദർശിച്ചു. അതൊരു പുണ്യ സ്ഥലമാണെന്നും ആ കാവിൽ ഒരാശ്രമം സ്ഥാപിക്കണമെന്നും തന്റെ സമാധി അവിടെത്തന്നെ വേണമെന്നും തിരുവടികൾ കുമ്പളത്തിനോട് ആവശ്യപ്പെട്ടു".

ഇവിടെ ഒരു കാര്യം എനിക്ക് വ്യക്തമായി. ശ്രീ കൊറ്റിനാട്ടു നാരായണപിള്ളയുടെ സംശയത്തിനുള്ള മറുപടിയാണ് ശ്രീ കുമ്പളവും സ്വാമിയും തമ്മിലുള്ള സംഭാഷണം. സ്വാമിയുടെ പ്രിയപ്പെട്ട ശിഷ്യനായ നീലകണ്ഠ തീർത്ഥപാദരുടെ സമാധിയ്ക്ക് സമീപമാകട്ടെ തന്റെയും സമാധിയെന്ന് ആ സ്നേഹനിധിയായ തപോധനൻ ചിന്തിച്ചു. അങ്ങനെയാണ് കരുനാഗപ്പള്ളിക്ക് ആ രണ്ട് മഹാഭാഗ്യങ്ങളും സിദ്ധിച്ചത്. ആത്മാരാമനായ ചട്ടമ്പിസ്വാമികൾ അങ്ങനെ ചിന്തിച്ചത് ശരിയാണോ എന്ന് അൽപമതികളായ നമുക്ക് തോന്നാം. ശരിതന്നെയാണ്. വ്യവഹാരകാലത്ത് ആത്മജ്ഞാനിയും ഒരു മനുഷ്യൻതന്നെയാണ്. ദേഹപാതംവരെ മനുഷ്യ സാധാരണമായ ധർമ്മങ്ങൾ ജ്ഞാനിയിലും ഉണ്ടാകാം. പക്ഷേ, ആ ധർമ്മങ്ങൾ ക്ഷണികങ്ങളായിരിക്കും. അവ ഭ്രമജന്യമാണ് എന്ന ബോധം ജ്ഞാനിക്ക് ഉണ്ടായിരിക്കുകയും ചെയ്യും.

"ഹർഷാദ്യവിദ്യാകമപി

യാവദ്ദേഹം സ്വഭാവശത:സ്യാത്" എന്നുള്ള പ്രമാണം അനുസരിച്ച് സന്തോഷം, ദു:ഖം മുതലായവ അവിദ്യാകാരണമാണെങ്കിലും ശരീരങ്ങളുള്ളിടത്തോളം കാലം അവ സ്വഭാവേന ഉണ്ടാകും. ഹർഷാദികൾ അന്ത:കരണ ധർമ്മങ്ങളാണെന്നറിയുമ്പോൾ അവയെ പ്രകാശിപ്പിക്കുന്ന സാക്ഷിരൂപമായ തനിക്ക് ആ ധർമ്മങ്ങളില്ലെന്നുള്ള ദൃഢനിശ്ചയമാണ് ജ്ഞാനിയുടെ ആശ്വാസത്തിനുള്ള ഹേതു. അതുകൊ

ണ്ടാണ് "സദൃശം ചേഷ്ടതേ സ്വസ്യാ: പ്രകൃതേ ജ്ഞാനവാനപി" എന്ന് ഭഗവാൻ ഗീതയിൽ അരുളി ചെയ്തിരിക്കുന്നതും. മഹാത്മാക്കളുടെ ജീവിതത്തിലെല്ലാം ഇത്തരം സന്ദർഭങ്ങൾ കാണാൻ കഴിയും. ഒരിക്കൽ വിവേകാനന്ദസ്വാമികൾ തന്റെ സതീർത്ഥ്യന്മാരിലൊരാൾ മരിച്ചപ്പോൾ പൊട്ടിക്കരഞ്ഞുപോയി. അത് കണ്ടുകൊണ്ടുനിന്ന ഒരാൾ സന്യാസി കരയുമോ എന്ന് ചോദിച്ചു. അപ്പോൾ "എന്ത് സന്യാസിക്കും ഹൃദയമില്ലേ" എന്ന് വേദാന്ത വനസഞ്ചാരിയായ ആ യതിസിംഹം ഗർജ്ജിച്ചതായി കേട്ടിട്ടുണ്ട്. അങ്ങനെ ചട്ടമ്പി സ്വാമികളുടെ അനുഗ്രഹവും ആഗ്രഹവും ആശ്ശിസ്സും കൊണ്ടാണ് ആ രണ്ട് സമാധികളും കരുനാഗപ്പള്ളിയിൽത്തന്നെ സംഭവിച്ചത്. ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമികളുടെ ജീവചരിത്രം എഴുതുന്നതിന് മുമ്പുതന്നെ മുകളിൽ പറഞ്ഞ കാര്യങ്ങൾ സൂചിപ്പിച്ചതിന്റെ ഔചിത്യം വായനക്കാർക്ക് ബോധ്യപ്പെട്ട് കാണുമെന്ന് വിശ്വസിക്കുന്നു.

സമാരാദ്ധ്യയായ അധ്യാപിക, പണ്ഡിത ശ്രേഷ്ഠയായ വാഗ്മി, സുസമ്മതയായ സാഹിത്യകാരി എന്നീ നിലകളിൽ പ്രശസ്തിയാർജ്ജിച്ച എന്റെ അഭിവന്ദ്യ ഗുരുനാഥ ഹൃദയകുമാരി ടീച്ചറിന്റെ അനുഗ്രഹാശ്ശിസ്സുകൾ ഈ ഗ്രന്ഥരചനക്ക് ശക്തിയും പ്രേരണയും നൽകുന്നു. കാൽപനിക കവികളെക്കുറിച്ചുള്ള ടീച്ചറിന്റെ ക്ലാസുകൾ, പ്രത്യേകിച്ച് ഷെല്ലി, കീറ്റ്സ്, കോളറിഡ്ജ് എന്നീ കവികളെക്കുറിച്ചുള്ള പഠനങ്ങൾ കവിതകൾ തന്നെയായിരുന്നു. ഒരിക്കലും മറക്കാനാകാത്ത ക്ലാസുകൾ!! പ്രൗഢോജ്ജ്വലമായ ഒരവതാരിക എഴുതിത്തന്ന് എന്നെ അനുഗ്രഹിച്ച സ്നേഹനിധിയായ ആ ഗുരുനാഥയുടെ മുമ്പിൽ നമ്രശിരസ്കയായി കൂപ്പുകൈകളർപ്പിക്കുന്നു.

ഇനിയും എനിക്ക് പറയാനുള്ളത് "നന്ദിനീ പ്രിന്റേഴ്സിനെ"ക്കുറിച്ചാണ്. എന്നെ സംബന്ധിച്ചിടത്തോളം സാധാരണ പ്രസാധകരെപ്പോലെയല്ല ഇവർ. ഇതിന്റെ ജീവാത്മാവും പരമാത്മാവും ഒക്കെയായ തൈക്കാട്ട് രാജേന്ദ്രൻ എന്റെ പ്രിയപ്പെട്ട വത്സല ശിഷ്യനാണ്. വിദ്യാർത്ഥിയായിരിക്കുമ്പോൾത്തന്നെ സാഹിത്യാഭിരുചിയുള്ള രാജേന്ദ്രൻ നല്ല സാഹിത്യ രചനകൾ നടത്തിയിരുന്നു. കൂടാതെ അന്ന് കോളേജ് അസോസിയേഷൻ ഗാന്ധി ഹൗസിന്റെ ലീഡറുമൊക്കെയായിരുന്നു. ജന്മനാ പത്രാധിപരാകാൻ വെമ്പൽപൂണ്ട ഒരു ഹൃദയമായിരുന്നു അദ്ദേഹത്തിന്റേത്. മാത്രവുമല്ല, രാഷ്ട്രീയ പാരമ്പര്യവും സാഹിത്യവാസനയുമുള്ള, അന്നത്തെ യുവാക്കളുടെ ഹരമായ കൗമുദി ആഴ്ചപ്പതിപ്പിന്റെ പത്രാധിപരായിരുന്ന ശ്രീ. കെ. ബാലകൃഷ്ണനോടൊപ്പ

മാണ് തുടക്കം കുറിച്ചത്. ഒടുവിലത് പ്രസിദ്ധരായ ശ്രീ കലാനിലയം കൃഷ്ണൻ നായരോടും ശ്രീ ചേരി വിശ്വനാഥനോടും ഒപ്പം വളർന്ന് വികസിച്ച് വളരെ ചെറുപ്പത്തിൽത്തന്നെ പത്രപ്രവർത്തന രംഗത്ത് ഒരു മികവുറ്റ പ്രതിഭയായി വളരാൻ രാജേന്ദ്രന് സാധിച്ചു.

രാജേന്ദ്രനും അദ്ദേഹത്തിന്റെ സഹധർമ്മിണി നന്ദിനിയും എന്റെ വിദ്യാർത്ഥികളായിരുന്നു എന്ന് സാഭിമാനം പറഞ്ഞുകൊള്ളട്ടെ. 1966 –67ൽ അച്ഛനേയും അമ്മയേയും അതിനുശേഷം കാലങ്ങൾ കഴിഞ്ഞ് മക്കളെയും പഠിപ്പിക്കുവാൻ എനിക്കവസരം കിട്ടി. അങ്ങനെ ഒരു കുടുംബബന്ധംതന്നെ തുടരാൻ കഴിഞ്ഞു. സതേൺ സ്റ്റാർ, പൊളിറ്റിക്കൽ ഫ്ളെയിം, ഫ്ളെയിം കുടുംബ ദ്വൈവാരിക, തലസ്ഥാന വാർത്ത എന്ന ദിനപ്പത്രം എന്നിവയുടെ പ്രവർത്തനംകൊണ്ട് ഇന്ന് പത്രപ്രവർത്തന മേഖലയിൽ സമുന്നതമായ ഒരു സ്ഥാനം നന്ദിനി പ്രിന്റേഴ്സ് കൈവരിച്ചുകഴിഞ്ഞു. ഇതിന്റെ പ്രവർത്തകരായ ശ്രീ. എൻ.ആർ. രാജാനന്ദ്, ഗോപിദാസ്,ജയ തുടങ്ങിയവരും അഭിനന്ദനീയരാണ്. എന്റെ ഈ പുസ്തകം ഭംഗിയായി പ്രസാധനം ചെയ്യുന്നതിൽ പ്രവർത്തിച്ച ഓരോരുത്തരോടും എന്റെ ഹൃദയംഗമമായ നന്ദിയും സ്നേഹവും പ്രകടിപ്പിച്ചുകൊള്ളുന്നു. ശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമികളുടെ പ്രിയശിഷ്യനായ ശ്രീ നീലകണ്ഠ തീർത്ഥപാദരുടെ ജീവചരിത്രം എന്റെ പ്രിയപ്പെട്ട ശിഷ്യന്റെ മേൽനോട്ടത്തിൽ അച്ചടിച്ച് പ്രസിദ്ധീകരിക്കാൻ കഴിഞ്ഞതിൽ ഞാൻ അഭിമാനിക്കുന്നു. ഈ സ്ഥാപനത്തിന് എല്ലാ മംഗളങ്ങളും നേരുന്നു.

ശ്രീവിദ്യാധിരാജ ചട്ടമ്പി സ്വാമികളുടെ ശിഷ്യവർഗത്തിൽ പ്രഥമ ഗണനീയനായ നീലകണ്ഠ തീർത്ഥപാദരുടെ മഹനീയ സൽച്ചരിതം രചിക്കുവാൻ സർവ്വസമർപ്പണമായി എന്റെ ഭക്തി നിർഭരമായ ഹൃദയം ശ്രീ വിദ്യാധിരാജ പ്രഭുവിന്റെ പാദപത്മങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു. സ്വാമിഭക്തരായ–സുമനസ്സുകളായ ഭക്തജനങ്ങൾ അനുഗ്രഹിക്കുമെന്ന വിശ്വാസത്തോടെ,

**വിനയപൂർവ്വം ഗ്രന്ഥകർത്ത്രി**

**പ്രൊഫ: കുമ്പളത്തു ശാന്തകുമാരി അമ്മ**

# ശ്രീ നീലകണ്ഠ തീർത്ഥപാദ യോഗീശ്വരൻ അഥവാ സഞ്ചരിക്കുന്ന ഗ്രന്ഥശാല

അദ്വൈത ബ്രഹ്മ വിദ്യാ സമ്പ്രദായത്തെ കേരളത്തിൽ പുന:പ്രതിഷ്ഠിച്ച് "പ്രത്യഗ്ര ശങ്കരനായി" വിരാജിച്ചിരുന്ന ശ്രീ വിദ്യാധിരാജ പരമ ഭട്ടാരക ചട്ടമ്പി സ്വാമികളെക്കുറിച്ചുള്ള ആദ്യത്തെ ജീവചരിത്രം കൊല്ലവർഷം 1084ൽ (ക്രി. 1909) കാശിയിൽനിന്നും നാഗരലിപിയിൽ അച്ചടിച്ച് പ്രസിദ്ധീകരിച്ച "ബാലാഹ്വസ്വാമി ചരണാഭരണം" അഥവാ "സദ്ഗുരു സർവ്വസ്വം" എന്ന മഹത്തായ ഗ്രന്ഥമാണ് "സച്ചിദാനന്ദ ബ്രഹ്മേന്ദ്രൻ" എന്ന ദീക്ഷാനാമവും, "കവിദീപൻ" എന്ന ബിരുദവുമുള്ള ആറന്മുള ശ്രീ. എം.കെ. നാരായണ പിള്ള അവർകളാണ് അതിന്റെ ഗ്രന്ഥകർത്താവ്. ശ്രീ ആറന്മുള നാരായണപിള്ള വൈദ്യൻ തന്റെ ഗുരുവായ ശ്രീ നിലകണ്ഠതീർത്ഥപാദ സ്വാമികളെക്കുറിച്ച് നാലു (4)സർഗ്ഗങ്ങളിലായി സംസ്കൃതത്തിൽ ഒരു ജീവചരിത്രം –ഒരു ലഘു സംസ്കൃത കാവ്യം രചിച്ചിട്ടുണ്ട്. ഈ ഗ്രന്ഥത്തിന്റെ പേര് "ശ്രീനീലകണ്ഠ തീർത്ഥസ്വാമിചര്യാമൃതം" എന്നാണ്. ആദ്യത്തെ രണ്ട് സർഗ്ഗം ശ്രീനാരായണ പിള്ള വൈദ്യനും ഒടുവിലത്തെ രണ്ട് സർഗ്ഗം ശ്രീനീലകണ്ഠ തീർത്ഥസ്വാമികളുടെ ശിഷ്യപ്രധാനിയായ "ശിവപ്രസാദ വിദ്യാഭാരതിയുമാണ് എഴുതിയിട്ടുള്ളത്. ശ്രീ. കെ. ശങ്കരപ്പിള്ള ബി.എ. അവർകൾ ഇംഗ്ലീഷിൽ ഒരു മുഖവുരയും ചേർത്തിട്ടുണ്ട്. പ്രസ്തുത ഗ്രന്ഥം എഴുതിത്തീർന്ന് പ്രസിദ്ധപ്പെടുത്തുന്നതിന് വൈദ്യൻ ശ്രീനീലകണ്ഠ തീർത്ഥപാദരോട് അനുവാദം ചോദിച്ചപ്പോൾ തന്റെ ഗുരുനാഥനായ ചട്ടമ്പി സ്വാമികളുടെ ജീവചരിത്രമെഴുതാതെ തന്റെ ചരിത്രമെഴുതി പ്രസി

ദ്ധപ്പെടുത്താൻ അനുവദിക്കുകയില്ലാ എന്ന് സ്വാമി തൃപ്പാദങ്ങൾ പറഞ്ഞു. അതനുസരിച്ച് ശ്രീവിദ്യാധിരാജന്റെ ചരിത്രങ്ങൾ ശേഖരിച്ച് എഴുതിയ ഗ്രന്ഥമാണ് "ബാലാഹ്വ സ്വാമി ചരണാഭരണം" എന്ന് ശ്രീവൈദ്യനവർകൾതന്നെ പറഞ്ഞിട്ടുണ്ട്. മാത്രവുമല്ല, ശ്രീനീലകണ്ഠ തീർത്ഥപാദ സ്വാമികളുടെ പരിശോധനയ്ക്കുശേഷമാണ് ഗ്രന്ഥം അച്ചടിച്ചതും. ശ്രീവിദ്യാനന്ദ തീർത്ഥപാദ സ്വാമികൾ ബാലാഹ്വസാമിചരണാഭരണത്തിന് എഴുതിയ അവതാരികയിൽ പറഞ്ഞിട്ടുള്ള വസ്തുതകളാണ് മുകളിൽ പറഞ്ഞിട്ടുള്ളത്. 1086-ൽ മാത്രമേ ശ്രീനീലകണ്ഠതീർത്ഥ സ്വാമി ചര്യാമൃതം" പുറത്തിറക്കിയുള്ളൂ. അതിന് മുമ്പ് 1084-ൽ ചട്ടമ്പി സ്വാമികളുടെ ജീവചരിത്രം പ്രസിദ്ധീകരിച്ചുകഴിഞ്ഞിരുന്നു.

യോഗ വേദാന്തപരങ്ങളായ സാധനകൾക്ക് പ്രാധാന്യം കൽപിച്ചുകൊണ്ട് ശ്രീചട്ടമ്പിസ്വാമികളെക്കുറിച്ച് സംസ്കൃത ഭാഷയിൽ ആദ്യത്തെ ജീവചരിത്രമെഴുതിയ ശ്രീ. എം.കെ. നാരായണപിള്ള വൈദ്യൻ ശ്രീനീലകണ്ഠ തീർത്ഥപാദരുടെ പ്രമുഖ ശിഷ്യനും ചട്ടമ്പി സ്വാമികളുടെ വാത്സല്യഭാജനവുമായിരുന്നു. യോഗജ്ഞാനോപദേശങ്ങളാൽ മുമുക്ഷുക്കളേയും ശാസ്ത്ര പാടവത്താൽ പണ്ഡിതന്മാരേയും കലാപ്രകടന സാമർത്ഥ്യത്താൽ കലോപാസകന്മാരേയും സ്നേഹപൂർണ്ണമായ പെരുമാറ്റത്താലും ഹൃദയഹാരിയായ മധുരസംഭാഷണങ്ങളാലും സാമാന്യ ജനങ്ങളേയും തന്നിലേക്ക് ആകർഷിക്കാൻ കഴിഞ്ഞ ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ ദ്വിതീയ ശിഷ്യനും സർവ്വശാസ്ത്ര പാരംഗതനും യോഗവേദാന്തനിഷ്ഠനും ഗ്രന്ഥകാരനും കവിയുമായിരുന്ന ശ്രീനീലകണ്ഠ തീർത്ഥപാദരെക്കുറിച്ച് "ബാലാഹ്വസ്വാമിചരണാഭരണ"ത്തിൽ തൃതീയസർഗ്ഗത്തിൽ ഒന്നും രണ്ടും മൂന്നും പദ്യങ്ങളിൽ വർണ്ണിക്കുന്നുണ്ട്. (ബാലാഹ്വ സ്വാമിചരണാഭരണം, പേജ് 219)

സദ്ഗുരു ശ്രീമദ് വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ രചിച്ച "തീർത്ഥപാദ പരമഹംസസ്വാമികൾ" എന്ന ജീവചരിത്രത്തിൽ ശ്രീനീലകണ്ഠതീർത്ഥപാദരുടെ ഒരു ലഘു ജീവചരിത്രം കൊടുത്തിട്ടുണ്ട്. ശ്രീവിദ്യാനന്ദ സ്വാമികളെക്കുറിച്ച് ഇത്തരുണത്തിൽ സ്മരി

ക്കേണ്ടത് അവശ്യമായ ഒരു വസ്തുതാണ്. ശ്രീചട്ടമ്പി സ്വാമികളുടെ യോഗവിജ്ഞാന മാർഗ്ഗത്തിലെ സിദ്ധാന്തങ്ങൾ വിധിപ്രകാരം പഠിക്കുകയും അനുഷ്ഠിക്കുകയും ചെയ്ത്, സിദ്ധനിലയിൽ എത്തുകയും വേദാന്ത വിഷയകമായ ഏത് സംശയവും പരിഹരിക്കാൻ കഴിവുള്ള പാണ്ഡിത്യവും തത്ത്വബോധവും കൊണ്ട് ബ്രഹ്മവിദ്യാ വിശാരദന്മാരിൽ പ്രമുഖ സ്ഥാനീയനായിത്തീരുകയും ചെയ്ത് തീർത്ഥപാദ പരമ്പരയിലെ കുലപതിസ്ഥാനം വഹിച്ചിരുന്ന ആത്മവിദ്യാചാര്യനായിരുന്ന ശ്രീവിദ്യാനന്ദ സ്വാമികളെക്കുറിച്ച് ഭക്ത്യാദരങ്ങളോടെ മാത്രമേ എനിക്ക് സ്മരിക്കുവാൻ കഴിയുകയുള്ളൂ. കാരണം ഓർമ്മയായ കാലംമുതൽ ശ്രീചട്ടമ്പിസ്വാമികളുടെ സമാധി ദിനാഘോഷങ്ങളിൽ പങ്കെടുക്കാനായി എല്ലാവർഷവും എന്റെ വലിയമ്മാവനായ ശ്രീ. കുമ്പളത്തു ശങ്കുപ്പിള്ളയുടെ അതിഥിയായി പന്മന ആശ്രമത്തിലെ മഹാത്മജീ മന്ദിരത്തിൽ സ്വാമികൾ വിശ്രമിച്ചിരുന്ന പുണ്യദിനങ്ങളെക്കുറിച്ച് ഓർത്തുപോകുകയാണ്. സ്വാമി തിരുവടികളും എന്റെ അഭിവന്ദ്യ ഭർത്താവ് പ്രൊഫ. ജഗദി വേലായുധൻ നായരും തമ്മിൽ നടന്ന അദ്ധ്യാത്മ ചർച്ചകളും സംഭാഷണങ്ങളും ഇന്നും എന്റെ സ്മരണയിൽ തിളങ്ങിനിൽക്കുന്നു. വിദ്യാനന്ദ സ്വാമികളുടെ സമാധി പര്യന്തം (1984–ൽ) ആ മഹാഭാഗ്യം അനുഭവിക്കാൻ എനിക്കും എന്റെ കുടുംബത്തിനും അവസരം ലഭിച്ചത് ശ്രീചട്ടമ്പി സ്വാമികളുടെ അനുഗ്രഹം ഒന്നുകൊണ്ട് മാത്രമാണ്; എന്ന് ഞാൻ വിശ്വസിക്കുന്നു. കുട്ടികളായിരുന്ന എന്റെ രണ്ട് ആൺമക്കളെയും ചട്ടമ്പി സ്വാമി പീഠത്തിൽവെച്ച് വിദ്യാനന്ദസ്വാമികൾ ശിരസ്സിൽ കൈവച്ചനുഗ്രഹിച്ചതും എന്റെ കൺമുമ്പിൽ മങ്ങാതെ മായാതെ മറയാതെ നിൽക്കുന്നു. വിദ്യാനന്ദ സ്വാമികൾക്കുശേഷം വാഴൂരാശ്രമത്തിലെ മഠാധിപതിയായിരുന്ന ശ്രീമദ്ചിൽസ്വരൂപാനന്ദ സ്വാമികളും പന്മന ആശ്രമത്തിൽ വന്ന് താമസിക്കുമ്പോൾ അവിടുത്തെ അനുഗ്രഹാശ്ശിസ്സുകൾ അനുഭവിക്കാനും ഞങ്ങൾക്ക് കഴിഞ്ഞിട്ടുണ്ട്. മാത്രവുമല്ല, ഒരു നിയോഗം പോലെ ചിൽസ്വരൂപാനന്ദ സ്വാമികളുടെ സമാധിയോടടുപ്പിച്ച് വാഴൂരാശ്രമത്തിൽ പോയി സ്വാമിയോടൊപ്പം ആഹാരം കഴിക്കാനും കുറെ സമയം കഴിയാനും കഴിഞ്ഞത്

ഒരദ്ഭുതമായി എനിക്ക് തോന്നുന്നു. അന്ന് എന്റെ കുടുംബത്തോടൊപ്പം ഒരു ഫോട്ടോ എടുക്കാൻ സ്വാമികൾ ആഗ്രഹിച്ചെങ്കിലും അന്ന് അത് നടന്നില്ല. ഏതാനും ദിവസങ്ങൾക്കകം, പരമഹംസ സ്വാമികളുടെ ജീവചരിത്രം രചിച്ച മഹാനായ പണ്ഡിറ്റ് ശ്രീ. സി. രാമകൃഷ്ണൻ നായരുട മകളായ–സന്യാസിനിയായ ഗാർഗീ മാതാജിയുടെ ഫോൺ സന്ദേശമാണ് ചിൽസ്വരൂപാനന്ദ സ്വാമികളുടെ സമാധി വിവരം ഞങ്ങളെ അറിയിച്ചത്. ചട്ടമ്പിസ്വാമി ഭക്തയായ ആ തപസ്വിനിയും നമ്മെവിട്ട് പിരിഞ്ഞുകഴിഞ്ഞു.

അതുപോലെതന്നെ ബാലാഹ്വസ്വാമി ചരണാഭരണം വ്യാഖ്യാനിച്ച് നമ്മെ അനുഗ്രഹിച്ച ന്യായ മഹോപാദ്ധ്യായ–വേദാന്ത ശിരോമണി–സാഹിത്യ ശിരോമണി ശ്രീ. പ്രൊഫ. കെ. ബാലരാമപ്പണിക്കർ സാറിന്റെ ശിഷ്യയാകാനുള്ള മഹാഭാഗ്യവും ഈയുള്ളവൾക്കുണ്ടായി. ശ്രീചട്ടമ്പി സ്വാമികളെ സംബന്ധിച്ച ഒരു പുസ്തകത്തിന് വ്യാഖ്യാനമെഴുതാൻ സാധിച്ചത് മഹാഭാഗ്യവും ജീവിത സായൂജ്യവുമായി കരുതി സദ്ഗുരു സർവ്വസ്വത്തിന് വ്യാഖ്യാനം രചിച്ച യശശ്ശരീരനായ ബാലരാമപ്പണിക്കർ സാറിന്റെ പാദങ്ങളിൽ ഞാൻ കൂപ്പുകൈ അർപ്പിക്കുന്നു. അദ്ദേഹത്തിന്റെ വേദാന്ത ക്ലാസുകളിൽ ഇരിക്കാൻ മഹാഭാഗ്യമുണ്ടായി. ബി.എ.ക്ക് വേദാന്തം ഐച്ഛികമായെടുത്ത് പഠിച്ച എന്നെ ബ്രഹ്മസൂത്ര ശാങ്കരഭാഷ്യമായിരുന്നു പണിക്കർ സാർ പഠിപ്പിച്ചത് എന്ന് അഭിമാനപൂർവ്വം പറഞ്ഞുകൊള്ളട്ടെ. ശ്രീ നീലകണ്ഠപാർത്ഥരുടെ ജീവചരിത്ര രചനയിൽ വിജയിക്കുവാൻ ആ ഗുരുപാദങ്ങളിൽ സവിനയം ഭക്ത്യാദരപുരസ്സരം പ്രണാമങ്ങൾ അർപ്പിക്കുന്നു.

ശ്രീനീലകണ്ഠ തീർത്ഥപാദരുടെ ആരാധകരും ശിഷ്യരുമായിരുന്ന ശ്രീ പന്നിശ്ശേരിൽ നാണുപിള്ളയും ശ്രീവർദ്ധനത്ത് എൻ. കൃഷ്ണപ്പിള്ള എം.എ.എൽ.ടിയും കൂടിച്ചേർന്ന് 1895ൽ പ്രസിദ്ധപ്പെടുത്തിയ "ശ്രീനീലകണ്ഠ തീർത്ഥപാദ സ്വാമി ചരിത്ര സമുച്ചയം" ആയിരത്തോളം പുറങ്ങളുള്ള ഒരു വിശിഷ്ട ഗ്രന്ഥമാണ്. ചട്ടമ്പി സ്വാമികളുടെ പ്രിയ ശിഷ്യനായ ശ്രീനീലകണ്ഠ തീർത്ഥപാദരുടെ ജീവ ചരിത്രത്തിൽ വിദ്യാധിരാജ സ്വാമികളുടെ ജീവിതത്തിലെ

വിശിഷ്ട സംഭവങ്ങൾ വിവരിച്ചിട്ടുണ്ട്. മലയാളത്തിലെ ആദ്യത്തേതും അതിപ്രശസ്തവുമായ ഒരു ജീവചരിത്ര ഗ്രന്ഥമാണ് ഈ പുണ്യകൃതി. സാഹിത്യ പഞ്ചാനനൻ ശ്രീ. പി.കെ. നാരായണപിള്ളയുടെ അവതാരികയോടുകൂടി സാഹിത്യചരിത്രത്തിൽ സ്ഥാനം പിടിച്ചിട്ടുള്ള ഒരു മഹൽഗ്രന്ഥമാണിത്.

'ബാലാഹ്വസാമി ചരണാഭരണ'ത്തിൽ ശ്രീ. ആറന്മുള നാരായണ പിള്ള വൈദ്യർ തന്റെ ഗുരുവായ നീലകണ്ഠ തീർത്ഥപാദരെക്കുറിച്ച് തൃതീയ സർഗ്ഗത്തിൽ ഒന്നും രണ്ടും മൂന്നും പദ്യങ്ങളിൽ വർണ്ണിക്കുന്ന ഭാഗങ്ങൾ ചുവടേ ചേർക്കുന്നു.

1. അന്യാ ദൃ ഗ്ഗഹനതമാർത്ഥ യുക്തിവാദ–
പ്രസ്താവശ്രുതിശത മൂർദ്ധ തത്ത്വവേ ദീ;
വേദാങ്ഗ പ്രകരമഹാർണ്ണവാവ ഗാഹാദ്
വ്യാമോഹൈർ വിരഹിത ശേമുഷീവികാസ:

2. സ ച്ചേതോഹര മകരന്ദ സാന്ദ്ര ധാരാ–
സൗന്ദര്യപ്രതിഭട വാഗ്വിലാസപൂര: ;
കാരുണ്യമൃത രസിക: സദാത്മ സംവിത്–
സ്വാരസ്യോ വിവിധ മഹാപ്രബന്ധ കർത്താ.

3. യോഗീന്ദ്രോ വിലസതി 'നീലകണ്ഠതീർത്ഥ–
സ്വാമ്യാ'ത്മാശ്രമ ഇതി യോഗനാമധേയ:;
അസ്യാന്തേ വസദൃഷി പുങ്ഗ വേഷു ധന്യ:
ശ്രീ സീരധ്വജ ഇവ യജ്ഞ വല്ക സൂനോ:

(യാജ്ഞ വല്ക്യ മഹർഷിക്ക് ശ്രീ ജനകനെന്നപോലെ ഈ ചട്ടമ്പി സ്വാമി തിരുവടികൾക്ക് നീലകണ്ഠ തീർത്ഥപാദ സ്വാമി എന്ന പേരിൽ അറിയപ്പെടുന്ന ഒരു ശിഷ്യൻ ഉണ്ടായിരുന്നു. അദ്ദേഹം യോഗികളിൽ വച്ച് പ്രമുഖൻ ആയിരുന്നു. യോഗ മാർഗ്ഗ സഞ്ചാരി എന്ന നിലയിൽ അദ്ദേഹം സ്വീകരിച്ചിരുന്ന പേര് "ആത്മാശ്രമൻ" എന്നായിരുന്നു. ചട്ടമ്പി സ്വാമി തിരുവടികളുടെ ശിഷ്യന്മാരായ ഋഷി ശ്രേഷ്ഠന്മാരിൽ പ്രമുഖനാണ് ശ്രീനീലകണ്ഠ തീർത്ഥ സ്വാമികൾ. അസാധാരണങ്ങളും അത്യന്തം ഗഹനങ്ങളുമായ പ്രതിപാദ്യങ്ങളെ പുരസ്കരിച്ചുള്ള ന്യായ ചർച്ചകളോടുകൂടിയ ഉപനിഷത്തുകളുടെ

യാഥാർത്ഥ്യം അദ്ദേഹം ശരിക്കും അറിഞ്ഞിരുന്നു. ശിക്ഷ, കൽപം, വ്യാകരണം, ജ്യോതിഷം, ഛന്ദസ്സ്, നിരുക്തം എന്നീ വേദാങ്ഗ ശാസ്ത്ര സമൂഹമാകുന്ന മഹാസമുദ്രത്തിലെ അവഗാഹം നിമിത്തം തെറ്റിദ്ധാരണകൾ അകന്ന ബുദ്ധിവികാസത്തോടുകൂടിയ ഒരു മഹാത്മാവായിരുന്നു അദ്ദേഹം. നിർദ്ദോഷവും മനോഹരവുമായ പൂന്തേനിന്റെ ഇടതൂർന്നതും ഇടവിടാതുള്ളതും ആയ പ്രവാഹം ഉൾക്കൊള്ളുന്ന സൗന്ദര്യത്തെ ജയിക്കുന്ന വാഗ്വിലാസത്തിന്റെ ഉടമയും ആയിരുന്നു അദ്ദേഹം. ദയാപരനായി പരദു:ഖഹരങ്ങളായ പ്രവൃത്തികളിൽ മുഴുകിക്കഴിയുക എന്നത് അദ്ദേഹത്തിന് ഒരു വിനോദം ആയിരുന്നു. ആത്മജ്ഞാനത്തിന്റെ മാധുര്യവും മഹത്ത്വവും അദ്ദേഹം ആസ്വദിച്ചിരുന്നു. "അദ്വൈത പാരിജാതം", "സ്തവരത്ന ഹാരം", "വിഷമൃത്യുഞ്ജയം" തുടങ്ങിയ വിവിധങ്ങളായ മഹാപ്രബന്ധങ്ങളും അദ്ദേഹം രചിച്ചിരുന്നു).

(ബാലാഹ്വസ്വാമി ചരണാഭരണം പേജ് 219–222) സച്ചിദാനന്ദ ബ്രഹ്മേന്ദ്രൻ എന്ന ദീക്ഷാനാമത്താൽ പ്രസിദ്ധനായ കവിദീപൻ ശ്രീ ആറന്മുള നാരായണപിള്ള മഹാശയന്റെ ഈ മൂന്ന് പദ്യങ്ങൾ, തന്റെ ഗുരുവായ ശ്രീ നീലകണ്ഠതീർത്ഥ പാദസ്വാമികളുടെ ഒരു സമ്പൂർണ്ണ ജീവചരിത്രം തന്നെയാണ്.

## ശ്രീനീലകണ്ഠ തീർത്ഥപാദസ്വാമികൾ

### ജനനം ബാല്യം വിദ്യാഭ്യാസം

കേരള മാതാവിന്റെ ഓമനപ്പുത്രനായി ജനിച്ച് വിശ്വമാതാവിന്റെ വിശിഷ്ട സന്താനമായി വിരാജിച്ച ജഗദ്ഗുരുവായ ശ്രീ ശങ്കര ഭഗവദ്പാദരുടെ പ്രഖ്യാത ജന്മഭൂമിയായ കാലടിക്ക് പതിനാറുനാഴിക തെക്കുകിഴക്ക് സ്ഥിതിചെയ്യുന്ന മൂവാറ്റുപുഴ താലൂക്കിൽ "ശ്രീമധുരേശ്വരം" എന്ന ഒരു വിഷ്ണു ക്ഷേത്രമുണ്ട്. ഈ ക്ഷേത്രത്തിന് സമീപം മാരവാടി (മാറാടി) എന്ന പ്രസിദ്ധമായ സ്ഥലത്ത് "വാളാനിക്കാട്ട്" എന്ന പുരാതനവും പ്രസിദ്ധവുമായ ഒരു തറവാടുണ്ട്. കുലീനവും സമ്പൽ സമൃദ്ധവും ആയ ഒരു നായർ തറവാടാണത്. അതാണ് സ്വാമിയുടെ അമ്മയുടെ ജന്മഗൃഹം. ഈ കുടുംബവും

അതിനോട് ബന്ധമുള്ള കുടുംബക്കാരും ആയുധാഭ്യാസത്തിൽ അദ്വിതീയരായിരുന്നു. മാത്രവുമല്ല, സ്വാമികളുടെ അമ്മയുടെ വംശക്കാർ ദേശാധിപത്യമുള്ള പ്രഭുക്കളുമായിരുന്നു. ഇങ്ങനെ പേരും പെരുമയും ഒത്തിണങ്ങി കീർത്തികൊണ്ടും സ്ഥാനമാനങ്ങൾ കൊണ്ടും ധനസമ്പത്തുകൊണ്ടും സമ്പന്നമായിരുന്ന ആ ഭവനത്തിൽ 1047 ഇടവമാസം പതിമൂന്നാം തീയതി (13) രാവിലെ എട്ടുമണിക്ക് വൈശാഖകൃഷ്ണപക്ഷ ദ്വിതീയയും തൃക്കേട്ടയും ഗുരുവാരവും ചേർന്ന ദിവസം ശ്രീനീലകണ്ഠ തീർത്ഥപാദ സ്വാമികൾ തിരുവവതാരം ചെയ്തു. സ്വാമികളുടെ ജനനസമയത്ത് അവിടെ സന്നിഹിതനായിരുന്ന ഒരു ജ്യോത്സ്യന്റെ അഭിപ്രായത്തിൽ കുഞ്ഞിന് ദീർഘായുസ്സില്ലെന്ന് പ്രവചിച്ചു.

മാതാവ് വാളാനിക്കാട്ട് കല്യാണിയമ്മയും പിതാവ് പാമ്പാക്കുടയിൽ കണിക്കുന്നേൽ ശ്രീനീലകണ്ഠപിള്ളയും ആയിരുന്നു. ശ്രീനീല കണ്ഠപിള്ള ഗൃഹസ്ഥാശ്രമി എന്ന നിലയ്ക്ക് എല്ലാ ഗുണങ്ങളും തികഞ്ഞ ഒരു പുണ്യപുരുഷനായിരുന്നു. രൂപത്തിൽ ഗംഭീരനാണെങ്കിലും ഭാവത്തിൽ അദ്ദേഹം കാരുണ്യവാനായിരുന്നു. എല്ലാ ജീവജാലങ്ങളോടും അതിരറ്റ കാരുണ്യവും സദാചാര നിഷ്ഠയിൽ ശ്രദ്ധയും ഉള്ള അദ്ദേഹം തികഞ്ഞ ഒരു ഈശ്വര ഭക്തനായിരുന്നു. സ്വാമികളുടെ പിതാവിന്റെ ഗൃഹം തൊടുപുഴ, പാഴൂർ എന്ന സ്ഥലത്തിനടുത്താണ്. ആ കുടുംബവും സമ്പൽസമൃദ്ധിയിലും ആഭിജാത്യത്തിലും മുൻപന്തിയിൽത്തന്നെ സ്ഥാനം പിടിച്ചു. പ്രസ്തുത കുടുംബത്തിലുള്ളവർ ജ്യോതിശാസ്ത്രത്തിലും മർമ്മവിദ്യയിലും നൈപുണ്യം നേടിയിട്ടുള്ളവരാണ്. സ്വാമികളുടെ പിതാവും ആ വിദ്യയിൽ അദ്വിതീയനായിരുന്നു. മാതാവായ കല്യാണി അമ്മയും സദ്ഗുണങ്ങളുടെ വിളനിലമായിരുന്നു.

സൽസ്വഭാവിയും ഈശ്വരഭക്തയും പുണ്യവതിയുമായ ആ സാധ്വീരത്നം ഉത്തമ ഗൃഹിണി എന്ന നിലയിൽ പ്രശോഭിച്ചു. മാതാവിന് പറയത്തക്ക വിദ്യാഭ്യാസമില്ലാതിരുന്നെങ്കിലും പുത്ര വാത്സല്യത്തിന്റെയും ക്ഷമയുടെയും നിറകുടമായിരുന്നു ആ മഹതി. എല്ലാം കൊണ്ടും കല്യാണിതന്നെയായിരുന്ന ആ സ്ത്രീ രത്നം ഒരുത്തമ

മാതൃഹൃദയത്തിന്റെ ഉടമയായിരുന്നു.

മാതാപിതാക്കളുടെ എല്ലാ ഗുണങ്ങളും ബാല്യത്തിലേതന്നെ കുമാരനിൽ തിളങ്ങി വിളങ്ങി തെളിഞ്ഞിരുന്നു. ഈ വിശിഷ്ട ദമ്പതികൾക്ക് ഏഴു സന്താനങ്ങൾ ജനിച്ചു. മൂന്ന് ആൺമക്കളും നാല് പെൺമക്കളും. ആ മക്കളിൽ മൂന്നാമനായിരുന്നു സ്വാമികൾ. സ്വപിതാവിന്റെ പേരുതന്നെയാണ് സ്വാമികളുടേതും. എന്നാൽ വാളാനിക്കാട്ട് കൊച്ചുനീലകണ്ഠപിള്ള എന്ന ഓമനപ്പേരിലാണ് അദ്ദേഹം അറിയപ്പെട്ടത്. പ്രസവിച്ചത് മാതൃഗൃഹത്തിലായിരുന്നെങ്കിലും അദ്ദേഹം ബാല്യദശ നയിച്ചത് പിതൃഗൃഹത്തിലായിരുന്നു. പ്രശാന്തമായ പർവ്വത ഭാഗങ്ങൾക്ക് സമീപമായിരുന്നു ഈ ഭവനം സ്ഥിതി ചെയ്തിരുന്നത്. വൃക്ഷലതാദികളാലും പൂവല്ലരികളാലും ചുറ്റപ്പെട്ട സമസ്വച്ഛമായ ആ പ്രദേശം കൊച്ചു നീലകണ്ഠപിള്ളയുടെ ഭാവിയിലുള്ള ശമപ്രധാനമായ ജീവിതഗതിക്ക് ഒരുപക്ഷേ കാരണമായിത്തീർന്നിരിക്കാം. വിഷവൈദ്യം, മർമ്മവിദ്യ, ജ്യോതിഷം എന്നിവയിൽ പ്രസിദ്ധിയാർജ്ജിച്ച ഒരു കുടുംബമായിരുന്നു അച്ഛന്റേത്. അച്ഛനിൽനിന്നും വിഷവൈദ്യവും ജ്യോതിഷവും ബാല്യത്തിലേതന്നെ അവിടുന്ന് വശമാക്കിയിരുന്നു. കൂടാതെ ചില മന്ത്രങ്ങളും പഠിച്ച് സിദ്ധിവരുത്തുന്നതിൽ കൊച്ചുനീലകണ്ഠപിള്ള ശ്രദ്ധാലുവായിരുന്നു.

പുറപ്പെട്ടുപോയവരെ മന്ത്രശക്തികൊണ്ട് തിരിച്ചുകൊണ്ടുവരുക, കടിച്ച പാമ്പിനെ വരുത്തി വിഷമിറക്കുക തുടങ്ങി പല അത്ഭുതങ്ങളും ഭാവിയിൽ യൗവ്വന കാലാരംഭത്തിൽ അദ്ദേഹം ചെയ്തതിന്റെ പൊരുൾ ഇതായിരുന്നു. ഇക്കാലത്തുതന്നെ മൂത്ത ജ്യേഷ്ഠനിൽനിന്നും വിഷഹാരികളായ മറ്റുപല കാര്യങ്ങളും കൂടി അദ്ദേഹം ഹൃദിസ്ഥമാക്കിയിരുന്നു.

## വിദ്യാഭ്യാസം

കൊച്ചുനീലകണ്ഠപിള്ളയെ എഴുത്തിനിരുത്തിയത് മൂത്ത മാതുലനായ ശ്രീപരമേശ്വരൻ പിള്ള മഹാശയനായിരുന്നു. അതിനുശേഷം മലയാള ഭാഷയും കുറെ പ്രശ്ന സമ്പ്രദായങ്ങളും, ജ്യോതിഷ ശാസ്ത്രത്തിലെ പ്രാരംഭപാഠങ്ങളും സ്വപിതാവിൽനിന്നും പഠിച്ചു. സ്വദേശത്തുള്ള വിദ്യാലയത്തിൽ അവിടുന്ന് പ്രാഥമിക വിദ്യാഭ്യാസം കഴിച്ചു. അതിനുശേഷം ഒരു പ്രൈവറ്റ് വിദ്യാലയത്തിൽ ചേർന്ന്

ഇംഗ്ലീഷ് ഭാഷ പഠിച്ചു. പിന്നീട് തൃപ്പൂണിത്തുറയിലുള്ള ഇംഗ്ലീഷ് സ്കൂളിൽനിന്നും മിഡിൽ സ്കൂൾ പരീക്ഷ പാസായി. അതിനു ശേഷം എറണാകുളം ഹൈസ്കൂളിൽ ചേർന്ന് പഠിക്കാൻ തുടങ്ങി. പെരുമാറ്റത്തിലും പഠിത്തത്തിലും കൊച്ചുനീലകണ്ഠപിള്ള ഒരു മാതൃകാ വിദ്യാർത്ഥിയായിരുന്നു.

ഒരു ദിവസംപോലും പാഠ്യഭാഗങ്ങൾ പഠിക്കാതെയോ, താമസിച്ചോ സ്കൂളിൽ പോയിട്ടില്ല. അതുകൊണ്ട് അദ്ധ്യാപകരുടേയും വിദ്യാർത്ഥികളുടേയും കണ്ണിലുണ്ണിയായിരുന്നു അദ്ദേഹം. മാത്രവുമല്ല, അദ്ധ്യാപകർക്ക് കൊച്ചുനീലകണ്ഠപിള്ളയോട് ഒരു പ്രത്യേക വാത്സല്യവും വിദ്യാർത്ഥികൾക്ക് വളരെ ബഹുമാനവും തോന്നിയിരുന്നു. അദ്ദേഹം ക്ലാസിൽ ഒന്നാമനും മോണിട്ടറും ആയിരുന്നു. നിശ്ചയദാർഢ്യം, കണിശം, ആർജ്ജവ സ്വഭാവം, വിനയം, ഈശ്വരഭക്തി മുതലായ സദ്ഗുണങ്ങൾ വിദ്യാർത്ഥിയായിരിക്കുമ്പോൾതന്നെ അദ്ദേഹത്തിൽ തിളങ്ങിയിരുന്നു. ബാല്യത്തിലേതന്നെ ആ ഹൃദയത്തിലുണ്ടായിരുന്ന വിഷ്ണു ഭക്തി മൂത്ത് ക്രമേണ ഇംഗ്ലീഷ് പഠനത്തിലുള്ള ശ്രദ്ധ കുറഞ്ഞു. ഒടുവിൽ ഇരുപതാമത്തെ വയസ്സിൽ ഫിഫ്ത്ത് ഫോറത്തിൽ (ഇന്നത്തെ ഒൻപതാം ക്ലാസ്) പഠിച്ചുകൊണ്ടിരിക്കുമ്പോൾ ഇംഗ്ലീഷ് പഠനം മതിയാക്കി. കുടുംബാംഗങ്ങൾക്ക് ഇത് ഇഷ്ടപ്പെട്ടില്ല. കൊച്ചുനീലകണ്ഠനെ ഉന്നത വിദ്യാഭ്യാസം ചെയ്യിച്ച് ഉദ്യോഗപദത്തിൽ എത്തിക്കണമെന്നായിരുന്നു അവരുടെ ആഗ്രഹം. പക്ഷേ, അതൊന്നും ഫലിച്ചില്ല. ദൃഢചിത്തനായ അദ്ദേഹം പഠിത്തം നിറുത്തിയതിൽപിന്നെ ജപം, ധ്യാനം, വ്രതം, ഗ്രന്ഥാവലോകനം എന്നിവയിൽ മാത്രം ശ്രദ്ധിച്ചുകൊണ്ടിരുന്നു. പിന്നീട് കുറച്ചുനാൾ അവിടുന്ന് ആദ്യം പഠിച്ചിരുന്ന സ്കൂളിൽ അദ്ധ്യാപകനായിട്ട് സേവനം നടത്തി. മലയാള ഭാഷ അദ്ദേഹം അച്ഛനിൽ നിന്നുമാണ് പഠിച്ചതെന്ന് നേരത്തെ പറഞ്ഞുവല്ലോ. 'വരദയ്യർ' എന്ന അദ്ധ്യാപകനിൽ നിന്നാണ് ഇംഗ്ലീഷ് ഭാഷ വശമാക്കിയത്. നാരായണയ്യർ എന്ന ഉപാദ്ധ്യായനിൽനിന്നും സംസ്കൃത ഭാഷ പഠിച്ചെങ്കിലും അദ്ദേഹത്തിന് സംസ്കൃത ഭാഷയിൽ വ്യുത്പത്തി നേടാൻ കഴിഞ്ഞത് ഗുരുമഹോപാദ്ധ്യായ ശംകോ

പാചാര്യനിൽ നിന്നായിരുന്നു. മലയാളം, സംസ്കൃതം, ഇംഗ്ലീഷ് എന്നിവ കൂടാതെ തമിഴ്, തെലുങ്ക്, മറാത്തി, ബംഗാളി, കർണ്ണാടകം, ഹിന്ദി, എന്നീ ഭാഷകളിലും 'അവിടുന്ന് അസാമാന്യ' മായ ജ്ഞാനം നേടി. സാഹിത്യകുതുകിയും വാസനാസമ്പന്നനുമായിരുന്ന അദ്ദേഹം പതിനാല് വയസ്സ് പ്രായമുള്ളപ്പോൾതന്നെ കാവ്യ രചന നടത്തി തുടങ്ങി.

ബാല്യം മുതൽക്കുതന്നെ പിതൃഹിതം നോക്കുന്നതിൽ കൊച്ചു നീലകണ്ഠപിള്ള അതീവ ശ്രദ്ധാലുവായിരുന്നു. പിതൃഭക്തി, കർത്ത വ്യബോധം, കൃത്യനിഷ്ഠ എന്നിവയിൽ അദ്ദേഹം അനിതര സാധാ രണമായ താൽപര്യവും ശ്രദ്ധയും പ്രകടമാക്കി. പരഹിതത്തിനു വേണ്ടി കൃത്രിമാചരണം അവിടുത്തേക്ക് ഒട്ടും വശമില്ലായിരുന്നു. മനസ്സിൽ ശരിയെന്ന് തോന്നുന്ന കാര്യങ്ങൾ ആരുടെ മുമ്പിലും തുറന്ന് പറയുവാൻ കൊച്ചുനീലകണ്ഠന് ഒരു പ്രയാസവും മടിയും തോന്നിയിരുന്നില്ല; അത് തന്റെ പ്രിയപ്പെട്ട അച്ഛനായാൽപ്പോലും. പൗരുഷത്തിന്റെ ഉത്തമ ലക്ഷണങ്ങളായ ഗാംഭീര്യം, ആർജ്ജവഭാ വം, ആത്മധൈര്യം, സത്യസന്ധത തുടങ്ങിയ ഉത്തമ ഗുണങ്ങൾ ബാല്യത്തിലേ തന്നെ അദ്ദേഹത്തിൽ പ്രകടമായിരുന്നു. മാതാപി താക്കളെയും സഹോദരങ്ങളേയും ഒരുപോലെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന കാര്യത്തിൽ അദ്ദേഹം സദാ ശ്രദ്ധാ ലുവായിരുന്നെങ്കിലും മാനസികമായി കൂടുതൽ അടുപ്പം പിതാവി നോടായിരുന്നു. പിതാവിനുവേണ്ടി ഏത് ശുശ്രൂഷയും ചെയ്യുവാൻ അദ്ദേഹം സദാ സന്നദ്ധനായിരുന്നു. എന്നാൽ വിധിവൈപരീത്യ ത്താൽ സ്നേഹനിധിയായ പിതാവിനോടൊപ്പം ദീർഘകാലം കഴി യാൻ കൊച്ചുനീലകണ്ഠന് ഭാഗ്യമുണ്ടായിരുന്നില്ല. ക്രി. 1888–ൽ അച്ഛൻ ഇഹലോകവാസം വെടിഞ്ഞു. പിതാവ് വിട്ടുപോയതിനു ശേഷം അദ്ദേഹം മാതുലന്റെ സംരക്ഷണയിലായിരുന്നു.

അക്കാലത്ത് അദ്ദേഹം "ദീർഘജന്മന" യ്ക്കലെ ഒരു നമ്പൂതിരി യിൽനിന്നും കൂടാതെ പാരമ്പര്യമനുസരിച്ച് ജ്യേഷ്ഠ സഹോദര നിൽനിന്നും വിഷഹരങ്ങളായ മന്ത്ര പ്രയോഗങ്ങളും വിഷചികി ത്സയും അഭ്യസിച്ചു. അക്ഷരലക്ഷം ജപിച്ച് മന്ത്രസിദ്ധി വരുത്തു

കയും ചെയ്തു. എറണാകുളത്ത് അദ്ദേഹം പഠിച്ചുകൊണ്ടിരുന്ന കാലത്തുതന്നെ ജ്യേഷ്ഠ സഹോദരനിൽ നിന്നും കുറെ വിഷ ചികിത്സയും മന്ത്ര പ്രയോഗാദികളും നേരത്തെ സ്വായത്തമാക്കിയിരുന്നു.

കൊച്ചുനീലകണ്ഠപിള്ളയുടെ ഈ കാലഘട്ടത്തിലെ ജീവിതരീതി പ്രത്യേകം എടുത്തുപറയേണ്ടതായിട്ടുണ്ട്. ബാല്യത്തിലേതന്നെ അദ്ദേഹം ഒരു വിഷ്ണു ഭക്തനായിരുന്നു. വെളുപ്പിന് മൂന്നുമണിക്ക് എഴുന്നേറ്റ് ദേവദർശനം ചെയ്യുക, വ്രതങ്ങൾ അനുഷ്ഠിക്കുക, ജപാദികളിൽ മുഴുകുക തുടങ്ങിയുള്ള ജീവിതചര്യകൾ മുടങ്ങാതെ അനുഷ്ഠിച്ചുപോന്നു. ഇംഗ്ലീഷ് പഠനകാലത്തുതന്നെ സ്കൂളിനടുത്ത് താമസിച്ചിരുന്ന സുപ്രസിദ്ധ പണ്ഡിതൻ ശംകോപാചാര്യരുടെ സ്നേഹം സമ്പാദിക്കുകയും അദ്ദേഹത്തിൽനിന്നും വൈഷ്ണവ മന്ത്രം മനസ്സിലാക്കുകയും ചെയ്തിരുന്നു. വിഷ്ണുക്കഥകളിലും വിഷ്ണു ഭക്തന്മാരിലും ഉള്ള ഭക്തിമൂത്താണ് അവിടുന്ന ഇംഗ്ലീഷ് വിദ്യാഭ്യാസം മതിയാക്കിയതുതന്നെ. ക്രമേണ സംസ്കൃത പഠനത്തിൽ ഔത്സുക്യം ഉദിക്കുകയും ചെയ്തു. കൊച്ചി മഹാരാജാവിന്റെയും മഹാമഹോപാദ്ധ്യായ ഗോദവർമ്മ പ്രഭൃതികളുടെയും ഗുരുവും തർക്കപണ്ഡിതനുമായിരുന്നു ശംകോപാചാര്യർ. അദ്ദേഹത്തിൽ നിന്നും വ്യാകരണം, തർക്കം, ന്യായം എന്നിവ പഠിച്ചു. ഇക്കാലത്ത് തന്നെ ത്രിപുര, ശ്രീവിദ്യ തുടങ്ങിയ സർവൈശ്വര്യപ്രദങ്ങളായ മന്ത്രങ്ങൾ പഠിച്ച് സിദ്ധിവരുത്തുകയും ചെയ്തു. ഇരുപത് വയസ്സുള്ളപ്പോൾ (20)ത്തന്നെ ഇംഗ്ലീഷ് പഠനത്തിലും മറ്റ് ലൗകിക വിഷയങ്ങളിലും കൊച്ചു നീലകണ്ഠപിള്ളക്ക് താൽപര്യമില്ലാതായി. ജപം, ഗ്രന്ഥപാരായണം, വ്രതം മുതലായവയിൽ മാത്രം ശ്രദ്ധ ചെലുത്തി. വാളാനിക്കോട്ടെ വിഷചികിത്സയും മന്ത്രവിദ്യയും പഴയകാലംമുതൽ പാരമ്പര്യമായി നടന്നുവരുന്നതുകൊണ്ട് അദ്ദേഹത്തിന് അതിൽ പ്രത്യേകം താൽപര്യമുണ്ടായതിൽ അത്ഭുതപ്പെടാനല്ല.

മന്ത്രങ്ങൾ സിദ്ധി വരുത്തിയതോടുകൂടി കാമ്യോപാസനയിലേക്കും അവിടുത്തെ ശ്രദ്ധയും ബുദ്ധിയും തിരിഞ്ഞു. അതുകൊണ്ട് ജി. ഭട്ടൻ എന്ന ബ്രാഹ്മണനിൽനിന്നും അദ്ദേഹം വാഗ്ഭവം, ശ്രീവിദ്യ, ത്രിപുര

തുടങ്ങി സകലൈശ്വര്യപ്രദങ്ങളായ മന്ത്രങ്ങൾ ഗ്രഹിച്ചു. ഗ്രഹിക്കുക മാത്രമല്ല, കാലക്രമേണ ജപഹോമതർപ്പണാദിക്രമത്തിൽ അവ സിദ്ധിവരുത്തുകയും ചെയ്തു. കൂടാതെ മന്ത്രസാരം, പ്രയോഗസാരം, യന്ത്രസാരം, പ്രപഞ്ചസാരം, വിഷ്ണുനാരായണീയം തുടങ്ങിയ അനേകം ഗ്രന്ഥങ്ങളിൽനിന്നും പല സിദ്ധികളും അദ്ദേഹം കൈവരിക്കുകയും ചെയ്തു.

## കൊച്ചുനീലകണ്ഠപിള്ള ജ്ഞാനിയായി മാറുന്നു

ശ്രീനീലകണ്ഠതീർത്ഥപാദർ ബാലനായിരിക്കുമ്പോൾത്തന്നെ ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ അപദാനങ്ങളും സിദ്ധിവിശേഷങ്ങളുംമൊക്കെ ധാരാളം കേട്ടിരുന്നു. അക്കാലങ്ങളിൽ ശ്രീവിദ്യാധിരാജപ്രഭു മൂവാറ്റുപുഴ മുതലായ സ്ഥലങ്ങളിൽ വിശ്രമിക്കുക പതിവായിരുന്നു. വിഷവൈദ്യത്തിലും മന്ത്ര തന്ത്രാദികളിലും സർവ്വശാസ്ത്രങ്ങളിലും അദ്വിതീയനായി, ജ്ഞാനം സന്ന്യാസലക്ഷണം എന്ന് സ്വന്തം ജീവിതത്തിലൂടെ സാക്ഷാത്ക്കരിച്ച ശ്രീ ചട്ടമ്പി സ്വാമികളെ കാണണമെന്നും പല സംശയങ്ങളും ദൂരീകരിച്ച് നിവാരണം ചെയ്യണമെന്നും കാലേകൂട്ടി അദ്ദേഹം ആഗ്രഹിച്ചിരുന്നു. അദ്ദേഹത്തിന്റെ ആഗ്രഹങ്ങൾ പൂവണിയുവാനും സഫലമാക്കാനും അതിനുതക്ക ഒരു സന്ദർഭം വന്നുചേർന്നു. ഇക്കാലത്ത് കൊച്ചുനീലകണ്ഠപിള്ളക്ക് തന്റെ പിതാവിന്റെ ഒരു ബന്ധുവും ജ്യോതിശാസ്ത്ര പണ്ഡിതനുമായ ഒരു മഹാശയനുമായി ചട്ടമ്പിസ്വാമികളെ കാണുന്നതിന് യോഗവും ഭാഗ്യവുമുണ്ടായി. വിഷവൈദ്യത്തിൽ ഉന്നത പരിശീലനം നേടാനാണ് അദ്ദേഹം ഗുരുപാദരെ കാണാൻ പോയത്. 1893ൽ ചട്ടമ്പി സ്വാമി തിരുവടികൾ മൂവാറ്റുപുഴയിൽ മുൻസിഫ് കോർട്ട് ക്ലാർക്കായിരുന്ന തൈലോത്തു നാരായണപിള്ളയുടെ വീട്ടിൽ വിശ്രമിക്കുന്ന കാലത്താണ് ആദ്യമായി ശ്രീനീലകണ്ഠതീർത്ഥർ ചട്ടമ്പി സ്വാമികളെ കാണുന്നത്. വിഷവൈദ്യത്തിൽ കൂടുതൽ പരിജ്ഞാനം നേടണം എന്ന ഉദ്ദേശ്യത്തോടുകൂടി പല സംശയങ്ങളും ജിജ്ഞാസുവായ കൊച്ചുനീലകണ്ഠപിള്ള ചട്ടമ്പി സ്വാമികളോട് ചോദിച്ചു. എല്ലാ ചോദ്യത്തിനും സംശയച്ഛേദകരമായ ശാസ്ത്രീയമായ വിശദീകരണം ലഭിക്കുകയും ചെയ്തു. വിഷവൈദ്യത്തിൽ ചട്ടമ്പി സ്വാമി

കൾക്കുള്ള വൈദുഷ്യം കൊച്ചുനീലകണ്ഠപിള്ളയെ വിസ്മയപരതന്ത്രനാക്കി. ചട്ടമ്പി സ്വാമികളെക്കുറിച്ച് അന്നുവരെ കേട്ടറിവ് മാത്രമേ അദ്ദേഹത്തിന് ഉണ്ടായിരുന്നുള്ളൂ. എന്നാൽ സ്വാമി തൃപ്പാദങ്ങളെ നേരിട്ട് കണ്ടപ്പോൾ കൊച്ചുനീലകണ്ഠപിള്ളക്ക് സ്വാമിയോടുള്ള ഭക്ത്യാദരങ്ങൾ ശതഗുണീഭവിച്ചു. കൊച്ചുനീലകണ്ഠപിള്ളയുടെ ജീവിതത്തിന് ഒരു വഴിത്തിരിവായിരുന്നു ചട്ടമ്പി സ്വാമികളുടെ ദർശനം. കൊച്ചുനീലകണ്ഠപിള്ളയുടെ കൂടെപ്പോയ ജ്യൌതിഷിയുടെ അപേക്ഷപ്രകാരം ചട്ടമ്പി സ്വാമികൾ 'ചിത്സ്വരൂപശബ്ദവിവരം' ഒരു രണ്ടുമണിക്കൂർ നേരംകൊണ്ട് പ്രമാണ യുക്തി സഹിതം പ്രതിപാദിച്ചുകേൾപ്പിച്ചു. മഹാത്മാവായ ചട്ടമ്പി സ്വാമികളിൽ കൊച്ചുനീലകണ്ഠപിള്ളക്ക് അപ്പോൾ മുതൽ അന്യാദൃശമായ ഭക്തിബഹുമാനങ്ങൾ ജനിക്കുകയും ചെയ്തു. സ്വാമിയുടെ തിരുവായ്മൊഴികൾ കൊച്ചുനീലകണ്ഠപിള്ളയെ മറ്റൊരാളാക്കി മാറ്റി. അന്നുമുതൽ വ്രതം മുതലായവകൾകൊണ്ട് ദിനങ്ങൾ കഴിച്ചുകൂട്ടുവാൻ തുടങ്ങി. മാത്രവുമല്ല, അവസരം കിട്ടുമ്പോഴെല്ലാം അദ്ദേഹം ചട്ടമ്പിസ്വാമികളെ സന്ദർശിക്കുക പതിവാക്കി.

ആയിടയ്ക്ക് ഒരു ദിവസം ഒരു സംഭവമുണ്ടായി. കൊച്ചുനീലകണ്ഠപ്പിള്ളയുടെ വിഷഹാരിയായ ജ്യേഷ്ഠനെ വേന്ദ്രൻ എന്ന ഉഗ്രനാഗം കടിച്ചു. ഗൃഹത്തിലുള്ള മറ്റുള്ളവർക്കാർക്കും സാധിക്കാത്തതുകൊണ്ട് കൊച്ചുനീലകണ്ഠപിള്ള തന്നെ ജ്യേഷ്ഠനെ രക്ഷിച്ചു. എന്നാൽ ആ നാഗം മരിച്ചുപോയതായി അദ്ദേഹം അറിഞ്ഞു. അതോടുകൂടി വിഷഹാരപ്രയോഗങ്ങൾ താൻ മേലാൽ ചെയ്യുന്നതല്ലെന്നും അദ്ദേഹം നിശ്ചയിച്ചുറച്ചു. ജീവകാരുണികനായ ചട്ടമ്പി സ്വാമികളുടെ സാമീപ്യവും സംഭാഷണങ്ങളും കൊച്ചുനീലകണ്ഠപിള്ളയുടെ മനസ്സിൽ തിളങ്ങിനിന്നു. യോഗചര്യയിലിരിക്കുന്ന കാലം ശരീരശുദ്ധിക്ക് ഉതകുന്ന ബഹുവിധം കൽപങ്ങൾ സേവിക്കുകയും ധൗതി, ജലബസ്തി, വസ്തി, നൗലി മുതലായ പഞ്ചകർമ്മങ്ങൾ ശീലിക്കുകയും ഖേചരീ മുദ്രാബന്ധത്തിൽ ദാർഢ്യം സമ്പാദിക്കുകയും ചെയ്തു. ഗുരു കൽപനയനുസരിച്ച് തമിഴിലും സംസ്കൃതത്തിലുമുള്ള ജ്ഞാനപ്രദാനങ്ങളായ ഗ്രന്ഥങ്ങളിൽ ശ്രദ്ധിക്കാനും തുടങ്ങി.

ഇതൊക്കെ ചെയ്തിട്ടും സമാധാനമില്ലാതെ വീണ്ടും അദ്ദേഹം ചട്ട മ്പിസ്വാമികളെ കാണാൻ പോയി. കിട്ടേണ്ടത് കിട്ടിയില്ലാ എന്ന ഒരു ചിന്ത അദ്ദേഹത്തെ സദാ അലട്ടിക്കൊണ്ടിരുന്നു. വിഷവൈദ്യത്തിലെ ഉപരിപഠന രഹസ്യങ്ങൾ മനസ്സിലാക്കാൻ വന്ന അദ്ദേഹം ശ്രീച ട്ടമ്പി സ്വാമികളോട് പലപല സംശയങ്ങളും ചോദിച്ചു. തന്റെ മുമ്പിൽ നിൽക്കുന്ന ജിജ്ഞാസുവായ കൊച്ചുനീലകണ്ഠപിള്ളയുടെ മുഖത്ത് സൂക്ഷിച്ചുനോക്കിക്കൊണ്ട് ശ്രീവിദ്യാധിരാജ സ്വാമികൾ പറഞ്ഞു: "സർപ്പവിഷം എത്രയോ നിസ്സാരം. അത് നിസ്സാരമായി പരിഹരിക്കുകയും ചെയ്യാം. അത് സാരമില്ല. എന്നാൽ പരിഹരി ക്കാൻ പ്രയാസമുള്ള മറ്റൊരു വിഷമുണ്ട്. സംസാരവിഷം. അത് പരിഹരിക്കാനുള്ള മന്ത്രങ്ങളാണ് പഠിക്കേണ്ടത്".-ചട്ടമ്പി സ്വാമിക ളുടെ ഈ വാക്യങ്ങൾ ഇരുപത്തൊന്ന് വയസ്സ് മാത്രം പ്രായമുള്ള കൊച്ചുനീലകണ്ഠപിള്ളയുടെ മനസ്സിൽ ആഴത്തിൽ തറച്ചു. അതി നുശേഷം അദ്ദേഹം സ്വാമി തിരുവടികളെ ചെന്ന് കാണുകയും ആ സാമീപ്യസുഖം അനുഭവിക്കുകയും ചെയ്യുക പതിവാക്കി. ഒരു ദിവസം സ്വാമി തിരുവടികൾ കൊച്ചുനീലകണ്ഠപിള്ളയുടെ ചെവി യിൽ മന്ത്രോപദേശം ചെയ്ത് ശിഷ്യത്വം നൽകി അനുഗ്രഹിച്ചു. അന്ന് മുതൽ കൊച്ചുനീലകണ്ഠപിള്ള നീലകണ്ഠതീർത്ഥപാദരാ യി-ജ്ഞാനിയായി-ജീവന്മുക്തനായിത്തീർന്നു. അന്ന് നീലകണ്ഠ തീർത്ഥപാദർക്ക് ഇരുപത്തിനാല് വയസ്സായിരുന്നു പ്രായം. ചില യോഗസാധനകൾ ഗുരുപാദർ അദ്ദേഹത്തിന് പറഞ്ഞുകൊടുത്തു. തമിഴിലും സംസ്കൃതത്തിലും ഉള്ള ചില പ്രമാണ ഗ്രന്ഥങ്ങൾ വായിച്ചു മനസ്സിലാക്കാൻ പ്രിയ ശിഷ്യനെ പ്രേരിപ്പിക്കുകയും ചെയ്തു.

ആത്മീയ ഗുരുവായ ചട്ടമ്പി സ്വാമികളിൽനിന്നും ലഭിച്ച ഉപ ദേശം യോഗാഭ്യാസ ക്രമമായിരുന്നെന്നാണറിവ്. നാലഞ്ചുമാസത്തെ പരിശ്രമംകൊണ്ട് ആ അഭ്യാസക്രമം പൂർത്തിയാക്കാൻ ശ്രീനീലക ണ്ഠതീർത്ഥപാദ സ്വാമികൾക്ക് കഴിയുകയും ചെയ്തു. അതിനു ശേഷം ഉയർന്ന യോഗസാധനകൾ ചട്ടമ്പി സ്വാമികൾ അദ്ദേഹത്തിന് ഉപദേശിച്ചുകൊടുത്തു. സുഷുമ്നാമൃതാസ്വാദനം, യോഗകുഞ്ചികാ

ഭ്യസനം, പ്രാണാപാനന്മാരുടെ ഏകീകരണത്തിന് ഉപയുക്തമായതും സംസ്കൃത ശാസ്ത്ര ഗ്രന്ഥങ്ങളിൽപ്പോലും ഉൾപ്പെടാതെ, ദ്രാവിഡ ഋഷി പരമ്പരാപ്രാപ്തവുമായ പ്രാണരോധനം, മുതലായവയായിരുന്നു ആ ഉപദേശത്തിലെ പ്രധാനമായ അംശങ്ങളെന്ന് "ചരിത്ര സമുച്ചയത്തി"ൽ പറഞ്ഞിട്ടുണ്ട്. കൂടാതെ ശരീര ശുദ്ധീകരണങ്ങളായ കൽപസേവയും ധൗതി, വസ്തി, നൗലി മുതലായ പഞ്ചകർമ്മങ്ങളും അവിടുന്ന് പരിശീലിച്ചു. സുഷുമ്നാന്ത:സ്ഥിതനായ ചന്ദ്രങ്കൽനിന്നും അനർഗ്ഗളം ഗളിക്കുന്ന അമൃതും സദാ ആസ്വദിക്കത്തക്കവിധം ഖേചരീമുദ്രാബന്ധത്തിൽ ദാർഢ്യം സമ്പാദിച്ച് കുംഭകാന്തമായ ബഹുവിധ പ്രാണായാമ ക്രിയകൊണ്ട് പ്രാണജയം വരുത്തി. ഇത്രയുമായപ്പോൾ ചിത്തവൃത്തി പാടേ ലൗകികം വിട്ടു; യോഗചര്യയിൽത്തന്നെ വിലീനമായി ഭവിച്ചു. ഇരുപത്തിയൊന്ന് വയസ്സുമുതൽ പന്ത്രണ്ടുവർഷത്തോളം പരിപ്പും നെയ്യും പാലും കൂട്ടി ദിവസം ഒരുനേരം മാത്രമേ ആഹാരം കഴിച്ചിരുന്നുള്ളൂ. ഇങ്ങനെ യോഗാഭ്യാസം വന്നതോടുകൂടി പരമ പുരുഷാർത്ഥസിദ്ധിക്ക് പര്യാപ്തമായ ജ്ഞാനമാർഗ്ഗത്തിലേക്ക് ഗുരുനാഥൻ സ്വാമികളെ നയിച്ചു. ചട്ടമ്പി സ്വാമികളുടെ നിർദ്ദേശമനുസരിച്ച് തമിഴ് ഭാഷയിലുള്ള വാസിഷ്ഠം, നിഷ്ഠാനുഭൂതി, നവനീതസാരം മുതലായ ജ്ഞാനശാസ്ത്രങ്ങളാണ് അദ്ദേഹം പഠിച്ചത്. അതിനുശേഷം സംസ്കൃത ഭാഷയിലുള്ള വേദാന്തഗ്രന്ഥങ്ങൾ പഠിക്കുന്നതിന് സംസ്കൃതത്തിൽ വ്യുത്പത്തി ഉണ്ടാക്കാൻ ശ്രമിച്ചു. ശ്രീ നായാരണശർമ്മ, ശ്രീനിവാസാചാര്യർ, ആര്യ ഗുരുസ്വാമി കുംഭകോണം കൃഷ്ണശാസ്ത്രികൾ, ശംകോപാചാര്യർ എന്നീ മഹാപണ്ഡിതന്മാരിൽനന്നും ഷഡ്ദർശനങ്ങളും ശാസ്ത്രങ്ങളും പഠിച്ച് അവിടുന്ന് ക്രമേണ സർവ്വശാസ്ത്ര പണ്ഡിതനായിത്തീർന്നു. സ്വാമികൾ കാണാത്തതും വായിക്കാത്തതുമായ ഗ്രന്ഥങ്ങളില്ല. ഇംഗ്ലീഷ് ഭാഷയിലും സ്വാമികൾക്ക് നല്ല പരിജ്ഞാനം ഉണ്ടായിരുന്നു. ഹരിദ്വാരം മുതൽ കന്യാകുമാരിവരെ സഞ്ചരിച്ച് തീർത്ഥാടകന്റെയും ചരിത്രാന്വേഷകന്റെയും ദൃഷ്ടിയാൽ അവിടങ്ങളിലുള്ള പ്രസിദ്ധദൃശ്യങ്ങൾ കാണുകയും പ്രമുഖന്മാരായ പണ്ഡിതശ്രേഷ്ഠന്മാരുടെ മൈത്രിയും ബഹുമാനവും സമ്പാദിക്കു

കയും ചെയ്തു.

### സഞ്ചാരം

ഭാഗവതാദിപുരാണങ്ങളിലും മറ്റും വർണ്ണിച്ചിട്ടുള്ളതും വായിച്ചിട്ടുള്ളതുമായ ദിവ്യഭൂഭാഗങ്ങൾ കാണാൻ തൽപരനായ തീർത്ഥപാദ സ്വാമികൾ ജീവന്മുക്തി പദത്തിന് മുമ്പും പിമ്പും പരദേശങ്ങളിലേക്ക് യാത്ര ചെയ്തിട്ടുണ്ട്. മഹാത്മാക്കളുടെ ലോക സഞ്ചാരം അവർക്കുവേണ്ടിയല്ല; മറിച്ച് ലോകാനുഗ്രഹത്തിനു വേണ്ടിയാണ്.

മദ്രാസിൽ അഡയാർ ഗ്രന്ഥശാല, രാമകൃഷ്ണാശ്രമം, കാഞ്ചീപുരത്തുള്ള ദേവാലയങ്ങൾ, ഉദ്ദണ്ഡശാസ്ത്രികളുടെ വാസസ്ഥലം, കുംഭകോണം, ശ്രീരംഗം, രാമേശ്വരം, മധുര, ബാംഗ്ലൂർ, ധാർവാർ, ബൽഗാം, മിരാജ്, പൂനയിലെ ആനന്ദാശ്രമം, ബോംബേ, ഗോദാവരീ തീരത്തുള്ള രേണുകാ പാഠശാല, ഉജ്ജയനി, ഗ്വാളിയാർ, ആഗ്ര, ടാജ്മഹൾ, വടമധുര, വൃന്ദാവനം, ദില്ലി, ലക്നൗ, അയോധ്യയിലെ "ഹനുമൽ ക്ഷേത്രം", പ്രയാഗ, കാശി, ചൗഖ്യാംബാ ഗ്രന്ഥശാല, കൽക്കട്ട, ഹരിദ്വാരം മുതലായ പലപല പുണ്യസ്ഥലങ്ങളും സന്ദർശിച്ചു. 1085–ൽ മടങ്ങിയെത്തി. മുപ്പത്തിനാലാം വയസ്സിനുള്ളിൽ തമിഴ്നാട്ടിലുള്ള പുണ്യസ്ഥലങ്ങളിലും ഉത്തരേന്ത്യയിലും സ്വാമി തൃപ്പാദങ്ങൾ പര്യടനം നടത്തി.

### സാഹിത്യം

ബാല്യം മുതൽക്കുതന്നെ കാവ്യദേവത ശ്രീനീലകണ്ഠ തീർത്ഥപാദസ്വാമികളെ അനുഗ്രഹിച്ചിരുന്നു. പതിമൂന്ന് വയസ്സുപ്രായമുള്ളപ്പോൾത്തന്നെ സ്വാമികളുടെ സാഹിത്യാഭിരുചിയും സദ്വാസനാസുരഭിലമായ ചിന്തയും ചിത്തവും കവിതാസരണിയിൽ മുഴുകിയിരുന്നു. പതിമൂന്നാമത്തെ വയസ്സിൽ "മൗസലംമണി പ്രവാള"മെഴുതി. "മൗസലപർവ്വം" ശ്ലോകങ്ങളാണ്. ഇരുപതാമത്തെ വയസ്സിൽ "സുന്ദോപസുന്ദം" എന്ന ഭാഷാനാടകം രചിച്ചതും എടുത്തുപറയേണ്ട കാര്യങ്ങളാണ്.

നീലകണ്ഠതീർത്ഥപാദ സ്വാമികളുടെ കൃതികളെ, കവന പ്രാരംഭഘട്ടത്തിലെ കൃതികളെന്നും പാണ്ഡിത്യ പ്രൗഢിയുള്ളവയെന്നും

അന്നത്തെ പണ്ഡിതന്മാർ രണ്ടായി തരംതിരിച്ചിരിക്കുന്നു. സാധാരണ വിദ്വാന്മാർക്ക് അപ്രാപ്യമായിരുന്നു അവിടുത്തെ കൃതികൾ. അതുകൊണ്ട് "കഠിനകൃതി നിർമ്മാതാവ്" എന്ന് അദ്ദേഹത്തിന്റെ പ്രസിദ്ധി പരന്നിരുന്നു. മൗസലപർവ്വം ശ്ലോകങ്ങൾ, ഒരു വഞ്ചിപ്പാട്ട്, ദേവസ്തുതി ശ്ലോകങ്ങൾ, അകാരാദി കീർത്തനമാല, സുന്ദോപസുന്ദം ഭാഷാ നാടകം എന്നിവ ഇരുപത് വയസ്സിന് മുമ്പായി സ്വാമി തിരുവടികൾ രചിച്ചിട്ടുള്ള കൃതികളാണ്. "വേദാന്തമണിവിളക്ക്", "അദ്വൈത പാരിജാതം", "അദ്വൈതസ്തബകം", "യോഗരഹസ്യ കൗമുദി", സ്തവരത്നഹാരം", "ശ്രീകണ്ഠാമൃതലഹരി", "സ്വരാജ്യ സർവ്വസ്വം", "യോഗാമൃത തരംഗിണി", "ഹംയോഗ പ്രദീപിക", "കർണ്ണാമൃതം", "ആത്മാമൃതം", "വിജ്ഞാനതരംഗിണി"ഇങ്ങനെ മലയാളത്തിലും സംസ്കൃതത്തിലും അനേകം കൃതികൾ അച്ചടിച്ച് പ്രസിദ്ധം ചെയ്തിട്ടുണ്ട്. സ്വാമികളുടെ കൃതികൾ ആദ്യകാലത്തുള്ളവ കഠിനങ്ങളും പിന്നീടുള്ളവ സരസ കോമളങ്ങളും ആണെങ്കിലും അവയെല്ലാംതന്നെ ഒരു മഹാപണ്ഡിതന്റെ കൃതികളാണെന്ന് തോന്നത്തക്ക ഗാംഭീര്യമുള്ളവയാണെന്ന് പണ്ഡിതന്മാർ സമ്മതിച്ചിട്ടുമുണ്ട്. ഇംഗ്ലണ്ട്, അമേരിക്ക, ജർമ്മനി ഇത്യാദി ദേശങ്ങളിലും ഇന്ത്യയിലും വിശിഷ്യ കേരളത്തിലുമുള്ള മഹാ പണ്ഡിതന്മാരുടെ പ്രശംസ ലഭിച്ചിട്ടുമുണ്ട്. നാനാമുഖമായ സംസ്കൃത പാണ്ഡിത്യത്തിൽ സ്വാമികളോട് കിടനിൽക്കത്തക്കവിധം ചുരുക്കം ചില പണ്ഡിതന്മാർ മാത്രമേ അന്നുണ്ടായിരുന്നുള്ളൂ. കവിയെന്നും ഗ്രന്ഥകാരനെന്നുമുള്ള നീലകണ്ഠ തീർത്ഥപാദരുടെ കീർത്തി വിശ്വവിശ്രുതമാണ്. മതസംബന്ധമായും, സാമുദായികമായും മലയാളത്തിലും സംസ്കൃതത്തിലും ധാരാളം ഗ്രന്ഥങ്ങൾ അവിടുന്ന് രചിച്ചിട്ടുണ്ട്.

വേദാന്ത മണിവിളക്ക്, അദ്വൈതസ്തബകം, ഹംയോഗപ്രദീപിക, ബ്രഹ്മാഞ്ജലി മൂന്ന് ഭാഗങ്ങൾ, ആചാരപദ്ധതി, ദേവാർച്ചാ പദ്ധതി ഇവ മലയാളത്തിലെ പ്രമുഖ ഗ്രന്ഥങ്ങളാണ്. അതുപോലെ സ്തവരത്നഹാരം, അദ്വൈത പാരിജാതം, യോഗരഹസ്യകൗമുദി,

കണ്ഠാമൃതാർണ്ണവം, സ്വരാജ്യസർവ്വസ്വം, യോഗാമൃത തരംഗിണി, ആത്മാമൃതം, സങ്കൽപ കൽപലതിക, ശ്രീബാഹുലേയസ്തവം മുതലായവ പ്രസിദ്ധ സംസ്കൃത കൃതികളാണ്. കൂടാതെ മലയക്ഷി, ത്രയകേസരി പുരുഷാർത്ഥം, മുക്തിവിചാരം, സ്വരൂപനിരൂപണം, ഈശ്വരഭക്തി മുതലായ അനവധിയനവധി ഉപന്യാസങ്ങൾ പല മാസികകളിലായി പ്രസിദ്ധപ്പെടുത്തിയിട്ടുമുണ്ട്.

## കൃതികൾ

1. വേദാന്തമണിവിളക്ക്
2. അദ്വൈത പാരിജാതം
3. ഭാഷാർച്ചാശതകം (ഇതൊരു ഭാഷാ ഗ്രന്ഥമാണ്. ഇതിൽ ഹസ്താമലകം, രാമഹൃദയം, ആത്മപഞ്ചകം തുടങ്ങിയവയുടെ ഭാഷാന്തരവും, ഹരികീർത്തനം, കൈവല്യകന്ദളി തുടങ്ങിയ സ്വതന്ത്ര കൃതികളും ഉൾപ്പെടുത്തിയിരിക്കുന്നു)
4. അദ്വൈത സ്തബകം
5. യോഗരഹസ്യ കൗമുദി
6. വാഗീശ്വരാഷ്ടകം
7. ദ്വാദശാക്ഷര സ്തോത്രം
8. ശ്രീരാമ ഷഡക്ഷര സ്തോത്രം
9. നൃസിംഹ പദാഞ്ജലി
10. ആരാധ്യപാദപഞ്ചകം (ശ്രീചട്ടമ്പി സ്വാമി തിരുവടികളെ ഉദ്ദേശിച്ചെഴുതിയത്)
11. സ്തവരത്നഹാരം
12. ശ്രീകണ്ഠാമൃതാർണ്ണവം (ഇത് ഒരു പ്രൗഢകൃതിയാണ്. ഈ പുസ്തകത്തിന്റെ ഒരു പ്രതി ലാണ്ടൻ ഇന്ത്യ ഓഫീസ് ഗ്രന്ഥശാലയിലേക്ക് സ്ട്രേറ്റ് ഫീൽഡ് എന്ന ഐ.സി.എസ്. ഓഫീസർ ആവശ്യപ്പെട്ടിരുന്നു)
13. ശ്രീകണ്ഠാമൃതലഹരി
14. യോഗാമൃതതരംഗിണി (ഈ കൃതി ലോകത്തിൽ അന്നുള്ള സകല പണ്ഡിതന്മാരും മുക്തകണ്ഠം പ്രശംസിച്ച ഒന്നായിരുന്നു. നിർദയരാമ ദീക്ഷിതർ, ദേവസേനൻ, പുരിയിൽനിന്ന് വിമല പ്രസാദ സിദ്ധാന്തസരസ്വതി, ഹിൽടിപ്പാറ രാജസഭയിൽ ആസ്ഥാന പണ്ഡിതനായിരുന്ന വൈകുണ്ഠനാഥ വേദാന്ത വാചസ്പതി, ഷികാഗോ

സർവകലാശാലയിലെ ഡോക്ടർ ജെ.ജെ. മേയർ, ഇന്ത്യാ ഓഫീസ് ഗ്രന്ഥശാലാ അധ്യക്ഷൻ മിസ്റ്റർ എസ്.ഡബ്ല്യു. തോമസ് തുടങ്ങിയവർ നല്ല നല്ല അഭിപ്രായങ്ങൾ പറഞ്ഞിട്ടുണ്ട്.)

15. ഹംയോഗപ്രദീപിക (വ്യാസന്റെ ഉത്തര മീമാംസാ സൂത്രങ്ങളെ വിവരിച്ച് ആര്യാവൃത്തത്തിൽ ഭാഷാ പദ്യങ്ങളാക്കി എഴുതിയിരിക്കുന്നു. "ശാരീരിക ബ്രഹ്മ മീമാംസാ ഭാഷാവാർത്തികം" എന്നും ഇതിന് പേരുണ്ട്.

16. ആത്മാമൃതം

17. സങ്കൽപലതിക (സ്വാമിജിയുടെ യാത്രയിൽ ദർശിച്ച പുണ്യസ്ഥലങ്ങളെപ്പറ്റിയും ക്ഷേത്രങ്ങളെക്കുറിച്ചുമുള്ള ശ്ലോകങ്ങൾ അടങ്ങിയ ഗ്രന്ഥം)

18. ദിവ്യക്ഷേത്രാദർശം (ഗുരുവായ ചട്ടമ്പി സ്വാമികളുടെ ആജ്ഞയനുസരിച്ച് ആണ് ഈ കൃതി രചിച്ചിട്ടുള്ളത്. സങ്കൽപ ലതികയലെ ശ്ലോകങ്ങൾ വായിച്ചതിന് ശേഷം ചട്ടമ്പി സ്വാമികൾ പറഞ്ഞു: നീലകണ്ഠ തീർത്ഥപാദർ ദർശിച്ചിട്ടുള്ള എല്ലാ ദിവ്യക്ഷേത്രങ്ങളെക്കുറിച്ചും ശ്ലോകം ചമയ്ക്കണമെന്ന്. സ്തുതി രൂപമാണെങ്കിലും ശ്ലോകങ്ങൾ വേദാന്താർത്ഥപരത്വം കൊണ്ട് ലോകോത്തരമായിരിക്കണമെന്നും അവിടുന്ന് അരുളി ചെയ്തു. അങ്ങനെ തിരുവടികളുടെ അഭിപ്രായമനുസരിച്ച് ദിവ്യ ക്ഷേത്രാദർശം എഴുതി. മിക്ക ക്ഷേത്രങ്ങളെക്കുറിച്ചും ശ്ലോകങ്ങൾ തീർത്ത് കണ്ടപ്പോൾ ചട്ടമ്പി സ്വാമികൾ നീലകണ്ഠ തീർത്ഥപാദരോട് പറഞ്ഞു: "ഓച്ചിറയെക്കുറിച്ച് ഒരു പദ്യമുണ്ടാക്കാൻ" അവിടെ വർണ്ണനീയങ്ങളായ സംഗതികൾ ഒന്നുമില്ലല്ലോ, പിന്നെന്തെഴുതാനാണ് എന്ന് ഗുരുപാദരോട് നീലകണ്ഠതീർത്ഥർ പറഞ്ഞപ്പോൾ "എന്നാൽ ഒന്നും ഇല്ല, എന്നെഴുതിയേക്കണം" എന്ന് ചട്ടമ്പി സ്വാമികൾ നിർദ്ദേശിച്ചു. അതിൻപ്രകാരം എഴുതിയ പദ്യം ചുവടേ ചേർക്കുന്നു).

"ചിത്തം നിത്യം നരീനർത്ത്യഖില ജഗധിഷ്ഠാനകാ വൈകനിഷ്ഠോ
സച്ചിൽ സൗഖൈകര സ്യോപരികലിത ചിദാകാശ വിസ്ഫൂർത്തിമാത്ര;
സർവ്വാത്മന്യോച്ചിറാഖ്യേ ദ്വയ പരിഭണിതം ശ്രൗത
മുദ്യോത യദ്യദ് ഭാതീവാസ്മിൻ പരദേവത നിരൂപാഖ്യാകൃതി ബ്രഹ്മരൂപേ"

19. സ്വരാജ്യസർവ്വസ്വം
20. ശ്രീബാഹുലേയ സ്തവം

{ 21. ഹരിഭക്തിമരന്ദം
22. വിധുന വസുധാത്ഥരി (ഇവ മൂന്നും കഠിന കൃതികളാണ്)
23. ഹരിഭജനാമൃതം }

{ 24. അംബാകൃപാം ബുവാഹം
25. ശിവാമൃതം
26. ലക്ഷ്മീ കടാക്ഷമാല (മാധുരീ മസൃണമായ കൃതികൾ }

ശ്രീനീലകണ്ഠതീർത്ഥപാദ സ്വാമികൾ രചിച്ച എല്ലാ കൃതികളുടേയും പ്രബന്ധങ്ങളുടേയും പേരുകൾ ചേർത്തിട്ടില്ല. ഇനിയും അനവധിയനവധി കൃതികൾ അവിടുന്ന് ലോക സംരക്ഷണാർത്ഥം രചിച്ചിട്ടുണ്ട്.

ഈ പട്ടിക പൂർണ്ണമല്ല. അവിടുന്ന് രചിച്ച ചില പ്രധാന കൃതികളെക്കുറിച്ചുള്ള വിവരണങ്ങളും പിന്നീട് എഴുതുന്നതാണ്.

## ശിഷ്യർ

ശ്രീനീലകണ്ഠ തീർത്ഥപാദരെക്കുറിച്ചുള്ള പ്രസിദ്ധി പരന്നതോടുകൂടി മികച്ച ഒരു ശിഷ്യ സമ്പത്തിന്റെ ഉടമയായിത്തീർന്നു തിരുവടികൾ. "സദാശ്രയൻ" എന്ന യോഗം പൂണ്ട മഹാശയനായിരുന്നു അവിടുത്തെ പ്രഥമ ശിഷ്യൻ. സ്വാമികളേക്കാൾ പത്തുവയസ്സ് മൂപ്പ് അദ്ദേഹത്തിനുണ്ടായിരുന്നു. ലൗകിക ജീവിതത്തിൽ വിരക്തനായി ജീവന്മുക്തനായിത്തീർന്ന ഒരു മഹാഭാഗ്യവാനായിരുന്നു അദ്ദേഹം. നാനാ ജാതിയിലും വർഗത്തിലുംപെട്ട സ്ത്രീ പുരുഷന്മാർ അവിടുത്തെ ശിഷ്യഗണങ്ങളിലുണ്ടായിരുന്നു.

ശിവപ്രസാദ വിദ്യാഭാരതി, ചിന്മഞ്ജരി, ആത്മയോഗിനി, ചിദ്വിലാസിനി, മഹാവൈദ്യൻ ആറന്മുള എം.കെ. നാരായണപിള്ള, ഗോവിന്ദ സ്ഥാനേശ്വരൻ, കരിങ്ങാട്ടിൽ നാണുപിള്ള ആശാൻ, പരമാനന്ദ നാഥൻ (പന്നിശ്ശേരിൽ നാണുപിള്ള), പരമവിശുദ്ധബോധൻ മുതലായി അനവധിയനവധി ശിഷ്യവരേണ്യന്മാർ അവിടുത്തേക്കു

ണ്ടായിരുന്നു. ഇവരെല്ലാവരും വ്യുൽപന്നമതികളും കവികളും വേദാന്തികളും ആയിരുന്നു. കൂടൽ മാണിക്യദേവ പ്രതിനിധിയായി എഴുന്നരുളുന്ന തച്ചുടയ തമ്പുരാൻ തിരുമനസ്സും അവിടുത്തെ ശിഷ്യപ്രധാനിയാണ്. ഗ്രന്ഥനിർമ്മിതികൊണ്ടും തീർത്ഥയാത്രകൊണ്ടും മാത്രം ലോക സേവനം ചെയ്തൽപ്പോരാ എന്ന് തീരുമാനിച്ച് അവിടുന്ന് ശിഷ്യനായ ഗോവിന്ദ സ്ഥാനേശ്വരന്റെ മഠത്തിൽ വെച്ച് ഒരു "അദ്വൈതസഭ" നടത്തിയതായി കാണുന്നു. ആദ്ധ്യാത്മികാഭ്യുദയം മാത്രമായിരുന്നു സ്വാമികളുടെ ലക്ഷ്യം. ഈ സദസ്സിന്റെ അധ്യക്ഷനായി അവിടുന്ന് പരമഭട്ടാരക സ്വാമികളെയും അവരോധിക്കുകയുണ്ടായി. ഗുരുവും ശിഷ്യനും അധ്യക്ഷപദം അലങ്കരിച്ച് ഈ സഭയിൽ ആദ്ധ്യാത്മിക പ്രഭാഷണം നടത്തിയിരുന്നുവെന്ന് പറഞ്ഞുകൊള്ളട്ടെ. ഈ പ്രവൃത്തി സമുദായ കാര്യങ്ങളിലേക്ക് വ്യാപിച്ചതിന്റെ ഫലമാണ് ആചാരപദ്ധതി, ദേവാർച്ചാ പദ്ധതി, ബ്രഹ്മാഞ്ജലി മൂന്ന് ഭാഗങ്ങൾ തുടങ്ങിയവ.

1087-ാം ആണ്ട് കേരളീയ നായർ സമാജകാര്യാലയത്തിൽനിന്ന് ശ്രീ. സി. കൃഷ്ണപിള്ളയുടെ ഒരെഴുത്ത് ശ്രീനീലകണ്ഠതീർത്ഥപാദർക്ക് ലഭിച്ചു. സമുദായ പരിഷ്കരണത്തിന് സ്വാമി തിരുവടികളുടെ സഹായം അഭ്യർത്ഥിച്ചുകൊണ്ടുള്ള ഒരു കത്തായിരുന്നു അത്. ആശൗചകർമ്മം അനുഷ്ഠിക്കാൻ നായന്മാർക്ക് സ്വയമേവ പരിശീലിപ്പിക്കത്തക്കവണ്ണം ഒരു പുസ്തകം എഴുതിക്കൊടുക്കണം എന്നപേക്ഷിച്ചു. ഈ നിർദ്ദേശം സ്വീകരിക്കാൻ അനുവദിക്കുന്നതിനുവേണ്ടി അവിടുന്ന് ചട്ടമ്പിസ്വാമികൾക്ക് ഒരു കത്തെഴുതി. അതിന് പരമഗുരുപാദർ ഇങ്ങനെ മറുപടി എഴുതി: "നായന്മാർക്ക് വല്ലതുമൊക്കെ സൗകര്യംപോലെ ചെയ്യുന്നതുകൊണ്ട് ഒരു വിരോധമില്ല. നാരായവേര് വിട്ടേച്ചുനിൽക്കുന്നവരാണെങ്കിലും ഇരുന്നോട്ടെ" എന്ന്. 1089 ചിങ്ങം 8-ാം തീയതി എഴുമറ്റൂർ നടന്ന ഷഷ്ടിപൂർത്തി ആഘോഷത്തിനും ചട്ടമ്പി സ്വാമികളുമൊത്ത് യാത്ര ചെയ്ത് ആ ആഘോഷങ്ങളിൽ പങ്കുകൊള്ളുകയും ചെയ്തു. ചട്ടമ്പിസ്വാമികൾ അവിടുത്തെ ഷഷ്ടിപൂർത്തി ആഘോഷത്തെക്കുറിച്ച് ചിന്തിച്ചതേയില്ല. എന്നാൽ അത് ഒരാഘോഷമായി കൊണ്ടാടണമെന്ന് നീല

കണ്ഠ തീർത്ഥപാദരും തീർത്ഥപാദ സ്വാമികളും തീരുമാനിച്ചു. 1088–ാമാണ്ട് ഒടുവിൽ ശ്രീനീലകണ്ഠതീർത്ഥപാദ സ്വാമികളും തീർത്ഥപാദ പരമഹംസ സ്വാമികളും ഷഷ്ടിപൂർത്തി സംബന്ധമായ കാര്യങ്ങളിൽ ഏർപ്പെട്ട് പ്രവർത്തിച്ച് തുടങ്ങുകയും ചെയ്തു. ഭക്തന്മാരുടെയും സജ്ജനങ്ങളുടെയും ശിഷ്യഗണങ്ങളുടെയും നിർലോപമായ സഹായ സഹകരണത്തോടെ ഷഷ്ടിപൂർത്തി സ്മാരകമായി ഒരു മന്ദിരം എഴുമറ്റൂരിൽ പണികഴിപ്പിച്ചു. അതാണ് ഇന്ന് കാണുന്ന 'എഴുമറ്റൂർ ആശ്രമം'. ഭക്ത ജനങ്ങളുടേയും ശിഷ്യരുടേയും നിർബന്ധത്തിന് വഴങ്ങി ചട്ടമ്പി സ്വാമി തിരുവടികൾതന്നെ ആ ആശ്രമം ഉദ്ഘാടനം ചെയ്തു.

"നിത്യനായീടും നിർല്ലേപാഢ്യനാം യോഗീശൻതൻ
ഷഷ്ടിപൂർത്തിക്കുള്ളോരസ്മാരകത്തിന്നായന്നാൾ
പുത്തനായ് നിർമ്മിച്ചീടും മണ്ഡപാഗാരം ചാലേ
ഭക്തരാം ശിഷ്യന്മാർതൻ നിർല്ലോപ നിർബന്ധത്താൽ
വിദ്യാധിരാജൻ ചെയ്താനുദ്ഘാടനത്തിൻകർമ്മം
ഭക്താവലീനാം ഹസ്താരാവമാം വാദ്യത്തോടും'

ഷഷ്ടിപൂർത്തിക്കുശേഷം ശ്രീനീലകണ്ഠതീർത്ഥപാദർ, തീർത്ഥപാദപരമഹംസരോടുകൂടി ഏതാനും ദിവസം ചട്ടമ്പി സ്വാമികളോടൊപ്പം അവിടെ വിശ്രമിക്കുകയും ചെയ്തു.

## ദിവ്യസമാധി

എല്ലാ മണ്ഡലങ്ങളിലും സമുന്നതനായ ശ്രീനീലകണ്ഠതീർത്ഥപാദ സ്വാമികൾക്ക് ദീർഘനാൾ ജീവിച്ച് ലോകത്തെ അനുഗ്രഹിക്കുവാൻ സാധിച്ചില്ല. കൊല്ലവർഷം 1096 കർക്കടക മാസം 23–ാം തീയതി ഞായറാഴ്ച രാവിലെ എട്ടുമണിക്ക് (8) കരുനാഗപ്പള്ളി പുന്നക്കുളം താഴത്തോട്ടത്തുവെച്ച് നാൽപത്തൊൻപതാമത്തെ വയസ്സിൽ (49) മഹാസമാധിയടയുകയാണ് ചെയ്തത്.

സർവ്വജ്ഞനും പരമകാരുണികനും പണ്ഡിതസിംഹവുമായ സ്വാമി തിരുവടികൾ സമാധിക്ക് ഏതനും ദിവസംമുമ്പ് ഇരിങ്ങാലക്കുട മുതലായ സ്ഥലങ്ങളിലേക്ക് യാത്ര തിരിച്ചു. "മാതൃമഹാരാ

ജ്ഞിയേ"യും തച്ചുടയ തമ്പുരാൻ തിരുമനസ്സിനെയും ശ്രീ. ടി.കെ. കൃഷ്ണമേനവൻ, കുഞ്ഞുണ്ണി മേനവൻ തുടങ്ങിയ മാന്യ മിത്രങ്ങളേയും ഈ യാത്രയിൽ അവിടുന്ന് സന്ദർശിക്കുകയുണ്ടായി. സ്വാമികളുടെ സന്ദർശനം അവരുടെ കണ്ണും കരളും കുളിർപ്പിച്ചു. "ഇനി എന്നാണ് അവിടുത്തെ തൃപ്പാദങ്ങൾ കണ്ട് ഞങ്ങൾ ആനന്ദിക്കുന്നത്" എന്ന് അവർ ചോദിച്ചതിന് മറുപടിയായി സ്വാമി തിരുവടികൾ ഇങ്ങനെ അരുളി ചെയ്തു. "മനുഷ്യന് ഒന്നും തന്നെ തീർച്ചയാക്കിക്കൂടാ. ഇനി കാണുന്നതിന് സാധിക്കുമോ? എന്ന സംശയമാണ്" എന്നാണ് അവിടുന്ന് നൽകിയ മറുപടി.

അതിനുശേഷം തൃപ്പാദങ്ങൾ തിരിച്ചുവന്ന് കരുനാഗപ്പള്ളിയിൽ താഴത്തോട്ടത്ത് മഠത്തിൽ വിശ്രമിച്ചു. താഴത്തോട്ടത്തു കുടുംബത്തിലെ വേലുപിള്ള മഹാശയന്റെ നിർബന്ധപ്രകാരമായിരുന്നു അത്. അവിടെയും ആതിനാട്ട് കൈതവനമഠത്തിലുമായിരുന്നു സ്വാമികളുടെ അധിവാസം. "ഈ ശരീരം അങ്ങ് പതിക്കുന്നില്ലല്ലോ; ഇത് ചുമന്നുകൊണ്ട് നടക്കാൻ പ്രയാസം" എന്ന് സ്വാമികൾ അവരോടെല്ലാം നേരമ്പോക്കിൽപ്പറയുമായിരുന്നു. ഏറെ താമസിയാതെ അദ്ദേഹത്തിന് ദേഹാസ്വാസ്ഥ്യം അനുഭവപ്പെട്ടു. മാതൃമഹാരാജ്ഞിയേയും ചട്ടമ്പി സ്വാമി തിരുവടികളെടും വിവരം ധരിപ്പിക്കേണ്ടാ എന്ന് അവിടുന്ന് കൽപിച്ചു. സ്വാമിജിക്ക് സുഖമില്ലാ എന്നറിഞ്ഞ മാത്രയിൽത്തന്നെ അവിടുത്തെ ശിഷ്യഗണങ്ങളും മറ്റനേകം മാന്യന്മാരും സ്വാമിഭക്തരും തൃപ്പാദങ്ങളെ ശുശ്രൂഷിക്കാൻ ദത്തശ്രദ്ധരും ബദ്ധശ്രദ്ധരുമായി അവിടെയെത്തി. ആയുർവ്വേദ ഭിഷഗ്വരന്മാരും അലോപ്പതി ഡോക്ടർമാരും രോഗം നിർണ്ണയം ചെയ്യുന്നതിൽ വിജയിച്ചില്ല. ഹൃദ്രോഗമായിരിക്കാമെന്ന് കരുതി അവർ ചികിത്സയും തുടങ്ങി. 1096 കർക്കടം (ക്രി. 1921) ഇരുപത്തിമൂന്നാം തീയതി (23) ഞായറാഴ്ച പ്രഭാതമായി. അന്ന് ഉത്തിരം (ഉത്രം) നക്ഷത്രമായിരുന്നു. തലേദിവസം തകർത്തുപെയ്തുകൊണ്ടിരുന്ന മഴ നിശേഷം നിലച്ചു. സൂര്യൻ കിഴക്കേ ദിക്കിൽ തെളിഞ്ഞ് പ്രകാശിച്ചു. ആ മഹാത്മാവായ പുണ്യ പുരുഷന്റെ ദേഹി പരബ്രഹ്മത്തിൽ ലയിച്ചു. സർവ്വശിഷ്യന്മാരെയും പണ്ഡിത ലോകത്തിനെയും ദു:ഖ സമുദ്രത്തിലാഴ്ത്തി

ക്കൊണ്ട് നാൽപത്തി ഒൻപതാമത്തെ വയസ്സിൽ (49) അവിടുന്ന് ദിവ്യ സമാധിപൂകി. ഇരുപത്തി ഒന്നാമത്തെ വയസ്സിൽ സമാധിസ്ഥനാകു മെന്ന ജ്യോത്സ്യവചനത്തെ അതിജീവിച്ച് നാൽപത്തി ഒൻപത് വയ സ്സുവരെ എത്തി. യോഗാഭ്യാസാദികളാലും കൽപസേവയാലുമുള്ള ശുദ്ധമായ സാത്ത്വിക ജീവിത ചര്യയായിരിക്കാം അതിന് കാരണം.

ഈയവസരത്തിൽ ചട്ടമ്പി സ്വാമി തിരുവടികൾ തന്റെ ഒരു ഗൃഹസ്ഥ ശിഷ്യനായിരുന്ന മാവേലിക്കര തഹസീൽ മജിസ്ട്രേറ്റാ യിരുന്ന ശ്രീ ആണ്ടിപ്പിള്ള അവർകളുടെ വീട്ടിൽ വിശ്രമിക്കുകയായി രുന്നു. അന്നേദിവസം രാവിലെ ചട്ടമ്പി സ്വാമികൾ പതിവില്ലാതെ വേദാന്തപരമായ വിഷയങ്ങളും ആദ്ധ്യാത്മിക തത്ത്വങ്ങളും മറ്റും അവിടെ സന്നിഹിതരായിരുന്ന തലവടി കൃഷ്ണപിള്ളയോടും മറ്റു ചിലരോടും സംസാരിക്കുകയുണ്ടായി. കുറച്ചുസമയം ധ്യാനൈകനി രതനായി ഇരിക്കുകയും ചെയ്തു. മദ്ധ്യാഹ്നത്തോടുകൂടി വീട്ടിലേക്ക് തിരിച്ചുപോകാൻ തുടങ്ങിയ ശ്രീതലവടി കൃഷ്ണപിള്ളയോട് "ഉടൻ തിരിച്ചുവരണം. എനിക്ക് കരുനാഗപ്പള്ളിവരെ പോകണം, ചില തൊക്കെ ഏർപ്പാട് ചെയ്യാനുണ്ട്" എന്ന് ആ ത്രികാലജ്ഞൻ അരുളി ചെയ്യുകയും ചെയ്തു.

സമയം ഏതാണ്ട് മൂന്നുമണിയോടടുത്തു. സ്വാമി തിരുവടികളെ കൂട്ടിക്കൊണ്ടുപോകാനായി ശ്രീ കൊറ്റിനാട്ടു നാരായണപിള്ള ഒരു കുതിരവണ്ടിയിൽ അവിടെയെത്തി. ആ സമയം അടുത്ത കാലത്ത് അവിടെ വന്നുചേർന്ന ഒരു പരദേശി ബ്രാഹ്മണന്റെ പാട്ടുകച്ചേരി ചട്ടമ്പിസ്വാമി തിരുവടികളുടെ സാന്നിദ്ധ്യത്തിൽ നടന്നുകൊണ്ടിരി ക്കുകയാണ്. ധാരാളം ആളുകളും ആ മഹാസദസ്സിൽ പങ്കുകൊ ണ്ടിരുന്നു. ആ വീടിന്റെ അങ്കണത്തിന് ആകെക്കൂടെ ഒരുത്സവപ്ര തീതി തന്നെയുണ്ട്. അവസരമൊന്നും നോക്കാതെയും കാത്തിരി ക്കാതെയും ശ്രീ കൊറ്റിനാടൻ സ്വാമികളെ സമീപിച്ച് "നീലകണ്ഠ തീർത്ഥപാദർക്ക് സുഖക്കേട് അൽപം കൂടുതലായിരിക്കുന്നു" എന്ന റിയിച്ചു. "കൂടുതൽ എന്നേയുള്ളോ" എന്ന് സ്വാമി തൃപ്പാദങ്ങൾ അർത്ഥവത്തായി ചോദിച്ചു. എന്നിട്ട് അവിടെനിന്നവരോട് "നമുക്കീ മേളം ഇവിടെതൽക്കാലം നിർത്താം. എനിക്ക് മറ്റൊരു മേളത്തിൽ

ചേരേണ്ടിയിരിക്കുന്നു" എന്ന് പറഞ്ഞുകൊണ്ട് ചട്ടമ്പിസ്വാമികൾ എഴുന്നേറ്റ് കൊറ്റിനാടുനാരായണ പിള്ളയോടൊപ്പം പോയി. വെളിയിൽ ചെന്നപ്പോൾ തെക്കേ റോഡിൽ കിടക്കുന്ന കുതിര വണ്ടി ചൂണ്ടിക്കാട്ടി നമുക്കതിൽപ്പോകാം എന്ന് ശ്രീനാരായണപിള്ള പറഞ്ഞു. ഇത് കേട്ടപ്പോൾ വേദനയോടും ഈർഷ്യയോടും കൂടി ചട്ടമ്പിസ്വാമികൾ പറഞ്ഞു: "എന്തിനീ ജന്തുവിനെ ഉപദ്രവിക്കുന്നു. നമുക്ക് നടന്നുടാം" എന്ന്. "കുതിരയെ അടിക്കുകയോ ഉപദ്രവിക്കുകയോ ചെയ്യുകയില്ലെന്നും എത്രയും വേഗത്തിൽ കരുനാഗപ്പള്ളിയിൽ എത്തേണ്ട കാര്യമുണ്ടെന്നും" ഉള്ള തന്റെ ശിഷ്യന്റെയും പ്രിയപ്പെട്ടവരുടെയും സ്നേഹമസൃണമായ അപേക്ഷകൾ കേട്ടപ്പോൾ സ്വാമി തൃപ്പാദങ്ങൾ നിർബന്ധം വെടിഞ്ഞ് കുതിരവണ്ടിയിൽ കയറി. ഉടനെതന്നെ തലവടി കൃഷ്ണപിള്ളയെ വരുത്തി ആണ്ടിപ്പിള്ളയൊന്നിച്ച് കരുനാഗപ്പള്ളിയിൽ എത്താൻ അവിടുന്ന് ഏർപ്പാട് ചെയ്തു. എന്നിട്ട് സ്വാമി തിരുവടികൾ കൊറ്റിനാടനുമൊന്നിച്ച് കരുനാഗപ്പള്ളിയിലേക്ക് യാത്രയായി.

സ്വാമി തിരുവടികളും കൊറ്റിനാടനും താഴത്തോടത്ത് ബംഗ്ലാവിൽ എത്തിയപ്പോൾ അറപ്പുരയുടെ തെക്കേ അറ്റത്തെ മുറിയിൽ തന്റെ പ്രിയപ്പെട്ട ശിഷ്യൻ സമാധിസ്ഥനായിരിക്കുന്നത് കണ്ടു. പരമഗുരുപാദർ പദ്മാസനസ്ഥനായ ശിഷ്യോത്തമ വിഗ്രഹംകണ്ട് അശ്രുപൂർണ്ണമായ നയനങ്ങളോടുകൂടി സമീപിച്ച് ശിരസ്സിൽ തലോടി–"അവസാനത്തത് അവസാനിച്ചു" എന്ന് സ്വയമായും, "ബ്രഹ്മാവ് സൃഷ്ടിച്ച ഒരു മഹാലോകം ഇതാ തകർന്നിരിക്കുന്നു. ഇത് നിങ്ങൾക്ക് ഒരു വലിയ നഷ്ടം തന്നെയാണ്" എന്ന് അവിടെകൂടി നിന്നവരോടും പറഞ്ഞു. ചട്ടമ്പിസ്വാമികൾ തുടർന്നു–"സാധാരണ ഞാൻ ഇരിക്കും. നീ നിൽക്കും. ഇപ്പോൾ നീ ഇരിക്കുന്നു. ഞാൻ നിൽക്കുന്നു"–ശിഷ്യന്റെ നിശ്ചേഷ്ടമായ ശരീരത്തിലേക്ക് നോക്കി അവിടുന്ന് പറഞ്ഞ ഈ വാക്കുകൾ പല അർത്ഥതലങ്ങളുള്ളവയാണ്. സാധാരണഗതിയിൽ ഗുരു ഇരിക്കുകയും ശിഷ്യൻ നിൽക്കുകയുമാണല്ലോ പതിവ്. അതിന് വിപരീതമായി ഇവിടെ ഇപ്പോൾ ശിഷ്യൻ ഇരിക്കുന്നു. ഗുരു നിൽക്കുന്നു. എന്നാണ് ഈ വാക്കുക

ളുടം സാമാന്യമായ അർത്ഥം. ഗുരുവാണ് ആദ്യം സമാധി ഇരിക്കേണ്ടത്. ശിഷ്യൻ സമാധിയിലേക്ക് കാലമാകാതെ നിൽക്കും. ഇവിടെയാകട്ടെ ശിഷ്യൻ ഗുരുവിന് മുമ്പേ സമധിയായിരിക്കുന്നു. കാലമാകാതെ ഗുരു നിൽക്കുകയും ചെയ്യുന്നു. ഈ ഒരർത്ഥംകൂടി സ്വാമി തിരുവടികളുടെ വാക്യത്തിൽ ലയിച്ചുകിടക്കുന്നുണ്ട്. ശിഷ്യന്റെ ഭൗതിക ശരീരത്തിലേക്ക് സൂക്ഷിച്ചുനോക്കിയപ്പോൾ തിരുവടികളുടെ കണ്ണിൽനിന്നും ഒരു അശ്രുബിന്ദു അടർന്നുവീണു. ഇത് ശ്രദ്ധിച്ച ഒരു ഗൃഹസ്ഥ ശിഷ്യൻ "ദു:ഖസത്യജ്ഞാതാവായ അങ്ങ് കേഴുകയാണോ" എന്ന് ചോദിച്ചു. "ഇത് ദു:ഖനീരല്ല. ആനന്ദത്തിന്റെ അശ്രുവാണ്" എന്ന് സ്വാമികൾ മറുപടി പറഞ്ഞു. കാരണം ഒരു ജീവന്റെ അവസാന ദേഹം ഇവിടെ അവസാനിച്ചിരിക്കുന്നു. ഒരു ജീവന് ഒരിക്കലല്ലാതെ മറ്റൊരിക്കൽ ആ മഹാഭാഗ്യം കിട്ടുകയില്ല". ഇത് കണ്ടാണ് സ്വാമികളുടെ കണ്ണ് നനഞ്ഞുപോയത്. നീലകണ്ഠതീർത്ഥപാദരുടെ സമാധി പൂർണ്ണമാണെന്നും ആ ആത്മാവിന് ഇനി ജന്മമില്ലെന്നും ആണ് ചട്ടമ്പി സ്വാമി തിരുവടികൾ അരുളി ചെയ്തതിന്റെ പൊരുൾ.

രാത്രി ഒൻപതുമണിയോടുകൂടി സർക്കീട്ടുകഴിഞ്ഞുവന്ന മിസ്റ്റർ ആണ്ടിപ്പിള്ളയുമൊത്ത് ശ്രീ. കൃഷ്ണപിള്ള ശാസ്ത്രികളുമെത്തി. അവർ അവിടെ കണ്ട കാഴ്ച, സമാധിയടഞ്ഞിരുന്ന തീർത്ഥപാദരുടെ ചുറ്റും അദ്ദേഹത്തിന്റെ ശിഷ്യന്മാരും ശീർഷഭാഗത്തോടടുത്ത് അനുഗ്രഹ ഹസ്തത്തോടുകൂടി സ്ഥിതി ചെയ്യുന്ന പരമഗുരുദാരരായ ചട്ടമ്പി സ്വാമികളും എന്തോ മന്ദം മന്ദം ഉച്ചരിച്ചുകൊണ്ടിരിക്കുന്നതുമാണ് കണ്ടത്. സമാധി കർമ്മങ്ങൾ യഥാവിധി നിർവഹിച്ചതും ശ്രീ ചട്ടമ്പി സ്വാമി തിരുവടികൾതന്നെയാണ്. അതിനുള്ള പരമഭാഗ്യം ശ്രീനീലകണ്ഠ തീർത്ഥപാദർക്കു മാത്രമേ ലഭിച്ചിട്ടുള്ളൂ. ഈ ധരാചക്രത്തിൽ ഒരാത്മാവിനും ഇത്ര ഭാഗ്യം കൈവന്നിട്ടില്ല. സമാധിക്കുമുകളിൽ ശിവലിംഗപ്രതിഷ്ഠയും സ്വാമി തിരുവടികൾ തന്നെ നടത്തി. ശ്രീ ചട്ടമ്പി സ്വാമികൾ നടത്തിയ ഒരേയൊരു പ്രതിഷ്ഠയും ഇതാണ്:

"പരമഗുരുകര കൃത സമാധിസ്ഥനാകുവാൻ
ഭാഗ്യമുദിച്ച പുണ്യാത്മനല്ലോഭവാൻ

ഇതുവരെയുമപരനു പലബ്ധമല്ലാത്തൊരീ-
ഭാഗ്യം ലഭിച്ചതങ്ങേക്കുമാത്രം വിഭോ"
(ശ്രീ വിദ്യാധിരാജ പുരാണം പേജ് 214)

സമാധിക്കുശേഷം അവിടുത്തെ പരിപാവന ഭൗതിക ശരീരം താഴത്തോടത്ത് കുംടുംബവക ചെറുവള്ളി മഠത്തിൽ ഉടനെതന്നെ പണിതീർത്ത ഒരു കല്ലറയിൽ തുളസിപ്പൂവ്, കർപ്പൂരം, ഭസ്മം, ഉപ്പ് ഇവകൊണ്ട് നിറച്ച് സംസ്ക്കരിച്ചിരുത്തി. അതിനുശേഷം ദീപാർച്ചനാദികളും മറ്റും കഴിച്ച് മംഗളമാക്കി. സമാധിച്ചടങ്ങുകൾ നിർവഹിച്ചത് ശ്രീചട്ടമ്പി സ്വാമി തിരുവടികളായിരുന്നു. അടുത്ത തിരുവോണനാൾ സമാധിപീഠത്തിൽ ഒരു മഹാപൂജയും സാധുക്കൾക്കും സ്വാമി ശിഷ്യർക്കും മറ്റ് മാന്യവ്യക്തികൾക്കും ഭക്തജനങ്ങൾക്കും ഒരു സദ്യയും നടത്തി. തൽക്കാലം കെട്ടിയിരുന്ന കല്ലറയെ മൂടി കരിങ്കൽകൊണ്ട് ഒരു ചെറിയ ക്ഷേത്രം പണിഞ്ഞു. അതിന്റെ മുമ്പിലായി ഭക്തജനങ്ങൾക്ക് ഇരുന്ന് ആരാധിക്കുവാൻ ഒരു കെട്ടിടവും തുടർന്ന് നിർമ്മിക്കപ്പെട്ടു. അടുത്തയാണ്ട് മേടമാസം പന്ത്രണ്ടാം തീയതി തിങ്കളാഴ്ച ഉത്തൃട്ടാതിനാൾ (12.9.1097 എം.ഇ) (എ.ഡി. 24-4-1992) നിരവധി ശിഷ്യപ്രശിഷ്യന്മാരുടേയും ഭക്തജനങ്ങളുടേയും സാന്നിദ്ധ്യത്തിൽ പരമഗുരുപാദർ സ്വഹസ്തപത്മങ്ങളാൽ ആ ക്ഷേത്രത്തിൽ സമാധി സ്ഥാനത്തിന് നേർമുകളിലയി ശിവലിംഗ പ്രതിഷ്ഠ നടത്തി. അന്ന് തുടങ്ങി അവിടെ നിത്യപൂജ, വിശേഷാൽ പൂജ, സാധുപൂജ, ഭജന, രവിവാരമതാദ്ധ്യാപനം, പുരാണപാരായണ പ്രവചനങ്ങൾ, വേദാന്ത പ്രഭാഷണങ്ങൾ മുതലയ ചടങ്ങുകൾ മുടങ്ങാതെ നടന്നുവരുന്നു.

കൊല്ലം, ആലപ്പുഴ റോഡിൽ പുതിയകാവ് ജംഗ്ഷനോട് ചേർന്ന ഭഗവതി ക്ഷേത്രത്തിന് തെക്കുവശം "ശ്രീനീലകണ്ഠതീർത്ഥപാദ വിലാസം" എന്ന പേരിൽ ഒരു സംസ്കൃത ഹൈസ്കൂൾ സ്മാരകമായി സ്ഥാപിച്ചിട്ടുണ്ട്. ഈ ക്ഷേത്രം, സ്കൂൾ എന്നിവക്കുവേണ്ട സമ്പത്തും സ്ഥലങ്ങളും എല്ലാം നൽകിയനുഗ്രഹിച്ചത് "ബ്രഹ്മാദ്വയ പ്രകാശനെന്ന്" പ്രസിദ്ധിപെറ്റ സ്വാമികളുടെ പ്രിയശിഷ്യൻ താഴത്തോട്ടത്ത് ശ്രീവേലുപിള്ള മഹാശയനാണ്. വാഴമുട്ടം ആശ്രമവും ശ്രീനീ

ലകണ്ഠതീർത്ഥപാദ സ്വാമി സ്മാരകമായി സമർപ്പിക്കപ്പെട്ടിട്ടുള്ളതാണ്. പതിനേഴുവർഷങ്ങൾക്ക് മുമ്പ് (1989) വാഴമുട്ടത്ത് ആശ്രമത്തിലേക്ക് ശ്രീചട്ടമ്പി സ്വാമി തിരുവടികളുടെ പൂർണകായ പ്രതിമ പന്മന ആശ്രമത്തിൽ നിന്നും വാദ്യമേളങ്ങളോടെ പുറപ്പെട്ട് വാഴമുട്ടത്ത് ആശ്രമത്തിൽ എത്തിക്കാനും അന്നവിടെ നടന്ന മഹാസമ്മേളനത്തിൽ പങ്കുകൊള്ളാനും കഴിഞ്ഞത് എന്റെ മഹാഭാഗ്യമായി ഞാൻ കരുതുകയാണ്. അന്ന് പുന്നക്കുളം ആശ്രമം മഠാധിപതിയായിരുന്ന "ബ്രഹ്മാനന്ദ തീർത്ഥപാദ സ്വാമികളുടെ" നേതൃത്വത്തിൽ പന്മന ആശ്രമം മുതൽ വാഴമുട്ടം ആശ്രമം വരെ നടന്ന ശോഭായാത്രയിലും ഘോഷയാത്രയിലും ഉടനീളം ചട്ടമ്പി സ്വാമികളെക്കുറിച്ച് പ്രസംഗിച്ച ചട്ടമ്പി സ്വാമി ഭക്തനായ എന്റെ അഭിവന്ദ്യ ഭർത്താവ് പ്രൊഫ. ജഗദി വേലായുധൻ നായരെ ഭക്ത്യാദരപുരസ്സരം സ്മരിക്കുന്നു.

അവിടെ നടന്ന മഹൽ സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് അദ്ദേഹം നടത്തിയ പ്രസംഗവും ശ്രീ ചട്ടമ്പി സ്വാമികളെക്കുറിച്ച് ഭക്തജനങ്ങളിൽ ഉളവാക്കിയ ഭക്തിബഹുമാന വിശ്വാസാദികളും ഞാൻ ഓർത്തുപോകുന്നു. ആ പ്രതിമ ഒരു പ്രതിഷ്ഠയായി ഇന്നും വാഴമുട്ടം ആശ്രമത്തിൽ വിരാജിക്കുന്നു. ഇവയുടെ എല്ലാം ഭരണത്തിന് ഒരു നല്ല നിയമാവലിയും സ്വാമികളുടെ സന്യാസി ഗൃഹസ്ഥ ശിഷ്യപരമ്പരയിലുള്ള ആറുപേരടങ്ങിയ ഒരു ട്രസ്റ്റി സംഘവും പ്രവർത്തിക്കുന്നുണ്ട്.

നാൽപത്തി ഒൻപതാമത്തെ വയസ്സിൽ സ്വാമി തിരുവടികൾ മഹാസമധിയടഞ്ഞെങ്കിലും ജ്ഞാനവിജ്ഞാന സമ്പന്നമായ അവിടുത്തെ സൽക്കീർത്തി എന്നെന്നും പ്രകാശിച്ചുകൊണ്ടുതന്നെയിരിക്കും. സംസ്കൃത ഭാഷാ പാണ്ഡിത്യം യാഥാസ്ഥിതിക മനോഭാവത്തെ പോഷിപ്പിക്കുന്നതാണെങ്കിലും ഈ മഹാപുരുഷനെ സംബന്ധിച്ചിടത്തോളം അങ്ങനെയല്ലായിരുന്നു. ശാസ്ത്രത്തിനും യുക്തിക്കും വിരുദ്ധമായ പൂർവ്വാചാരങ്ങളെ അവിടുന്ന് എതിർത്തിരുന്നു. അതിനുള്ള ധൈര്യവും വിജ്ഞാനവും പ്രചോദനവും പകർന്നുകൊടുത്തത് ഗുരുവായ ചട്ടമ്പി സ്വാമി തിരുവടികളായിരുന്നു. കേരളത്തിൽ അന്ന് രൂഢമൂലമായിരുന്ന പല ആചാരങ്ങളും അശാസ്ത്രീയവും

അന്ധവിശ്വാസജഡിലവുമാണെന്ന് മനസ്സിലാക്കാനും പറയാനും അവിടുത്തേക്ക് ഒരു മടിയും ഇല്ലായിരുന്നു. ഋഷിമാരുടെ അപ്രിയ വാക്കിൽ ആരും ഭയപ്പെടേണ്ടകാര്യമില്ല. അധർമ്മികളെ ധാർമ്മിക രാക്കുന്നതിന് സ്വാമികളെപ്പോലെയുള്ളവരുടെ തൂലികയോ രസ നയോ അല്ലാതെ മറ്റൊന്നും ശക്തമാകുന്നില്ല. ക്ഷേത്ര പ്രതിഷ്ഠ നടത്തി ലക്ഷക്കണക്കിന് ഭക്തജനങ്ങളുടെ ആരാധനക്ക് പാത്രീഭ വിച്ച ശ്രീനാരായണ ഗുരുസ്വാമിയുടെ പ്രസ്ഥാനത്തെ "വിഗ്രഹാരാ ധനയെന്ന പുതിയ പ്രസ്ഥാനം" എന്നാണ് ബ്രഹ്മാനന്ദ ശിവയോഗി വിശേഷിപ്പിച്ചിരിക്കുന്നത്. അദ്ദേഹം ഇങ്ങനെ എഴുതിയിരിക്കുന്നു "ഈഴവർ പൂണുനൂലിട്ട് ശാന്തിക്കോലം കെട്ടുന്നതും ബ്രാഹ്മണർ എന്തെല്ലാം കാട്ടിക്കൂട്ടുന്നവോ അപ്പോലെ കാട്ടിക്കൂട്ടുന്നതും ആകു ന്നു. ഊദ്ധ്വഗതിയ്ക്കും കൂടി ഉതകുന്ന ഉത്തമപരിഷ്കാരം എന്ന് മനസ്സിലാക്കി ചിലർ ശാന്തിക്കോലവും മറ്റും കെട്ടി ബ്രാഹ്മണരെ പ്പോലെ അഭിനയിക്കുന്നു. നായന്മാരെയും അമ്മാതിരിക്കോലം കെട്ടിച്ച് വിഗ്രഹാരാധനയിൽ ചാടിപ്പാൻ തെക്കൻ ദിക്കിൽ ഒരു സ്വാമി പുറപ്പെട്ടിരിക്കുന്നു എന്ന് കേൾക്കുന്നു" നായന്മാരെ പരിഷ്കരിക്കു ന്നതിന് 'ആചാരപദ്ധതി എന്ന പുസ്തകം പ്രസിദ്ധീകരിച്ച ശ്രീനീ ലകണ്ഠതീർത്ഥപാദ സ്വാമികളുടെ നേർക്കാണ് ബ്രഹ്മാനന്ദ ശിവ യോഗി ഒടുവിലത്തെ വാചകശരം പ്രയോഗിച്ചിരിക്കുന്നത്. ഇതിൽ രോഷാകുലനായി ശ്രീപന്നിശ്ശേരി നാണുപിള്ള ഇങ്ങനെ പ്രതി കരിച്ചിരിക്കുന്നു......."ഒരു പിതാവിന്റെ സ്വന്തം പുത്രന്മരെ പോലെ യായിരുന്നു തീർത്ഥപാദ പരമ്പരയിലുള്ള സന്യാസിമാർ നാരാ യണ ഗുരുദേവനെ കരുതിയിരുന്നത്. മഹാന്മാരെ നിന്ദിച്ച് മൂഢ ന്മാർ പ്രസിദ്ധരാകുന്നെങ്കിൽ ആയിക്കോട്ടെ.

"മന്നിന്ദയാ യദിജന:പരിതോഷമേതി

നന്വപ്രയത്ന ജനിതോയമനുഗ്രഹോമേ" എന്ന് മഹാപണ്ഡി തനായ ജ്ഞാനാങ്കുശകാരൻ പറയുന്നു. ഈ വരികളെ പണ്ഡിത നായ ശ്രീ. പി.കെ. നാണുപിള്ള ഇങ്ങനെ പരിഭാഷപ്പെടുത്തിയിരി ക്കുന്നു. "എന്നെപ്പഴിച്ചുമനുജൻ പരിതുഷ്ടനാകിൽ പിന്നെന്തതിൽ സുലഭമായൊരനുഗ്രഹംമേ" **(ശ്രീ നീലകണ്ഠതീർത്ഥപാദ ചരിത്ര സമുച്ചയം പേജ് 383)**

അങ്ങനെ മഹാന്മാരെ പൊട്ടയുക്തികൾകൊണ്ട് നിന്ദിക്കട്ടെ. അവരെയൊക്കെ നിന്ദിക്കുന്നതുകൊണ്ട് ശിവയോഗിക്ക് വലിയ ആചാര്യനെന്ന സ്ഥാനം ഇതുകൊണ്ട് ലഭിക്കുമെങ്കിൽ ലഭിക്കട്ടെ" ഇങ്ങനെ പോകുന്നു ശ്രീപന്നിശ്ശേരിയുടെ പ്രതികരണം.

ആദിശങ്കരാചാര്യർക്കുശേഷം കേരളത്തിനകത്തും പുറത്തും വിദേശരാജ്യങ്ങളിലും പ്രകീർത്തിക്കപ്പെട്ട സംസ്കൃത പണ്ഡിതനായ–ആത്മജ്ഞാനിയായ സന്യാസിയായിരുന്നു ശ്രീ നീലകണ്ഠ തീർത്ഥപാദർ. ബ്രഹ്മവിദ്യ, വേദജ്ഞാനം, ആത്മജ്ഞാനം, ജ്ഞാനയോഗം എന്നിങ്ങനെ പല പേരുകളാൽ അറിയപ്പെടുന്ന ആത്മസാക്ഷാത്കാരം നേടിയ പരമഗുരുവും പരമാചാര്യനുമായിരുന്നു അവിടുന്ന്. ശ്രീ വിദ്യാധിരാജന്റെ പ്രഥമഗണനീയനായ ദ്വിതീയശിഷ്യൻ. പാദജർ, ശൂദ്രർ എന്നൊക്കെപ്പറഞ്ഞ് താഴ്ത്തിക്കെട്ടിയിരുന്ന നായന്മാരെ ഇന്നത്തെ നിലയിലേക്ക് പിടിച്ചുയർത്തിയ യതിവര്യനും അവിടുന്നായിരുന്നു. സമുദായോദ്ധാരകർക്ക് പ്രചോദനവും ഉത്തേജനവും മാർഗ്ഗദർശിയും സ്വാമി തിരുവടികളായിരുന്നു. നായന്മാർക്കുവേണ്ടി ആചാരപദ്ധതി ആവിഷ്ക്കരിച്ച് പ്രവർത്തിച്ച് പ്രചരിപ്പിച്ച പരമാചാര്യൻ. മലയാള ജീവചരിത്രശാഖയിലെ ആധികാരിക ലക്ഷണഗ്രന്ഥമായ 'ശ്രീ നീലകണ്ഠ ചരിത്ര സമുച്ചയത്തിലെ കഥാനായകൻ. ഈ കൃതിയുടെ പ്രസ്താവനയിൽ സാഹിത്യപഞ്ചാനനൻ പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കുക.

"സംസ്കൃതഭാഷയിൽ അഗാധമായ വിജ്ഞാനവും വ്യാകരണാദി ശാസ്ത്രങ്ങളിൽ ദൃഢമായ വൈദുഷ്യവും സാംഖ്യവിഷയത്തിൽ സമൃദ്ധമായ വാസനയും അദ്ദേഹത്തിൽ– ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളിൽ വികസിച്ചുകാണുന്നു. ഇതിലേക്ക് യൂറോപ്പ്, അമേരിക്ക, മുതലായ പാശ്ചാത്യദേശങ്ങളിലും ഭാരതവർഷത്തിലുമുള്ള അനേക വിദ്വന്മണികൾ അദ്ദേഹത്തിന്റെ സംസ്കൃത കൃതികൾ വായിച്ചുനോക്കിയിട്ട് അയച്ചുകൊടുത്തിട്ടുള്ള പ്രശംസാപത്രങ്ങളെക്കാൾ 'വിശദമായ തെളിവ് ആരും ആവശ്യപ്പെടുമെന്ന് തോന്നുന്നില്ല."

ശ്രീനീലകണ്ഠ തീർത്ഥപാദരെക്കുറിച്ച് ചട്ടമ്പിസ്വാമികളുടെ പ്രശിഷ്യനായ വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ–" 1084–ലും മറ്റും

ശ്രീനാരായണ ഗുരുസ്വാമികൾക്ക് ഈഴവ സമുദായത്തിന്റെ നേതാവും ആചാര്യനും എന്ന നിലയിൽ മാത്രമേ സാർവ്വത്രികമായ അംഗീകാരം സിദ്ധിച്ചിരുന്നുള്ളൂ. ശ്രീചട്ടമ്പിസ്വാമികളുടെ സമ്പർക്കം കൊണ്ടും മറ്റും സവർണ്ണരിൽ കുറെ ആളുകൾക്ക് അദ്ദേഹം ബ്രഹ്മ നിഷ്ഠനായ ഒരു മഹാത്മാവാണ് എന്ന് അറിയാമായിരുന്നെങ്കിലും എല്ലാവരും അന്ന് അംഗീകരിച്ചിരുന്നില്ല. എന്നാൽ ശ്രീനീലകണ്ഠ തീർത്ഥപാദ സ്വാമികൾ അക്കാലത്ത് സർവ്വശാസ്ത്രപാരംഗതനായ ഒരു പണ്ഡിതൻ, കവി, യോഗവേദാന്തപാരാവാരൻ ഈ നിലക ളിൽ ഇന്ത്യയിൽ മാത്രമല്ല, വിദേശങ്ങളിലുള്ള സംസ്കൃത പണ്ഡി തന്മാരുടെ ഇടയിൽപോലും സ്വസംസ്കൃതകൃതികൾ വഴി പ്രഖ്യാ തനായിരുന്നു. ശ്രീനാരായണ ഗുരുസ്വാമികൾക്കും ശ്രീ നീലക ണ്ഠതീർത്ഥപാദരുടെ നേരെ വളരെ മതിപ്പും ആദരവും ഉണ്ടാ യിരുന്നുവെന്ന് ആ മഹാന്മാർ തമ്മിൽ നടന്നിരുന്ന ചില സംഭാ ഷണങ്ങൾ ശ്രീനീലകണ്ഠ തീർത്ഥപാദചരിത്ര സമുച്ചയത്തിൽ വായിച്ചിട്ടുള്ളവർക്കും മനസ്സിലാകും." **(ബാലാഹ്വസ്വാമി ചര ണാഭരണം. കുമരകം പി. പരമേശ്വരൻ പിള്ള പ്രകാശിപ്പിച്ച കൃതിയുടെ അവതാരിക.)**

നീലകണ്ഠതീർത്ഥപാദ സ്വാമികളുടെ കാലംവരെ നായന്മാർ അനാചാരങ്ങളിൽ ആണ്ടുകിടക്കുകയായിരുന്നു. സംസ്കൃതഭാഷ യിലുള്ള വേദമന്ത്രങ്ങൾ അവർക്ക് ജപിക്കുവാൻ പാടില്ലായിരുന്നു. അമ്പലങ്ങളിൽചെന്ന് തൊഴുത് വഴിപാട് കഴിപ്പിച്ച് പൊയ്ക്കൊള്ള ണം. പുരുഷന്മാർ പടയണിതുള്ളി സായൂജ്യമടഞ്ഞുകൊള്ളണം. സ്ത്രീകൾ ഉത്സവമേളകളിൽ മാറുമറയ്ക്കാതെ താലപ്പൊലിയും വിള ക്കുമെടുത്ത് തൃപ്തിപ്പെട്ടുകൊള്ളണം എന്നായിരുന്നു. അന്നത്തെ രീതിയും നിയമവും കീഴ്വഴക്കവും. കേരളോൽപ്പത്തിയിലും മറ്റും എഴുതിപ്പിടിപ്പിച്ചിട്ടുള്ള അനാചാരങ്ങൾ ആചാരങ്ങളായി അവർക്ക് സ്വീകരിക്കേണ്ടി വന്നു. ഇതെല്ലാം തെറ്റിദ്ധാരണകളാണെന്ന് സയു ക്തികം സപ്രമാണം ശാസ്ത്രതത്വങ്ങൾ വെളിപ്പെടുത്തിക്കൊണ്ട് സ്വാമികൾ വാദിച്ചു. സമുദായപരിഷ്ക്കരണത്തിനിറങ്ങിത്തിരിച്ച മന്നത്ത് പത്മനാഭപിള്ളയ്ക്കും, സി. കൃഷ്ണപിള്ളയ്ക്കും പ്രചോ

ദനവും പ്രോത്സാഹനവും ധൈര്യവും നൽകിയത് ശ്രീനീലകണ്ഠ തീർത്ഥപാദരും തീർത്ഥപാദ പരമ്പരയിലുള്ള സന്യാസശ്രേഷ്ഠന്മാരുമായിരുന്നു. ഇഷ്ടദേവതയുടെവ പടം വച്ച് ചന്ദനത്തിരിയും കർപ്പൂരവും കത്തിച്ച് പുഷ്പാദികളാൽ അലങ്കരിച്ച് രണ്ടുവരി സംസ്കൃത ശ്ലോകം ചൊല്ലുവാൻ പോലും അബ്രാഹ്മണർക്ക് അന്ന് അനുവാദവും അധികാരവും ഇല്ലായിരുന്നു. ഇതിന് മാർഗ്ഗദീപം തെളിച്ചത് ശ്രീനീലകണ്ഠതീർത്ഥപാദരാണ് എന്ന വലിയ സത്യം എടുത്തുപറയേണ്ട ഒരു വസ്തുതയാണ്.

അതിവിനയം, അമിത ഗുരുഭക്തി, മേധാബലം തത്വാവബോധ ജിജ്ഞാസ, ശ്രദ്ധ, യമനിയമ ജപമനനം തുടങ്ങിയ ഗുണങ്ങൾ ശിഷ്യനിൽക്കണ്ട് ചട്ടമ്പിസ്വാമി തിരുവടികൾ അത്യധികം സന്തോഷിച്ചിരുന്നു. വിജ്ഞാനനിധിയായ ഒരു പണ്ഡിതസന്യാസിയായിരുന്നു ശ്രീനീലകണ്ഠ തീർത്ഥപാദർ. അദ്ദേഹത്തിന്റെ സംസ്കൃത ഗ്രന്ഥങ്ങൾ വിദേശങ്ങളിൽപ്പോലും മാനിക്കപ്പെടുന്നു. ഗുരുവായ ചട്ടമ്പിസ്വാമി തിരുവടികളെപോലെ തന്നെ സർവ്വജ്ഞനായിരുന്നു ശിഷ്യനും. വിശ്വവിഖ്യാതമായ പാണ്ഡിത്യത്താലും കവനവൈഭവത്താലും ആർഷജീവിതചര്യയാലും സർവ്വാതിരിക്തനായി പ്രശോഭിച്ചിരുന്ന ഈ മഹാനുഭാവൻ പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമികളുടെ ശിഷ്യവർഗ്ഗത്തിൽ പ്രഥമഗണനീയനാണ്. അഗാധപണ്ഡിതനും യോഗശാസ്ത്രപടുവുമായ അവിടുന്ന് ഉപദേശലബ്ധിക്കുശേഷം സന്യാസത്തിന്റെ പരമകോടിയിൽ എത്തി. ശ്രീനീലകണ്ഠതീർത്ഥപാദർ എല്ലാംകൊണ്ടും ഒരസാധാരണ പുരുഷനായിരുന്നു. യോഗവേദാന്താദികളിലുള്ള അഗാധമായ ജ്ഞാനം കൊണ്ടായാലും കാവ്യശാസ്ത്രാദികളിലുള്ള നിപുണത കൊണ്ടായാലും അദ്ദേഹത്തെ ജയിക്കാൻ കേരളത്തിലെന്നല്ല, ഭാരതത്തിൽത്തന്നെയും അധികമാരുമുണ്ടായിരുന്നില്ല. സ്വാമികളുടെ കത്തുകൾ പരിശോധിച്ചാൽ ജീവചരിത്രകാരന്മാർ ഉദ്ധരിച്ചിട്ടുള്ള രേഖകളുടെ കൂട്ടത്തിൽ ഉത്തരേന്ത്യയിലെയും ജർമ്മനി മുതലായ വിദേശരാജ്യങ്ങളിലെയും പ്രശസ്ത സംസ്കൃത പണ്ഡിതന്മാർ സ്വാമികളുടെ വൈദുഷ്യത്തെ മുക്തകണ്ഠം പ്രശംസിച്ചിട്ടുള്ളതായിക്കാണാം. ഇങ്ങനെയെല്ലാമെല്ലാമായ

ഈ പ്രഗത്ഭപുരുഷൻ തന്റെ ഗുരുവായ ചട്ടമ്പിസ്വാമികളുടെ മുൻപിൽ വിധേയനായ ഒരു ബാലനെപ്പോലെയാണ് എല്ലായ്പ്പോഴും പെരുമാറിയിരുന്നത്.

## ആചാരപദ്ധതി

സന്യാസിമാർ സർവ്വസംഗപരിത്യാഗികളാണെങ്കിലും അവർക്ക് സമൂഹത്തോട് കടപ്പാടും പ്രതിബദ്ധതയും ഉണ്ട്. മനുഷ്യസമൂഹത്തിന്റെ ഉന്നമനമാണ് അവരുടെ ലക്ഷ്യം. വർഗ്ഗീയ സമൂഹങ്ങളെ അവർ കാര്യമായി ഗൗനിക്കാറില്ലെങ്കിലും മനുഷ്യസമൂഹത്തിന്റെ ഉന്നതിക്കുവേണ്ടി ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യാറുണ്ട്. നാം ഇന്ന് അനുഭവിക്കുന്ന എല്ലാ സാമൂഹിക നന്മകൾക്കും ഉത്തരവാദികൾ ഒരർത്ഥത്തിൽ അവർ തന്നെയല്ലേ.' മനുഷ്യസമൂഹത്തിന്റെ നന്മക്കുവേണ്ടി ശ്രീവിദ്യാധിരാജചട്ടമ്പിസ്വാമികളും പലതും പ്രവർത്തിച്ചിട്ടുണ്ട്. ചട്ടമ്പിസ്വാമികൾ ജീവിച്ചിരുന്ന കാലത്ത് ഹൈന്ദവസമൂഹത്തിൽ ആകെയൊരു ജീർണ്ണത പടർന്നുപിടിച്ചിരുന്നു. അന്ധവിശ്വാസങ്ങളും അനാചാരങ്ങളുമാണ് അന്ന് സമൂഹത്തെ ഭരിച്ചിരുന്ന ശക്തികൾ. എല്ലാ മനുഷ്യർക്കും ധാർമ്മിക ജീവിതത്തിന് അത്യന്താപേക്ഷിതമായ വേദപഠനം ഒരു വിഭാഗക്കാരുടെ കുത്തകയായി മാത്രം വഴിമാറിക്കഴിഞ്ഞിരുന്നു. ഇതിനൊക്കെപ്പുറമേ ബ്രാഹ്മണ മേധാവിത്വം എല്ലാ മണ്ഡലങ്ങളിലും വളരാനും കൊടികുത്തി വാഴാനും തുടങ്ങി. ഇവയ്ക്കെല്ലാമെതിരെ പ്രതികരിക്കുവാൻ തന്നെ സ്വാമി തിരുവടികൾ തീരുമാനിച്ചു. അവിടുന്ന് നേരിട്ടിറങ്ങി ഇതൊക്കെ പ്രഖ്യാപിക്കുകയും പ്രവർത്തിക്കുകയുമല്ല ചെയ്തത്. പാശ്ചാത്യ പരിഷ്കാരപ്രേമികളും ഭ്രമികളുമായിരുന്നവർ പൗരസ്ത്യ സംസ്കാരത്തെ ഉന്മൂലനം ചെയ്യാൻ തീവ്രശ്രമം നടത്തിയിരുന്ന ആ കാലഘട്ടത്തിൽ, സ്വാമി തിരുവടികളുടെ സാമുദായിക സാമൂഹിക സാംസ്കാരിക പ്രവർത്തനങ്ങൾ നിസ്സാരങ്ങളായിരുന്നില്ല. ചട്ടമ്പിസ്വാമികളും അവിടുത്തെ ശിഷ്യഗണങ്ങളും ചെയ്ത സേവനങ്ങൾ വിലമതിക്കാനാകാത്തതാണ്. ശ്രീനാരായണ ഗുരുവിനെക്കൊണ്ട് വിധിയാംവണ്ണം ക്ഷേത്രപ്രതിഷ്ഠാദികൾ നടത്തിക്കുകയും ശ്രീനീലകണ്ഠതീർത്ഥപാദരെക്കൊണ്ട് 'ദേവാർച്ചാപ

ദ്ധതി', 'ആചാരപദ്ധതി' മുതലായ ഗ്രന്ഥങ്ങൾ എഴുതിച്ച് പ്രചരിപ്പിക്കുകയും തീർത്ഥപാദസ്വാമികളെക്കൊണ്ട് പ്രഭാഷണങ്ങൾ നടത്തിക്കുകയും ചെയ്തത് മലയാളികളെ അനാചാരങ്ങളിൽ നിന്നും അസ്വതന്ത്രതയിൽ നിന്നും ഉദ്ധരിച്ച് ഉയർത്തുന്നതിനായിരുന്നു.

ഹിന്ദുമതത്തിലെ അനാചാരങ്ങൾ ദൂരീകരിക്കാനും സദാചാരങ്ങൾ ഏകീകരിക്കാനും തന്റെ ദ്വിതീയശിഷ്യനായ നീലകണ്ഠ തീർത്ഥപാദരെക്കൊണ്ട് 'ആചാരപദ്ധതി' എഴുതിച്ചത് ചട്ടമ്പിസ്വാമികൾ ആയിരുന്നു. മലയാളികളുടെ ഇടയിലെ അനാചാരങ്ങൾ ധ്വംസനം ചെയ്ത് മനുഷ്യന് മനുഷ്യനോടുള്ള അസ്വാതന്ത്ര്യവും അസമത്വവും അസ്തമിപ്പിച്ച് കേരളത്തിന് പുരോഗതിയുടെ ഉദയം കൊടുക്കാൻ അവിടുത്തേക്ക് കഴിഞ്ഞു. (64) അറുപത്തിനാല് അനാചാരങ്ങളുടെ വിളനിലമായിരുന്ന ഈ നാട്ടിൽ എന്തെല്ലാം പരിവർത്തനങ്ങളാണ് അവിടുന്ന് വരുത്തിയത്. ധർമ്മാധർമ്മങ്ങൾ എന്തെന്നറിയാതെ, ആധ്യാത്മിക സാധനകൾ എന്തെന്നറിയാതെ അന്ധരായിത്തീർന്ന ജൻങ്ങളുടെ ഹൃദയത്തിൽ ആധ്യാത്മികപ്രകാശം തെളിച്ച മഹാപ്രഭുവായിരുന്നു ചട്ടമ്പിസ്വാമികൾ. കോഴിവെട്ടും, പടയണിതുള്ളലും, ദുർമന്ത്രവാദവും അധ്യാത്മ സാധനകളെന്ന് തെറ്റിദ്ധരിച്ച ജനസമൂഹത്തെ അവിടുന്ന് ജ്ഞാനോപദേശം ചെയ്ത് ബോധവാന്മാരാക്കി ഉയർത്തി. ദുർമന്ത്രോപാസനകൾ കൊണ്ട് ക്ഷേത്രങ്ങളിൽ നടത്തുന്ന അപരിഷ്കൃത പൂജകൾ, ജന്തുബലി, അന്ധവിശ്വാസ ജഢിലമായ കർമ്മങ്ങൾ എന്നിവയ്ക്ക് അറുതിവരുത്തി. അതുപോലെ സമുദായത്തിൽ നടമാടിയിരുന്ന അനാചാരങ്ങൾക്കെതിരെ ശബ്ദമുയർത്തി. എഴുപതുവർഷത്തെ ജീവിത ലീലകളിൽ മഹാപ്രഭുവായ അവിടുന്ന് എന്തെന്ത് അത്ഭുതസിദ്ധികളാണ് കാഴ്ചവച്ചത്.?!! പരശുരാമക്ഷേത്രത്തെ ബ്രഹ്മവിദ്യാ ക്ഷേത്രമാക്കി. ലോകസംഗ്രഹാർത്ഥം പ്രവർത്തിച്ച സ്വാമികളുടെ ആദർശങ്ങളെ അവിടുത്തെ ഉത്തമന്മാരായ ശിഷ്യരത്നങ്ങൾ പ്രാവർത്തികമാക്കി. അങ്ങനെ ആ പരമഗുരുപാദരുടെ ആദർശങ്ങളെ പ്രാവർത്തികമാക്കി സഫലീകരിച്ച വിശിഷ്ടകൃതികളാണ് 'ആചാരപദ്ധതി' യും, 'ദേവാർച്ചാ പദ്ധതിയും.'

നായന്മാരുടെ പാരലൗകിക ക്രിയകൾക്ക് ഒരു പൊരുത്തവുമില്ലാതിരുന്ന കാലഘട്ടത്തിൽ അവരുടെ അജ്ഞാനത്തെ മുതലെടുത്തുകൊണ്ട് അക്കാലത്തെ ബ്രാഹ്മണ മേധാവിത്വം അർത്ഥസമ്പാദനം നടത്തിവന്നതിൽ തടയിടണമെന്നുതന്നെ തിരുവടികൾ തീരുമാനിച്ചു. അങ്ങനെയുള്ള പ്രവണതകൾക്ക് വിരാമമിടുവാൻ പ്രിയശിഷ്യനെക്കൊണ്ട് 'ആചാരപദ്ധതി' എഴുതിച്ചു.

കേരളത്തിൽ പല ഭാഗങ്ങളിലും ഒരേ സംഗതിയെക്കുറിച്ച് പലതരത്തിലും വിധത്തിലുമുള്ള ആചാരഭേദങ്ങൾ കാണുന്നുണ്ട്. ചില സ്ഥലങ്ങളിൽ നായന്മാർക്ക് പന്ത്രണ്ട് (12) ദിവസത്തെ പുലയേയുള്ളൂ. മറ്റു ചില പ്രദേശത്ത് പതിനാലു (14) ദിവസത്തെ പുല. ചില സ്ഥലത്ത് പിണ്ഡമടിയന്തിരം പതിനഞ്ചാം ദിവസവും പതിനാറാം ദിവസവും നടത്തിവരുന്നു. ചില ദിക്കിൽ പുലയോടുകൂടി പുല പോകുന്നു. ചില സ്ഥലത്ത് പുലകുളികഴിഞ്ഞ് ബാക്കിദിവസങ്ങൾ വാലായ്മയായി ആചരിക്കുന്നു. ഇങ്ങനെ പല സ്ഥലത്തും പല പ്രകാരത്തിൽ പല രീതികളാണ് കണ്ടുവരുന്നത്. അതുപോലെ തന്നെ ശ്രാദ്ധം നടത്തുന്നത് ചില സ്ഥലത്ത് ഇളയത്, മറ്റു ചില ദിക്കിൽ നമ്പിടി, വേറെ ചിലയിടങ്ങളിൽ ഇണങ്ങന്മാർ ഇങ്ങനെ പുരോഹിതന്മാർക്കും വ്യവസ്ഥയില്ല. ഇതിനൊക്കെ ആചാരമെന്നല്ലാതെ ഒരു പ്രമാണവും കാണുന്നില്ല. ഈവക വ്യവസ്ഥ ഇല്ലാത്ത ആചാരങ്ങൾക്കെതിരെയുള്ള ഒരു പ്രമാണഗ്രന്ഥമാണ് 'ആചാരപദ്ധതി'

## പ്രേതത്വമോചനം ആവശ്യമാണോ?

നാൽപ്പത്തിഎട്ടു സംസ്കാരങ്ങളാണ് മനുഷ്യനുള്ളതെന്ന് പറയപ്പെടുന്നു. അവയിൽ ഏറ്റവും പ്രധാനപ്പെട്ടവ 32 എണ്ണമാണ്. അവയെ വീണ്ടും പൂർവ്വഷോഡശമെന്നും, അപരഷോഡശമെന്നും രണ്ടായിതിരിച്ചിട്ടുണ്ട്. ജാതകർമ്മം, നാമകരണം മുതലായത് പൂർവ്വഷോഡശവും, മരണാനന്തര ഉദകക്രിയകൊട്ട് സപിണ്ഡിക്രിയ വരെയുള്ളത് അപരഷോഡശവും ആകുന്നു.

അച്ഛനമ്മമാർ സദ്ഗുണസമ്പന്നനായ മകനെ ഷോഡശസംസ്കാരങ്ങൾ കൊണ്ട്, ഷോഡശകലാപൂർണ്ണനായ ചന്ദ്രനൊപ്പം സമ്പൂർണ്ണനാക്കുന്നു. ആ കടം വീടുന്നതിനു വേണ്ടി പുത്രൻ മാതാപിതാക്ക

ളുടെ മരണശേഷമുള്ള അപരഷോഡശകർമ്മങ്ങൾ, ഉദകക്രിയ തൊട്ടുനടത്തി അവരെ പ്രേതത്വ മോചനം വരുത്തുന്നു. പ്രേതത്വ മോചനം നടത്തി വരുത്തിയ മാതാപിതാക്കളെ പിതൃവാക്കി ശിവൻ, വിഷ്ണു മുതലായ ദേവതകളിൽ ലയിപ്പിക്കുന്നു. മക്കൾ പിതൃക്കൾക്ക് വേണ്ടി അവശ്യം ഇത് അനുഷ്ഠിക്കേണ്ടതാണ്.

"ഋണമോചന കർത്താര:
പിതു: സന്തി സുതാദയ:"

പിതാവിന് കടമൊഴിക്കുന്നതിന് പുത്രാദികൾ ഭവിക്കുന്നു എന്ന് ആചാര്യസ്വാമികൾ പറഞ്ഞിരിക്കുന്നു. പ്രേത ലോകാദികാര്യത്തെ നിരസിക്കുന്നവരും, ഈ ലോകമുണ്ടെന്നല്ലാതെ പരമില്ലെന്ന് അഭിമാനിക്കുന്നവരും വീണ്ടും വീണ്ടും ജന്മയാതനാദികളെ അനുഭവിക്കേണ്ടിവരുന്നു. തിലോദകപിണ്ഡാദികൾ അനുഭവിക്കാതെ പ്രേതമായിഭവിച്ച് ഗതിവരാത്തതിനെക്കുറിച്ച് 'ഗാരുഡ പ്രേതകൽപ്പത്തിൽ' ബഭ്രുവാഹനപ്രേത സംവാദത്തിലും. 'പാദ്മോക്ത ഭാഗവത മാഹാത്മ്യത്തിൽ 'ധേനുക സംവാദത്തിലും പറയുന്നുണ്ട്. 'അയം ലോകോ; നാസ്തിപര ഇതിമാനീ പുന: പുനർവ്വ ശമാപദ്യതെമെ' എന്ന് ഉപനിഷത് വാക്യം.

അതുകൊണ്ട് ദാഹോദപിണ്ഡ ശ്രാദ്ധാദികൾ അവശ്യം ആദരണീയം തന്നെ. ആചാരപദ്ധതിയിലെ മന്ത്രങ്ങൾ സംസ്കൃത്തിലായത്കൊണ്ട് സംസ്കാരകർത്താവിന് പഠിപ്പില്ലാത്തവനാണെങ്കിൽ പഠിപ്പുള്ള ഒരാളിനെക്കൊണ്ട് ചൊല്ലിച്ച് കേട്ടുചെയ്താലും മതിയാകുന്നതാണ്. അർത്ഥമറിഞ്ഞില്ലെങ്കിലും സ്ഫുടമായ മന്ത്രോച്ചാരണം കാര്യസിദ്ധിക്ക് അത്യന്താപേക്ഷിതമാണെന്ന് വിശ്വസിക്കപ്പെടുന്നു. ഇതിൽ ആറുപദ്ധതികളാണുള്ളത്.

ആദ്യത്തേതായ പ്രേതപദ്ധതിയിൽ വ്യവഹാരദൃഷ്ടിക്ക് സിദ്ധിക്കുന്ന പ്രേതഭാവവും തന്നിവൃത്തിക്ക് ഔർദ്ധ്വദേഹികാദികൃത്യത്തിന്റെ ആവശ്യകതയും പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. രണ്ടാമത്തെ പദ്ധതിയിൽ ഒന്നുമുതൽ പന്ത്രണ്ടുവരെ ദിവസങ്ങളിൽ ചെയ്യേണ്ട കർമ്മങ്ങളും മൂന്നാമത്തേതിൽ ആശൗച വിധികളും നാലാമതു പദ്ധതിയിൽ സപിണ്ഡിശ്രാദ്ധാദികളും അഞ്ചാമത്തെ പദ്ധതിയിൽ പുംസ

വനാദിസംസ്കാരങ്ങളും ആറിൽ സന്ധ്യാനുഷ്ഠാനക്രമവും വിവരിക്കപ്പെട്ടിരിക്കുന്നു.

## പ്രേതവിചാരപദ്ധതി
## മരണാനന്തര കർമ്മാവശ്യകത

ഇവിടെ മരണാനന്തര കർമ്മങ്ങൾ ആവശ്യമാണോ എന്നതിനെക്കുറിച്ച് ചർച്ച ചെയ്യുന്നു. ഒരാൾ മരിച്ചുകഴിഞ്ഞാലുടനെതന്നെ 'ആതിവാഹിക ദേഹത്തെ' കൈക്കൊള്ളുന്നു. ആതിവാഹികമെന്നാൽ ലോകാന്തര പ്രാപണത്തിങ്കൽ നിയുക്തമായുള്ള ദേഹം എന്നർത്ഥം. ഇത് മനുഷ്യർക്കു മാത്രമുള്ളതും മറ്റൊരു ജന്തുക്കൾക്കും ഇല്ലാത്തതും ആകുന്നു. പിന്നീട് ദായദന്മാർ മുതലായവരാൽ സങ്കൽപ്പപൂർവ്വം കൊടുക്കപ്പെടുന്ന പ്രേതണപിണ്ഡോദകങ്ങളാൽ ക്രമേണ വൃദ്ധിയെ പ്രാപിച്ച് 'ഭൊഗദേഹമെന്ന്' പറയപ്പെടുന്ന ശരീരത്തെ പ്രാപിക്കുന്നു. പിന്നീട് ആണ്ടുതികയുമ്പോൾ. അതായത് സപിണ്ഡിവരെക്കഴിയുമ്പോൾ അഭിനവശരീരനായി സ്വർഗ്ഗത്തിലോ നരകത്തിലോ സ്വകർമ്മാനുസാരം പോകുന്നു.

## സഞ്ചയനദിന പ്രമാണം

ഒന്നിലോ മൂന്നിലോ ഏഴിലോ ഒൻപതിലോ അസ്ഥിസഞ്ചയനം ചെയ്യാമെന്ന് സംവർത്തവചനമുണ്ട്. രണ്ടിലോ നാലിലോ ആകാമെന്ന് മറ്റൊരു സ്മൃതിയിൽപ്പറയുന്നു. 'ചതുർത്ഥെ ദിവസെത്വസ്ഥി സഞ്ചയനം കുര്യാൽ' എന്ന് വൈഷ്ണവത്തിൽ സ്മരിക്കുന്നു. അസ്ഥിസഞ്ചയനം കഴിഞ്ഞാൽ അശുദ്ധിനീങ്ങുമെന്ന് പ്രമാണമുള്ളതിനാൽ നാലാംദിവസം ചെയ്യുന്നത് യുക്തിയുക്തമാകുന്നു.

## പുലകുളി

പത്തുദിവസം ഉദകക്രിയ നടത്തിയശേഷം പുലപിണ്ഡം പതിനൊന്നാം ദിവസം. ശുദ്ധപിണ്ഡം പന്ത്രണ്ടാം ദിവസം.

## സപിണ്ഡി

വത്സരദീക്ഷയാണെങ്കിൽ സപിണ്ഡി 365-ാം ദിവസവും അന്ന് ദുർദിനമാണെങ്കിൽ 361-നുമേൽ അഞ്ചിനകവും വേണ്ടതാണ്. മുൻതീയതികളിൽ നടത്തേണ്ടിവന്നാൽ ശേഷം ദിവസങ്ങളിലെ പിണ്ഡ

ങ്ങൾ കൂടിവയ്ക്കണം. 365 നാകുമ്പോൾ എടമാസം പിണ്ഡങ്ങൾ കഴിഞ്ഞുപോയതിനാൽ ദീക്ഷവിടുന്ന പിണ്ഡവും, ബലിനിർത്തുന്ന പിണ്ഡവും ഉൾപ്പെടെ രണ്ടുമതിയാകുന്നതാണ്. നാൽപ്പത്തിഒന്നാം ദിവസമായിരുന്നാൽ (41-ാം ദിവസം) മുപ്പതാം മാസപിണ്ഡം വച്ചത് (30-ാംമാസം) കഴിച്ചുള്ള രണ്ടെടമാസപിണ്ഡവും. ഒരു ബലി നിർത്തുന്ന പിണ്ഡവും ചേർന്ന് 15 പിണ്ഡം വേണ്ടിവരുന്നു.

നായന്മാർക്ക് അവരുടെ മതാചാരക്രമങ്ങൾക്ക് ശാസ്ത്രീയങ്ങളായ ഉൽകൃഷ്ട നിയമനിർബന്ധങ്ങൾ ഉണ്ടായിരിക്കണമെന്നുള്ള അഭിലാഷത്തിന്റെ ഫലമാണ് ചട്ടമ്പിസ്വാമികൾ സ്വശിഷ്യനെക്കൊണ്ട് ഇങ്ങനെയൊരു ഗ്രന്ഥം രചിപ്പിച്ചത്. അങ്ങനെ ആചാരങ്ങൾക്ക് ശരിയായ ഒരു ശാസ്ത്രീയ വ്യവസ്ഥ ഉണ്ടാക്കാൻ ശ്രീനീലകണ്ഠസ്വാമി തിരുവടികളുടെ 'ആചാരപദ്ധതി'ക്ക് കഴിഞ്ഞു. അതനുസരിച്ച് സപീണ്ഡികരണം മുതലായ കാര്യങ്ങളിൽ ശരിയായ ഭേദഗതികളോടുകൂടി മധ്യതിരുവിതാംകൂറിൽത്തന്നെ വളരെ വളരെ നായർഭവനങ്ങളിൽ അടിയന്തിരങ്ങൾ നടത്തുകയും ശ്രേഷ്ഠന്മാരായ അനേകമനേകം ബ്രാഹ്മണർ പങ്കുകൊള്ളുകയും ചെയ്തു. ഈ ഗ്രന്ഥനിർമ്മാണത്തിൽ മഹർഷീശ്വരനായ ശ്രീനീലകണ്ഠതീർത്ഥപാദർ ചെയ്തിട്ടുള്ള പരിശ്രമത്തിന്റെ ഗൗരവവും സമഗ്രതയും അത്യന്തം ശ്ലാഘനീയമായിട്ടുള്ളതാണെന്ന് ഗ്രന്ഥം നല്ലതുപോലെ മനസ്സിരുത്തി വായിച്ചുനോക്കുന്ന വിവേകികൾക്ക് ബോധ്യപ്പെടുന്നതാണ്. ചങ്ങനാശ്ശേരിയിലും പരിസരങ്ങളിലും ശ്രീ മന്നത്തുപത്മനാഭൻ തുടങ്ങിയവരും ചെന്നിത്തല, മാവേലിക്കര എന്നിവിടങ്ങളിൽ അമ്പലപ്പാട്ട് രായിങ്ങൽ ശങ്കരനാശാൻ മുതലായവരും കായങ്കുളം താമരക്കുളം തുടങ്ങിയ സ്ഥലങ്ങളിൽ ആറമ്പിൽ ഗോവിന്ദനുണ്ണിത്താൻ പ്രഭൃതികളും ഈ പരിഷ്ക്കാരം പ്രചരിപ്പിച്ചവരിൽ പ്രമുഖരാണ്. അയിരൂരിലെ സാമുദായിക സാംസ്കാരിക രാഷ്ട്രീയ കാര്യങ്ങളുടെ നടത്തിപ്പിന് അന്ന് മുൻപന്തിയിൽ നിന്നിരുന്നത് തിരുവിതാംകൂറിലെ സ്വാതന്ത്ര്യസമര സേനാനായകന്മാരിൽ അറിയപ്പെടുന്ന ഒരാളായ ചിറ്റേടത്ത് ശങ്കരപിള്ളയായിരുന്നു. ഇദ്ദേഹത്തിന്റെ അച്ഛനായ രായിങ്ങൽ ശങ്കരനാശാൻ 'ആചാരപദ്ധതി' നടപ്പിലാക്കുന്നതിന് സാമു

ദായിക നേതാക്കന്മാരെയും ശ്രീനീലകണ്ഠ തീർത്ഥപാദസ്വാമികളെയും സഹായിച്ചിരുന്നത് സമുദായ പരിഷ്ക്കരണ ചരിത്രത്തിൽ ഒരു സുവർണ്ണരേഖയാണ്. ശ്രീനീലകണ്ഠ തീർത്ഥപാദസ്വാമികളോട് ഇദ്ദേഹത്തിന് വളരെ അടുപ്പമുണ്ടായിരുന്നു. ചിറ്റേടത്തുഭവനം മേലുകരയിലാണ്. നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്ര സമുച്ചയത്തിന്റെ ഡയറിഭാഗത്തിൽ 1093 മേടം നാലാംതീയതി നായർ മഹാജന യോഗത്തിൽ നിന്ന് ഒരെഴുത്തുവന്നത് ചേർത്തിട്ടുണ്ട്. അയിരൂരിന്റെ പഴയചരിത്രത്തിലേക്ക് വെളിച്ചം വീശുന്ന ഒന്നാണ് ആ പ്രാമാണിക ലേഖനം. **(നീലകണ്ഠ തീർത്ഥപാദസ്വാമി ചരിത്ര സമുച്ചയം പേജ്– 809–811.)**

**ബ്രഹ്മശ്രീ പണ്ഡിതാത്യാശ്രമി നീലകണ്ഠ തീർത്ഥപാദസ്വാമി സന്നിധിയിലേക്ക്**

**സ്വാമിപാദങ്ങൾക്ക് നമസ്ക്കാരം.**

ഈ മാസം 10–ാം തീയതി മുതൽ 17–ാം തീയതി വരെ ഇവിടെ വച്ച് നടത്തുന്ന നായർമഹാജന യോഗത്തിന് കേരളീയ നായർ സമാജത്തിന്റെയും, നായർ സമാജ മഹായോഗത്തിന്റെയും സംയോജിക സമ്മേളനത്തിലും സ്വാമിപാദങ്ങളുടെ അനുഗ്രഹപൂർണ്ണമായ സാന്നിധ്യ വിശേഷം ഉണ്ടായിരിക്കണമെന്ന് വിനയപൂർവ്വം പ്രാർത്ഥിച്ചുകൊള്ളുന്നു. ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസ സ്വാമികൾ ഞങ്ങളുടെ ക്ഷണമനുസരിച്ച് ഇവിടെ വന്ന് വിശ്രമിച്ചു വരുകയാണ്. അവിടുന്നും അദ്ദേഹവും ഈയാണ്ടത്തെ സമ്മേളനങ്ങളിൽ സന്നിഹിതരായി ഞങ്ങളുടെ ഉദ്യമങ്ങളെ സഫലമാക്കണമെന്ന് ഞങ്ങൾക്ക് പ്രത്യേകമായ അപേക്ഷയുണ്ട്. അവിടുത്തെ അനുവാദമില്ലാതെ ടി സമ്മേളനത്തിൽ അദ്ദേഹവും സന്നിഹിതനാകയില്ലെന്ന് ഞങ്ങളെ ധരിപ്പിച്ചിരിക്കുന്നു. സാമുദായിക ബോധമില്ലാത്ത വല്ല അൽപ്പബുദ്ധികളും മതാദ്ധ്യക്ഷന്മാരെ ശരിയായവിധം സ്വീകരിക്കാത്തതിനാൽ വരുത്തിക്കൂടുന്ന കുഴപ്പങ്ങളെ ഈ ആണ്ടത്തെ സമ്മേളനത്തിൽവച്ച് പരിഹരിക്കണമെന്ന് ഞങ്ങൾക്ക് ആഗ്രഹമുള്ളതിനാൽ ഞങ്ങളുടെ അപേക്ഷയെ ഉപേക്ഷിക്കയില്ലെന്ന് വിശ്വസിക്കുന്നു. അവിടുന്ന് ഇങ്ങോട്ടേയ്ക്കുള്ള യാത്രക്കുവേണ്ട സൗകര്യങ്ങൾ അച്ഛൻ മുഖാന്തിരം ഏർപ്പെടുത്തിയാൽ മതിയാകുന്നതോണോ? സകല വിവര

ത്തിനും ദയവുചെയ്ത് ഉടൻ മറുപടി അയച്ചുതരണമെന്ന് വിനയപൂർവ്വം അപേക്ഷിച്ചുകൊള്ളുന്നു.

എന്ന്

**സ്വന്തം**

**ഒപ്പ്**

**ചിറ്റേടത്ത് ശങ്കുപിള്ള**

**നായർമഹാജനയോഗം സെക്രട്ടറി, മേലുകര-കോഴഞ്ചേരി.**

കാരണവന്മാരും അച്ഛനമ്മമാരും മറ്റു വേണ്ടപ്പെട്ടവരും മരിക്കുമ്പോൾ പുല ആചരിക്കണമെന്നും മരിച്ചതിന്റെ പതിനാറാം ദിവസം നായന്മാർ പിണ്ഡം വയ്ക്കണമെന്നുമായിരുന്നു നാട്ടുനടപ്പ്. ഇത് തെറ്റാണ് എന്ന് സ്ഥാപിക്കുവാൻ ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികൾ 'ആചാരപദ്ധതി' എന്ന മഹത്ഗ്രന്ഥം രചിച്ച് പുതിയ ആചാരപദ്ധതി എഴുതി നടപ്പാക്കി. അതനുസരിച്ച് നായന്മാർക്ക് 11-നും 12-നും (പതിനൊന്നിനും, പന്ത്രണ്ടിനും) മരണാനന്തര കർമ്മങ്ങൾ ചെയ്ത് പുലവീടാം എന്ന് അവിടുന്ന് ശാസ്ത്രപ്രകാരം പ്രമാണം കണ്ടെത്തി. അതനുസരിച്ച് സ്വാമികളുടെ ഗൃഹസ്ഥശിഷ്യനായിരുന്ന അമ്പലപ്പാട് രായിങ്ങൽ ശങ്കരനാശാൻ 12-ന് പിണ്ഡം വച്ച് പുല കുളിച്ച്, ഒരു ക്ഷേത്രത്തിൽ പ്രവേശിച്ച് ദർശനം നടത്തി. അന്ന് രാജഭരണമായിരുന്നു. ഒരു ശൂദ്രൻ സംസ്കൃതശ്ലോകം ചൊല്ലി ഈശ്വരപ്രാർത്ഥന നടത്തി എന്ന് മഹാരാജാവിനോ ദിവാൻജിക്കോ നമ്പൂതിരി ബ്രാഹ്മണർക്കോ അറിവുകിട്ടിയാൽ ഉടൻതന്നെ പോലീസ് കേസ്സും കോടതി നടപടികളും തുടങ്ങും. ആശൗച പ്രസ്ഥാനം ആരംഭിച്ചപ്പോൾ കേരളത്തിലെ ബ്രാഹ്മണരാകെ ഇളകിമറിഞ്ഞ് ബഹളം കൂട്ടി. നമ്മുടെ സന്യാസിശ്രേഷ്ഠന്മാരെ അവഹേളിക്കുന്നതിനുവേണ്ടി അവർ രണ്ടുമൂന്ന് പത്രങ്ങൾ തന്നെ പ്രസിദ്ധീകരിച്ചു. ആ പത്രങ്ങളിൽ സന്യാസി ശ്രേഷ്ഠന്മാരുടെ പ്രവർത്തനങ്ങളെ നിശിതമായി വിമർശിച്ചുകൊണ്ട് അവർ ലേഖനങ്ങൾ എഴുതി. അതുകൂടാതെ നായന്മാർ ഇങ്ങനെയുള്ള ആചാരപദ്ധതികൾ നടപ്പിലാക്കിയതിൽ കർശനമായ നടപടി എടുത്ത് അവരെ ശിക്ഷിക്കണമെന്ന് കാണിച്ചുകൊണ്ട് മഹാരാജാവിന് കത്തെഴുതി. മറ്റു ചിലർ ഇതിൽ

പ്രതിഷേധിച്ച് അമ്പലം പൂട്ടി. ഈ ബഹളം നടന്നുകൊണ്ടിരിക്കുമ്പോൾ തന്നെ സാക്ഷാൽ മന്നത്ത് പത്മനാഭപിള്ള തന്റെ ഒരടുത്ത ബന്ധുവിന്റെ മരണശേഷം പന്ത്രണ്ടാംപക്കം പുലകുളിച്ച് സുബ്രഹ്മണ്യക്ഷേത്രത്തിൽ പ്രവേശിച്ചു. വീണ്ടും നമ്പൂതിരി ബ്രാഹ്മണർ ഇളകി. നടപടികളായി, കേസുവിചാരണയായി. നായന്മാർ ശൂദ്രരായതിനാൽ പതിനാറിനാണ് പുലവീടുക എന്നതായിരുന്നു അന്നത്തെ നാട്ടുനടപ്പ്. ആ ആചാരത്തെ അടിസ്ഥാനമാക്കിയാണ് അവർ പ്രതിഷേധിച്ചതും ബഹളം വച്ചതും. മന്നത്ത്പത്മനാഭപിള്ള അന്ന് അറിയപ്പെടുന്ന ഒരു വക്കീൽകൂടിയായിരുന്നു. മന്നത്തിനെ പ്രതിയാക്കി കേസ് വിസ്തരിച്ചു. വാദി പെരുന്ന ക്ഷേത്രത്തിലെ ശാന്തിക്കാരൻ നമ്പൂതിരിയും. വാദിയെ എതിർവിസ്താരം ചെയ്തത് മന്നത്ത് പത്മനാഭൻ തന്നെയായിരുന്നു– കേസു വിസ്താരം ചുവടെ ചേർക്കുന്നു.

മന്നം– അവിടുത്തേക്ക് ഹിന്ദുപ്രമാണങ്ങൾ എല്ലാം അറിയാമോ?

നമ്പൂതിരി– കുറച്ചൊക്കെ അറിയാം. അറിയാൻ പാടില്ലാത്തത് മറ്റുള്ളവരോട് ചോദിച്ച് മനസ്സിലാക്കി അവർ പറയുന്നത് പ്രമാണമാണെന്ന് കണക്കാക്കുന്നു.

മന്നം– സംസ്കൃത ശ്ലോകങ്ങൾ കേട്ടാൽ വ്യാഖ്യാനിച്ച് അർത്ഥം പറയാൻ കഴിയുമോ?

(ശാന്തിക്കാരൻ നമ്പൂതിരി വിയർത്തു തുടങ്ങി)

മന്നം തുടർന്നു– ശൂദ്രസ്ത്രീകളുമായി നമ്പൂതിരിമാർക്ക് വിവാഹമില്ല. സംബന്ധം മാത്രമേയുള്ളൂ. പരശുരാമൻ അനുവദിച്ചിട്ടുള്ള ഒന്നാണത് എന്ന് സമ്മിക്കുമോ?

നമ്പൂതിരി–രത്യർത്ഥം നായർ സ്ത്രീകളെ ദേവലോകത്തുനിന്ന് പരശുരാമൻ കൊണ്ടുവന്നതാണ്. അതുകൊണ്ട് സംബന്ധത്തിന് ശാസ്ത്രവിധിയുണ്ട്.

മന്നം– മനുസ്മൃതി ഒരു പ്രമാണഗ്രന്ഥമാണോ

നമ്പൂതിരി– അതെ

മന്നം ഒരു ശ്ലോകം ചൊല്ലാൻ തുടങ്ങി.

“ശൂദ്രാം ശയനമാരോപ്യ
ബ്രാഹ്മണോയാത്യധോഗതിം

ജനയിത്വാ സുതം തസ്യാ
ബ്രാഹ്മണ്യാ ദേവഹീയതേ.'

ശൂദ്രസ്ത്രീകളുടെ കൂടെ ശയിക്കുകയോ അവരിൽ സന്താനത്തെ ഉൽപ്പാദിപ്പിക്കുകയോ ചെയ്യുന്ന ബ്രാഹ്മണൻ പതിതനാണ്. ആ ബ്രാഹ്മണനെ ചണ്ഡാലനെക്കാൾ നീചനായി പരിഗണിക്കണം. അർത്ഥം കേട്ടപ്പോൾ നമ്പൂതിരിക്ക് മോഹാലസ്യമുണ്ടായി. അതു കണക്കാക്കാതെ ശ്രീ മന്നം തന്റെ വാദം തുടർന്നു. 'നായന്മാർ ശൂദ്ര രായിരുന്നെങ്കിൽ കേരളത്തിലെ നമ്പൂതിരിമാർ ആരും തന്നെ ഇന്ന് ബ്രാഹ്മണരായി കഴിയുകയില്ലായിരുന്നു. നായർ സ്ത്രീകളെ ഭാര്യ മാരായി സ്വീകരിക്കാത്ത നമ്പൂതിരി ഗൃഹങ്ങൾ ഒന്നും തന്നെ കേര ളത്തിൽ ഇല്ലായിരുന്നു. നായർസ്ത്രീകൾ ശൂദ്രസ്ത്രീകളാണെങ്കിൽ നമ്പൂതിരിമാരെല്ലാം പതിതന്മാരായിത്തീരേണ്ടതാണ്. അങ്ങനെ കാണാത്തതിനാൽ നായർ സ്ത്രീകൾ 'ശൂദ്രർ' അല്ലെന്നാണ് പരിഗ ണിക്കേണ്ടത്.' നമ്മുടെ വാദി നമ്പൂതിരിക്കും നായർ ഭവനത്തിൽ 'സംബന്ധ' മുണ്ടായിരുന്നു. മന്നം കേസിൽ ജയിച്ചു. നായർ ശൂദ്രന ല്ലാതായി. അന്നുമുതൽ ആധാരപ്രമാണങ്ങളിൽ നിന്നും 'ശൂദ്രപ്ര യോഗം' സർക്കാർ മാറ്റിക്കളഞ്ഞു. ശ്രീനീലകണ്ഠതീർത്ഥപാദസ്വാ മികളുടെ അനുഗ്രഹം കൊണ്ടാണ് ഈ വിജയം കൈവരിച്ചതെന്ന് പ്രത്യേകം പറയേണ്ട കാര്യമില്ലല്ലോ.

## ദേവാർച്ചാ പദ്ധതി

ശ്രീനീലകണ്ഠ തീർത്ഥപാദസ്വാമികൾ രചിച്ചിട്ടുള്ളതും കൊല്ല വർഷം 1092–ൽ ഒന്നാം പതിപ്പായി ശ്രീ അമ്പലപ്പാട് രായിങ്ങൽ ശങ്കരനാശാൻ പ്രസാധനം ചെയ്തിട്ടുള്ളതുമായ ദേവാർച്ചാപദ്ധതി (പൂജാകൽപ്പലത) പ്രതിഷ്ഠാ പൂജാദികൾ നടത്തുന്നതിൽ വേണ്ട ശാസ്ത്രജ്ഞാനം പ്രചരിപ്പിക്കാൻ വേണ്ടി രചിച്ച ഒരു വിശിഷ്ടകൃ തിയാണ്. 'ആചാരപദ്ധതി' എന്ന ചുരുക്കപ്പേരിൽ അറിയപ്പെടുന്ന കൃതി രചിക്കുന്നതിനു മുൻപ് തൃപ്പാദങ്ങൾ 'മലയക്ഷത്രിയ സമയാ ചാരപദ്ധതി' എന്ന ബൃഹത് ഗ്രന്ഥം എഴുതിയിരുന്നു. അതിനുശേഷം നിർമ്മിച്ചതാണ് 'ദേവാർച്ചാ പദ്ധതി' തന്ത്രമന്ത്രാദികാര്യങ്ങളിൽ

ആധിപത്യം വഹിച്ച് അബ്രാഹ്മണരുടെ മേൽ മേധാവിത്വം ചെലുത്തിവാണിരുന്ന ബ്രാഹ്മണ സമുദായത്തെപ്പോലെ മറ്റുള്ളവർക്കും വേദാധികാരമുണ്ടെന്നും അത് സാർവ്വജനീനമാണെന്നും, സാർവ്വലൗകികമാണെന്നും 'വേദാധികാര നിരൂപണത്തിലൂടെ' ചട്ടമ്പിസ്വാമികൾ സ്ഥാപിക്കുകയും ഉദ്ഘോഷിപ്പിക്കുകയും ചെയ്തല്ലോ. അത് പ്രാവർത്തികമാക്കാൻ അവിടുത്തെ ശിഷ്യരായ ശ്രീനാരായണഗുരുവും ശ്രീനീലകണ്ഠ തീർത്ഥപാദരും മുൻപോട്ടുവന്നു.

ദേവാർച്ചാപദ്ധതി പ്രസാധനം ചെയ്ത മാന്യമാന്യശ്രീ അമ്പലപ്പാട് രായിങ്ങൽ ശങ്കരനാശാൻ 'വിജ്ഞാപനത്തിൽ' പറയുന്നത് ശ്രദ്ധിക്കുക:– 'വേദാന്തവിചാരാദിചെയ്ത് പരമപദമടയുന്നതിൽ ശക്തന്മാരല്ലാത്തവർക്ക് "വശീകൃതേ മനസ്യേഷാം സഗുണ ബ്രഹ്മശീലനാൽ" എന്നിങ്ങനെ ഉപാസനമാർഗ്ഗം വിധിച്ചിരിക്കുന്നതായിക്കാണുന്നു. ആ പടവിൽത്തന്നെ സൂക്ഷ്മലക്ഷ്യങ്ങൾ വിട്ട് ചിത്തപരിപാകത്തിനൊത്തവിധം വിഗ്രഹങ്ങളും ഉപാസ്യമായി കൽപ്പിച്ചിട്ടുണ്ട്. ഈ രീതിയ്ക്ക് 'പ്രതീകോപാസന' എന്നു പേർ. 'അബ്രഹ്മണി ബ്രഹ്മദൃഷ്ട്യാനുസന്ധാനം പ്രതീകോപാസനം.' ആത്മവസ്തുവ്യതിരിക്തമായ ഒന്നിൽ ചെയ്യുന്ന ആത്മഭാവനക്ക് പ്രതീകോപാസനം എന്നുപറയുന്നു. നാം ക്ഷേത്രങ്ങളിൽ നടത്തിവരാറുള്ള ആരാധനയും വന്ദനവുമെല്ലാം ഈ വർഗ്ഗത്തിൽപ്പെട്ടതാണ്. ഇതിലേക്ക് പ്രതിമ, പ്രതിഷ്ഠ, ക്ഷേത്രങ്ങൾ മുതലായവ ആവശ്യമാകുന്നു. പ്രതിഷ്ഠിക്കുക, അർച്ചിക്കുക എന്നീ സമ്പ്രദായങ്ങളെ പ്രതിപാദിക്കുന്ന ഗ്രന്ഥമാണ് ആഗമങ്ങൾ. അങ്ങനെ ഒരു പ്രസ്ഥാനം മലയാള ഭാഷയിൽ ഇതുവരെ ഉണ്ടായിട്ടില്ലെന്നാണ് തോന്നുന്നത്. വല്ലതും ചിലതുണ്ടെങ്കിൽത്തന്നെ ശാസ്ത്രരീത്യാ ക്രമീകരിച്ച് രചിച്ചിട്ടുള്ളവയല്ല. ഇതരഭാഷകളെ അപേക്ഷിച്ച് മലയാളത്തിന് പല വിഷയങ്ങളിലും ഗ്രന്ഥദാരിദ്ര്യമുണ്ടെങ്കിലും ലക്ഷണയുക്തമായ 'ദേവാർച്ചാപദ്ധതിയുടെ' ആവിർഭാവത്തോടുകൂടി ഏതദ്വിഷയമായി പൂർവ്വോക്തഭാഷയ്ക്കുള്ള ന്യൂനത കുറഞ്ഞൊന്ന് പരിഹരിക്കപ്പെട്ടു എന്ന് കാണാവുന്നതാണ്. ഏതു വർണ്ണക്കാർക്കും സ്വതന്ത്രമായി പൂജാദികൾ അനുഷ്ഠിക്കുന്നതിന് മാർഗ്ഗമുണ്ടാക്കിക്കൊടുത്ത ഈ ഗ്രന്ഥം

ഏവർക്കും ഉപകാരപ്രദമെന്ന് പറയേണ്ടതില്ലല്ലോ. വിശേഷിച്ച് നായർ സമുദായാംഗങ്ങൾ ഈ ഗ്രന്ഥോദ്ദേശ്യം മനസ്സിലാക്കി ഇതിനനുകൂലമായി പ്രവർത്തിച്ചെങ്കിൽ മാത്രമേ സ്വാതന്ത്ര്യം വീണ്ടെടുക്കപ്പെടുകയും ഗ്രന്ഥപ്രയോജനം സ്ഥാപിതമാകുകയും ചെയ്യുകയുള്ളൂ.' പ്രസാധകന്റെ 'ഈ വിജ്ഞാപനം' എത്ര വിജ്ഞാനപ്രദമാണെന്ന് അനുവാചകർക്ക് ബോധ്യപ്പെട്ടുകാണുമെന്ന് കരുതുന്നു.

1- ദേവപ്രതിഷ്ഠാകർമ്മം, 2- പ്രതിമാ സാധനം, 3. ചലപ്രതിഷ്ഠ, 4- ദേവപൂജനം, 5- മുദ്രാവിധി, 6- ലക്ഷ്മീപൂജ, 7. സരസ്വതീപൂജ, 8- നാഗപൂജ, 9- സർപ്പബലി, 10- ഹോമവിശേഷങ്ങളിൽ ചേർക്കേണ്ട അഗ്നിനാമങ്ങൾ, 11- ഹോമകുണ്ഡവിധി, 12- ഹോമക്രമം, 13- മൃത്യുംജയഹോമം, 14- തിലഹോമം, 15-ഗണപതി ഹോമം, 16- മന്ത്രകോഷം ( ലക്ഷ്മിപൂജാദികൾക്കും അഭിഷേകത്തിനും ഉപയുക്തമായ ശ്രീസൂക്തം), ശ്രീദ്വാദശാക്ഷരി, ഭുവനേശ്വരീബീജം, അഥനാരായണാഷ്ടാക്ഷരം, ഇനി സുദർശനം, ഇനി ശിവപഞ്ചാക്ഷരം, ശ്രീ വാമന മന്ത്രം, നൃസിംഹഷഡക്ഷരം (മൂലം) ചിന്താമണിബീജം, വാഗ്ദേവതാമന്ത്രം, പഞ്ചപൂജാ, ഭിന്നഭൈരവി, പ്രേതബാധാകർഷണ യന്ത്രം, സ്വസ്തികപത്മലേഖന ക്രമം, പുണ്യാഹം മുതലായ അനേകം വിഷയങ്ങൾ ശാസ്ത്രഗ്രന്ഥങ്ങളുടെ അടിസ്ഥാനത്തിൽ ഉദ്ധരണികളോടുകൂടി ഇതിൽ പ്രതിപാദിച്ചിരിക്കുന്നു. അഗ്നിപുരാണം, ശ്രീമദ് ഭാഗവതം, ഇവയെയും ആധാരമാക്കിയിട്ടുണ്ട്. വേദാന്തവിചാരം ചെയ്ത് ജ്ഞാനമാർഗ്ഗത്തിൽ കൂടി പരമപദം പ്രാപിക്കാൻ കഴിവില്ലാത്ത സാധാരണക്കാർക്ക് ഉപാസനാമാർഗ്ഗമാണ് സ്വീകാര്യമായിട്ടുള്ളത്. മലയാളത്തിൽ ഈ മാർഗ്ഗത്തിന് സഹായകമായ ഒരു ഗ്രന്ഥവുംയ ഇല്ലായിരുന്നു.

ശ്രീനീലകണ്ഠതീർത്ഥപാദർ ഈ ന്യൂനത പരിഹരിച്ച് അനേകം പ്രമാണഗ്രന്ഥങ്ങൾ പരിശോധിച്ച് അവയിൽ നിന്നെല്ലാം പ്രസക്തമായ ഭാഗങ്ങൾ സമാഹരിച്ച് തയ്യാറാക്കിയിട്ടുള്ള ഈ ഗ്രന്ഥം ഉപാസനാമാർഗ്ഗത്തിൽ ചരിയ്ക്കുന്നവർക്ക് ഒരു മാർഗ്ഗദീപവും വഴികാട്ടിയുമാണ്. ആധ്യാത്മിക ശാസ്ത്രത്തെ കഴിയുന്നത്ര സമ്പുഷ്ടവും

സമ്പന്നവുമാക്കിത്തിർത്ത ഈ അമൂല്യഗ്രന്ഥം മലയാളത്തിലെ ഒന്നാമത്തെ വേദവിചാര ഗ്രന്ഥമെന്നുതന്നെ പറയാം. ഈ കൊച്ചു ഗ്രന്ഥത്തിൽ എത്രയെത്ര മഹാഗ്രന്ഥങ്ങളിലെ സാരാംശങ്ങളാണ് അവിടുന്ന് നിബന്ധിച്ചിട്ടുള്ളത്.

അവയൊക്കെ വിസ്താരഭയത്താൽ വർണ്ണിക്കുന്നില്ല. എന്നാൽ തന്റെ പ്രിയപ്പെട്ട ശിഷ്യന്റെ 'ദേവാർച്ചാപദ്ധതി' യ്ക്ക് പരമകാരുണി കനായ- പരമാചാര്യനായ ഗുരുവിന്റെ പ്രൗഢമനോഹരവും കാരു ണ്യസമ്പൂർണ്ണവും ആലോചനാമൃതവുമായ 'ഉപോദ്ഘാതം' ചുവടെ ഭക്ത്യാദരപുരസ്സരം ചേർക്കുന്നു:-

## ഉപോദ്ഘാതം

'മലയനായകപ്പെരുമാക്കൾക്ക് യുഗാന്തരാരംഭ കാലാവധി, നിഷ്പ്ര തിഘമായി നിലനിന്നുപോന്നവയെങ്കിലും പ്രാകൃത വസ്തുനിയമ പ്രകാരം കാലപര്യയംകൊണ്ട് രജശ്ഛരടാച്ഛന്നമായ ദർശനപഥത്തിൽ നിന്നും വിദൂരവർത്തികളും ആത്മാനാത്മലോകങ്ങൾ രണ്ടിലും ഒന്നു പോലെ രൂഢമൂലങ്ങളുമായുള്ള വൈദഗ്ധീസത്താവാദികളെ ഉദ്ദേശ്യ പ്രതിനിർദ്ദേശ്യ രീതിയിൽ പടിപടിയാകെ സയുക്തിപ്രമാണ വിന്യാസം വ്യവസ്ഥാപിക്കുന്നതിനായിട്ട് നായക മൂർദ്ധാഭിഷിക്ത രായ സമാജവിയന്മണികളുടെ ഹൃദയപൂർവ്വക സാടോപോത്സാഹ ത്തിന്റെ ഫലമായും പൂർവ്വപ്രത്യായിത പുരുഷധൗരേയരുടെയും മറ്റും ഉപയോഗാർത്ഥം പുറപ്പെട്ടിട്ടുള്ള 'പ്രാചീനമലയാളാദി' വഴിയായും നായർസമുദായത്തിന് ഉച്ചൈസ്സായി ഉണ്ടായിരിക്കുന്ന ഉണർവിൽ എൻ. എസ്- 'സൊസൈറ്റി- സമാജ സന്താനങ്ങൾക്കും മറ്റും ദേവാർച്ചന വിഷയത്തിൽ സ്വാതന്ത്ര്യമുന്നയിക്കാൻ വേണ്ടി രചിച്ചിട്ടുള്ള ഒരം പുസ്ത കത്തിന്റെ മുദ്രണോപക്രമത്തെ ഞാൻ സശിരഃകമ്പമംഗീകരിക്കുന്നു.

യോഗജ്ഞാനപാരംഗമതക്ക്-യോഗജ്ഞാന പ്രമേയങ്ങളെ സമ്പ്ര ദായരീത്യാ ഗ്രഹിക്കയും പരിശീലിക്കയും ചെയ്ത് ആരൂഢപദത്തി ലെത്തുന്നതിന് അനേക സംവത്സരക്കാലം എന്നോടുകൂടി വസിച്ചി ട്ടുള്ള എന്റെ പ്രഥമശിഷ്യൻ നാണുഗുരുവെന്നു പറയുന്ന ആൾ ആ സമുദായത്തിന്റെ അഭ്യുത്ഥാനത്തിനായി അവരുടെയിടയിൽ ദേവാർച്ചനാദിയെ പുരസ്കരിച്ച് ബഹുവിധ കാര്യങ്ങളിൽ

സ്വാതന്ത്ര്യമുണ്ടാക്കിയതുപോലെ, മറ്റൊരു സമുദായത്തിന് സ്വയം കൃതാനർത്ഥനിലയിൽ വന്നുകൂടിയ അന്യേച്ഛാധീനവൃത്തിയെ നിഷ്കാസനം ചെയ്‌വാൻ ദ്വിതീയശിഷ്യൻ ഇങ്ങനെ ഗ്രന്ഥകരണാദിയിൽ പ്രവർത്തിക്കുന്നത് ഗൌണാത്മതാധ്യാസദൃഷ്ട്യാ ചാരിതാർത്ഥ്യജനകമായിരിക്കുന്നു. എന്നാൽ ഫലവിഷയത്തിൽ വൈഷമ്യം കാണുന്നത് ഭോക്തൃനിഷ്ഠമായ തപ്താതപ്താവസ്ഥാഭേദം മൂലമാണെന്ന് വിചാരദൃഷ്ടിക്ക് കാണാവുന്നതാകുന്നു.

സ്വാനുഭൂത്യന്തവേദാന്ത പ്രക്രിയയിൽ സുപ്രതിഷ്ഠനായ ബ്രഹ്മവിത്തിന്റെ നിലയിലുംകൂടി,

“വ്യുത്പത്തിമനുയാതസ്യപൂരയേച്ചേത സോന്വഹം
ദ്വൌ ഭാഗൌ ശാസ്ത്രവൈരാഗ്യൈർ ദ്വൌ ധ്യാനഗുരു പൂജയാ”

എന്നവിധം നിരന്തരമസ്മദായത്തനായ എന്റെ പ്രിയശിഷ്യന്റെ സംസ്കൃതകൃതികളെക്കുറിച്ച്–

‘പ്രാക് പുസ്തകത്രയമഥത്രയമദ്യലബ്ധ്വാ
ത നൈലകണ്ഠഭണിതേരമൃതോപമായാ:
മാധുര്യകം സഹൃദയൈ:പ്രണയേന പേയ–
മാസ്വാദയൻ നസുഹിതത്വമുപൈതി ചേത:”

എന്ന് മഹാ മഹോപാധ്യായ ബിരുദാങ്കിത പണ്ഡിത ഹാഥീ ഭാ ഈശാർമ്മാവും,

“തന്നൈഷധീയമപികാവ്യമധ: കരോതി
കുത്രാപി കോമളപദാവലി മേളനേന–
സ്യാദ്രാജ ശേഖരവച: കിമു കൗതുകായ
ശ്രീനീലകണ്ഠയതിവര്യഗിരി ശ്രുതായാം.
ലോളിംബരാജ കവിതോദ് ഭവതീയമദ്ധാ
ശ്രദ്ധാവതാം ച ജയദേവസരസ്വതീ വാ–
നാന്യാച മൽകൃതി ചയംവിത നോതി ചിത്തെ
കർമ്മന്ദിവര്യഗിരി ബുദ്ധിമതാം വിതർക്ക:”–

എന്നും മറ്റും വിദ്വ ചക്രവർത്തി ശ്രീ നിർഭയ രാമജീയാജ്ഞിക (ദീക്ഷിത) രും)

'ശബ്ദ ശുദ്ധിരസസദ് ഗുണാകരം
പുസ്തകം തദിഹ മാമരഞ്ജയൽ'–
'ജ്ഞാനഭക്തിരസവർദ്ധകം നൃണാം
നാളികേര പരിപാക രീതിമത്'
എന്നു തുടങ്ങി കല്ലിക്കോട് ശാബ്ദിക നാരായണ ശാസ്ത്രികളും,

'യോഗാഭ്യാസവിധാന മാർഗ്ഗ പരമ
പ്രാവീണ്യമപ്യുച്ചകൈ–
സ്തത്ത ദൈവതഭക്തിപൂർവ്വകമഹാ
സ്തോത്രാണിചാഹൈാതവ
അദ്വൈതാധ്വനി സർവ്വലോക ഗഹനെ
സംചാര ചാതുര്യകം
സർവ്വം ചൈതദനന്യ സൂരിസുലഭം
വർവർത്തിസർവോപരി–"
എന്നും മറ്റും വിദ്വന്മണിയായ മഹിമ ശ്രീ പന്തളത്ത് രാജാവവർകളും,

"യാം ഭവാൻ പ്രേഷയാമാസ യോഗാമൃതതരംഗിണീം–
സ്വാദിഷ്ടമമൃതം തസ്യാസുഖേന പീയതെമയാ–"

എന്ന് ദേവസേനാഖ്യ പ്രൊഫസർ ഡ്യൂസൻ മഹാശയനും പ്രശംസിച്ചിട്ടുള്ളതുമല്ലാതെ ഭൂഖണ്ഡാന്തര പ്രഥിത വിദ്യാചുഞ്ചുക്കളും ഹൌണ്യാദി വാണികളിൽ സ്വസ്വാശയാവിഷ്ക്കരണം ചെയ്തിരിക്കുന്നതും തദ്വാരാ സംസ്കൃത വിദ്വല്ലോകത്തിന് എന്റെ ശിഷ്യൻ സുപരിചിതനായിത്തീർന്നിരിക്കുന്നതും ആകുന്നു. ഇത്തരക്കാർക്ക് പ്രായാഭിപ്രായസിദ്ധമായ ഔദാസീന്യ ഛായാനുകരണം നിമിത്തം സംഭവിച്ച പത്രപഠക്തി പ്രവേശവർജ്ജനം കൊണ്ടും അടുത്തകാലം വരെ ഭാഷാഗ്രന്ഥ പ്രണയനാദികളിൽ അനാദരജന്യമായുണ്ടായിരുന്ന അസ്വാരസ്യം കൊണ്ടും തന്നാട്ടു ഭാഷാ ലോകത്ത് സങ്കുചിതമായ ഒരു സ്ഥാനമേയുള്ളൂ എന്ന് തോന്നുകയാൽ രചയിതാവിനെ രംഗപ്രവേശിപ്പിക്കാനായി 'സ്ഥാലീപുലാകന്യായ' ത്തിൽ ഏതാനും ശ്ലോകങ്ങളെ ഉദ്ധരിച്ച് മേൽക്കാണിച്ച അക്ഷരവിന്യാസം അനാശാസ്യമാകയില്ലെന്ന് വിശ്വസിക്കുന്നു.

ഇതിനുപുറമെ "യുക്തിയുക്തം വചോഗ്രാഹ്യം നതു പൂരുഷ ഗൗരവാൽ"– എന്നാണ് വിദഗ്ധസമ്മതപ്രമാണമെങ്കിലും ജനതയിൽ അധികം പേരും 'അന്യപ്രമാണന്മാരാ' കയാൽ വക്താവിന്റെ പ്രാമാണിതത്വത്തിൽ പറ്റുമാനവും ആ വഴി തദ്വിഷയമായി ഏതാനും ജിജ്ഞാസയും അവർക്കുണ്ടാകാവുന്നതാണല്ലോ.

ദേവപ്രതിഷ്ഠാദികാര്യങ്ങൾ കൂടി ഇതിൽ അടങ്ങിയിരിക്കകൊണ്ടും അർച്ചാപദം പ്രതിമാരാധനകൾ രണ്ടിനും സമാനമാകകൊണ്ടും ഇതിന്റെ നാമധേയം സാഭിപ്രായഗർഭമാകുന്നു എന്നു കാണാം. ഇതിലെ ആരംഭഘട്ടമായ ദേവപ്രതിഷ്ഠക്ക് കൈരളിയിൽ ഇപ്പോൾ നവാവതാരമാകുന്നു. ഈ കൃതിയിൽ– സ്ഥിരപ്രതിഷ്ഠ, പ്രതിമാസാധനം, ചലപ്രതിഷ്ഠ, പഞ്ചദേവതാ പൂജനം, മുദ്രാവിധി, ലക്ഷ്മീപ്രതിഷ്ഠ, സരസ്വതീപൂജ, നാഗപൂജ, സർപ്പബലി, ഹോമകുണ്ഡവിധി, ഹോമക്രമം, മൃത്യുഞ്ജയം, തിലഹോമം, ഗണപതിഹോമം, മന്ത്രകോശം ഇത്യാദി അത്യാവശ്യമായ വിഷയം നാതിസംക്ഷിപ്തവിസ്താരമായും, സുഗ്രഹലളിത ഭാഷയിലും ഗ്രഥിക്കപ്പെട്ടിരിക്കുന്നു. 'അസൂര്യംപശ്യ' കളുടെ നിലയിൽ അന്ത:പുരമലങ്കരിച്ചിരുന്ന സീതാദേവി ശ്രീരാമനോടുകൂടി വനത്തിലേക്ക് പുറപ്പെട്ടു. മൂന്നോ നാലോ അടി നടന്നശേഷം ദണ്ഡകത്തിലേക്കുള്ള വഴിയുടെ ദൈർഘ്യത്തെക്കുറിച്ച് പൃഛിച്ച് ക്ലേശിച്ചതുപോലെ ഇതിൽ മന്ത്രക്രിയാകലാപം അധികമായി എന്ന് പരിചയക്കുറവു കൊണ്ട് വല്ലവർക്കും തോന്നിയാൽ നിർവ്വാഹമില്ല. പിന്നെ, ആർഷമനുക്കളുടെ സ്ഥാനത്ത് ഭാഷാമന്ത്രങ്ങളായിരുന്നു വേണ്ടതെന്ന് പറയുന്ന ഒരുതരക്കാർ പ്രകൃതകഥാ ബഹിർഭൂതന്മാരാണെന്ന് കണ്ണടയ്ക്കയല്ലാതെ കാർമ്മണന്മാർക്ക് കഴിവില്ല. ആകപ്പാടെ, ഈ പുസ്തകം പരോപകാര ശ്രദ്ധയുടെ ഫലമായി ഉണ്ടായിട്ടുള്ളതാകയാൽ ഉദ്ദിഷ്ടകാര്യത്തിന് പര്യാപ്തമാകുമെന്നു കണ്ട് ആ വിഷയത്തിലേക്ക് ഇതിനെ ബലമായി ശുപാർശ ചെയ്യുകയും സമുദായത്തിന് ഉത്തരോത്തരം യോഗക്ഷേമം പ്രാർത്ഥിക്കയും ചെയ്യുന്നു.

പുറമെ "തർക്കാ പ്രതിഷ്ഠാനാൽ"–എന്ന സൂത്രസന്ദർഭത്തിൽ,
'യത്നേനാനുമിതോപ്യർത്ഥ: കുശലൈരനുമാതൃഭി:

അഭിയുക്തതരൈരന്യൈ-രന്യൈഥൈവോപാദ്യതെ"

എന്ന് ആചാര്യ വാചസ്പതി മിശ്രൻ പറഞ്ഞിരിക്കയാൽ, പ്രതിപാദ്യ പ്രതിപാദക വിഷയങ്ങളിൽ രുചിഭേദാനിദാനമായി ഉണ്ടാകുന്ന നിന്ദാസ്തുതികളും ഖണ്ഡനമണ്ഡനങ്ങളും അകിഞ്ചിൽക്കരമാണെന്നും അധികാര വിഷയത്തിൽ പ്രചരണമവശ്യം ഭാവിയാണെന്നും വിചാരിച്ചാൽ ഈദൃശ വിജ്ഞാപനാദി സമാർജ്ജന ക്ലേശം വരികയില്ലെന്നാണ് എനിക്ക് തോന്നുന്നത്. ആകയാൽ പരോപകാര വ്രതികൾ.

'ഖലേഷു സൽസുനിര്യാതാവയമർജ്ജയിതും ഗുണാൻ
ഇയംസാ തസ്കരഗ്രാമെ രത്നക്രയവിഡംബനാ'
എന്നു വിചാരിച്ച് പരിതാപമടയാതെ ധൈര്യമായവലംബിച്ച്,
'മന്നിന്ദയായദിജന: പരിതോഷമേതി
നന്വപ്രയത്ന ജനിതോയമനുഗ്രഹോ മെ'
എന്ന് 'ജ്ഞാനാങ്കുശ' കാരൻ പറഞ്ഞതും,
"ഗ്രന്ഥസ്യാ സ്യൈവയ: കർത്താ സ്തുയതാം വാസ നിന്ദ്യതാം
മയിനാസ്ത്യേവ കർതൃത്വ മനന്യാനുഭവാത്മനി

എന്ന് 'അദ്വൈത സിദ്ധികാരൻ' പറഞ്ഞതും പര്യാലോചിച്ച് താന്താങ്ങളുടെ നിലയ്ക്കിണങ്ങിയതുപോലെ യഥായോഗം സമാധാനപ്പെടണമെന്ന് നിർദ്ദേശിക്കകൂടി ചെയ്ത് തൽക്കാലം വിരമിക്കുന്നു.

**എന്ന്**

**ആലുവ** — **ആലുവ**

**10-4-92** — **ചട്ടമ്പി (ഒപ്പ്)**

## വിജ്ഞാനതരംഗിണി

വിജ്ഞാന തരംഗിണി ഒന്നാം ഭാഗത്തിന്റെ അവതാരികയിൽ പ്രശസ്ത പണ്ഡിതായ ശ്രീ ശൂരനാട് കുഞ്ഞൻപിള്ള അവർകൾ ഇങ്ങനെ പറയുന്നു. "മറ്റാർക്കും കടന്നുചെല്ലാൻ കഴിയാത്ത വൈദിക സാഹിത്യ മണ്ഡലങ്ങളിൽ ഏകാന്ത സഞ്ചാരം ചെയ്ത് ഗവേഷണോത്സുകതയോടെ അവയിലെ സാരത്വങ്ങൾ ഉൾക്കൊണ്ട് ഇത്തരം പ്രബന്ധങ്ങളിൽ കൂടി ആദ്ധ്യാത്മശാസ്ത്രത്തെ പോഷിപ്പിച്ച ഋഷിവര്യനായ സ്വാമികളെ എത്ര അഭിനന്ദിച്ചാലും അധികമാകുകയില്ല. ഈശ്വരഭക്തി, പരമാചാര്യ വിചാരം, ഭസ്മവും ഭസ്മ

ധാരണവും, സ്വപ്നനിരൂപണം, സ്വപ്നാനുഭൂതി, പ്രാരബ്ധ ചിന്ത ഇവയെല്ലാം സ്വാമികളുടെ അധ്യാത്മ വിഷയങ്ങളിലുള്ള അഗാധ പാണ്ഡിത്യത്തിന്റെയും സ്വതന്ത്രചിന്തയുടെയും നിദർശനങ്ങളാണ്. ചിന്തോദീപകങ്ങളായ ഈ പ്രബന്ധങ്ങൾ വിജ്ഞാനത്തിന്റെ ഉത്തുംഗ മണ്ഡലത്തിലേക്ക് നമ്മെ നയിക്കുന്നു".

വിജ്ഞാനതരംഗിണി ഒന്നാം ഭാഗത്തിൽ ശ്രീനീലകണ്ഠതീർത്ഥ പാദ സ്വാമികൾ പലപ്പോഴായി ആനുകാലിക പ്രസിദ്ധീകരണങ്ങൾക്ക് സംഭാവന ചെയ്തിട്ടുള്ള വിലയേറിയതും വിജ്ഞാനപ്രദങ്ങളുമായ പതിനാറു (16) പ്രബന്ധങ്ങൾ ഉൾക്കൊള്ളിച്ചിരിക്കുന്നു. ഇതിലെ ഓരോ വിഷയവും തീർത്ഥപാദസ്വാമികളുടെ സ്വതന്ത്ര സംഭാവന യാണ്. ദീർഘമായ പഠനത്തിനും ഗാഢമായ ചിന്തയ്ക്കും ശേഷമു ള്ളവയാണ് ആ ഉപന്യാസങ്ങൾ ഓരോന്നും. വിദ്യാധിരാജ ചട്ടമ്പി സ്വാമികളുടെ ശിഷ്യത്വവും സഹവാസവും കൊണ്ട് അതിൽനിന്നും രൂപം കൊണ്ട പഠനവും ധ്യാനവും കൊണ്ട് സമ്പന്നവും സമൃദ്ധവും സമഞ്ജസവും ആണ് ഓരോ പ്രബന്ധവും എന്ന് എടുത്തുപറയേ ണ്ടിയിരിക്കുന്നു. ഇതിലെ പല ഭാഗങ്ങളും വായിക്കുമ്പോൾ മേൽപ്പ റഞ്ഞ വസ്തുതകൾ വ്യക്തമാകും. ഈ പ്രബന്ധങ്ങളെപ്പറ്റി പണ്ഡി താഗ്രേസരനായ ശ്രീ ശൂരനാട് കുഞ്ഞൻപിള്ള പറയുന്നത് ഇപ്ര കാരമാണ്:– 'വേദശാസ്ത്രാദിവിഷയങ്ങളിലുള്ള പാണ്ഡിത്യവും വിദ്യാധിരാജസ്വാമികളുടെ സ്വതന്ത്രചിന്തയും ഇതിൽ തെളിഞ്ഞു കാണാം. ചില ഭാഗങ്ങൾ വായിക്കുമ്പോൾ വിദ്യാധിരാജന്റെ വേദാ ധികാര നിരൂപണം തന്നെയോ എന്ന് തോന്നിപ്പോകും".

വേദങ്ങൾ, ഉപനിഷത്തുകൾ, ഭഗവദ്ഗീത, ധർമ്മശാസ്ത്രം, പുരാ ണങ്ങൾ, ദർശനങ്ങൾ മുതലായവയലിൽ അഗാധമായ പാണ്ഡിത്യം നേടിയ ഒരാദ്ധ്യാത്മിക സാഹിത്യകാരന്റെ വാക്കുകളും അഭിപ്രായ ങ്ങളും ഇവയിലുടനീളം കേൾക്കാം. പുരാതനഭാരത സംസ്കാര ത്തിന്റെ മഹിമ മനസ്സിലാക്കിയ മഹാനായിരുന്നു ശ്രീ നീലകണ്ഠ തീർത്ഥപാദരെന്ന് വിജ്ഞാനതരംഗിണി വായിക്കുന്ന ഏതൊ രാൾക്കും ബോധ്യപ്പെടും. മാത്രവുമല്ല, തന്റെ ഗുരുവായ വിദ്യാധി രാജന്റെ അനുഗ്രഹവും സാമീപ്യവും ഈ ഗ്രന്ഥരചനയിൽ വളരെ

യധികം സഹായിച്ചിട്ടുണ്ടെന്നും തെളിഞ്ഞുകാണാം. പഴയ സിദ്ധാന്തങ്ങളെയും ആചാരങ്ങളെയും സ്വാർത്ഥതൽപ്പരരായ ചിലർ ദുർവ്യാഖ്യാനം ചെയ്ത് മനുഷ്യാവകാശങ്ങളെ നിഷേധിച്ചിരുന്നത് പൊളിച്ചുകാണിക്കുകയായിരുന്നല്ലോ ശ്രീവിദ്യാധിരാജ പ്രഭു ചെയ്തത്. ഗുരുവിന്റെ ആ മഹിമയും മാർഗ്ഗവും തന്നെയാണ് ശിഷ്യനും പിൻതുടർന്നിരിക്കുന്നത്.

ഈ ഗ്രന്ഥത്തിൽ 16 പ്രബന്ധങ്ങളാണ് ഉൾക്കൊള്ളിച്ചിരിക്കുന്നതെന്ന് നേരത്തേ പറഞ്ഞുവല്ലോ. അവ താഴെകൊടുക്കുന്നു.

1. പുരുഷാർത്ഥം, 2. മുക്തിവിചാരം, 3. സ്വരൂപ നിരൂപണം, 4. സന്യാസം, 5. ഈശ്വരഭക്തി, 6. പരമാചാര്യ വിചാരം, 7. ഭസ്മവും ഭസ്മധാരണവും, 8.സ്വപ്ന നിരൂപണം, 9. പ്രാരബ്ധചിന്ത, 10. പുനർവിവാഹം, 11. പറച്ചിപെറ്റ പന്തിരുകുലം, 12. ശ്രീശങ്കരഭഗവത്പാദാദികളുടെ കാലം. 13. മാമാങ്കവൃത്താന്തം. 14. ആദിമ മലയക്ഷത്രിയ നായക കേസരി, 15. തച്ചുടയക്കൈമൾ, 16. കവളപ്പാറ രാജാമൂപ്പിൽ നായർ.

സാമാന്യമായി ഒരു ചെറിയ വിശദീകരണം ഓരോ ലേഖനത്തെക്കുറിച്ചും താഴെപ്പറയുന്നു.

1. പുരുഷാർത്ഥം

കൊ:വ: 1088 മീനം, മേടം, ഇടവം ലക്കങ്ങളിൽ സദാനന്ദവിലാസം മാസികയിൽ പ്രസിദ്ധം ചെയ്തതാണ് പ്രസ്തുത ലേഖനം. ഈ പ്രബന്ധം സാധാരണക്കാരായ ആളുകളെ മാത്രം ഉദ്ദേശിച്ചുകൊണ്ട് എഴുതിയ ഒരു കൃതിയല്ല. വേദാന്തവിഷയം പഠിക്കാൻ താൽപ്പര്യമുള്ള പണ്ഡിതന്മാരെക്കൂടി ഗണിച്ചുകൊണ്ടാണ് സ്വാമിതിരുവടികൾ പുരുഷാർത്ഥമെന്ന പ്രബന്ധം രചിച്ചിട്ടുള്ളത്. സ്വാമികളുടെ പ്രബന്ധത്തിൽ പൂർവ്വഗ്രന്ഥ പരിചയവും പാണ്ഡിത്യവും യുക്തികളും ഒക്കെ സന്നിവേശിപ്പിച്ചിട്ടുണ്ടാകും. സാധാരണക്കാർക്ക് കാര്യങ്ങൾ മനസ്സിലാക്കുവാൻ ചില ബുദ്ധിമുട്ടുകൾ തോന്നിയാലും സകലരും മനസ്സിലാക്കിയിരിക്കേണ്ട വിഷയങ്ങളെപ്പറ്റിത്തന്നെയാണ് അവിടുന്ന് ചർച്ച ചെയ്യുന്നത്. പുരുഷാർത്ഥമെന്ന ആദ്യപ്രബന്ധത്തിൽ തന്നെ സ്വാമികളുടെ ശാസ്ത്രാവഗാഹവും, പാണ്ഡിത്യവും നല്ലവണ്ണം

തെളിഞ്ഞു വിളങ്ങുന്നുണ്ട്. ധർമ്മത്തെപ്പറ്റിയുള്ള പുരാതന ഭാരതീയ സങ്കൽപ്പങ്ങളും അവയുടെ പ്രത്യേകതകളും വൈശിഷ്ട്യങ്ങളുമെല്ലാം സപ്രമാണം സംയുക്തികം അവിടുന്ന് വ്യാഖ്യാനിച്ച് കാണിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ ശൈലിതന്നെ പാണ്ഡിത്യത്തിന്റെ മുഖമുദ്രയാണ്. പണ്ഡിതന്മാർക്ക് രുചിക്കുന്ന ഭാഷയും, പരിചയമുള്ള ഗ്രന്ഥങ്ങളെക്കുറിച്ചുള്ള വിവരണങ്ങളും ഈ ലേഖനത്തിലുടനീളം കാണാൻകഴിയും. അത് അവിടുത്തെ പാണ്ഡിത്യപ്രകടന താൽപ്പര്യമല്ല കാണിക്കുന്നുത്. മറിച്ച് അദ്ദേഹത്തിന്റെ ശൈലി അതായതുകൊണ്ടാണ്. ശ്രീവിദ്യാധിരാജ സ്വാമികളോടും ശ്രീനാരായണ ഗുരുവിനോടും തീർത്ഥപാദ പരമഹംസരോടും മറ്റു പണ്ഡിതന്മാരോടും മറ്റും അദ്ദേഹം വേദാന്തചർച്ചയിൽ ഉപയോഗിച്ചിരുന്ന ഭാഷയും രീതിയും അങ്ങനെയുള്ളതായിരുന്നു. വേദാന്തവിഷയങ്ങളുടെ കാഠിന്യം കൊണ്ടും ഭാഷയുടെ പ്രത്യേകത കൊണ്ടും സാധാരണക്കാർക്ക് മനസ്സിലാകണമെങ്കിൽ വ്യാഖ്യാനങ്ങളും കുറിപ്പുകളും ആവശ്യമാണ്. ഇതൊരു ന്യൂനതയല്ല. മറിച്ച് അതിൽ ചർച്ച ചെയ്യുന്ന വേദാന്ത വിഷയങ്ങളുടെ ഗൗരവവും മഹത്വവുമാണ് വിളംബരം ചെയ്യുന്നത്.

ഈ പ്രബന്ധത്തിൽ ധർമ്മത്തെക്കുറിച്ച് പറഞ്ഞിരിക്കുന്ന കാര്യങ്ങൾ പ്രത്യേകം ശ്രദ്ധാർഹമാണ്. ധർമ്മാനുഷ്ഠാനത്തിന് മൂന്ന് വിധത്തിലുള്ള തപസ്സാണല്ലോ, ഭഗവദ്ഗീത അനുശാസിക്കുന്നത്. ശരീരം കൊണ്ടും വാക്കുകൊണ്ടും, മനസ്സുകൊണ്ടുമുള്ള തപസ്സ് ധർമ്മാനുഷ്ഠാനത്തിന് അത്യന്താപേക്ഷിതമാണ്. മനസ്സ് എപ്പോഴും ധർമ്മനിഷ്ഠമായിരിക്കുകയും ധർമ്മത്തെത്തന്നെ കേൾക്കുകയും മനനം ചെയ്യുകയും ചെയ്താൽ മാത്രമേ ധർമ്മാനുഷ്ഠാനത്തിൽ മനുഷ്യർ വിജയിക്കുകയുള്ളൂ. പല പ്രകാരത്തിലുള്ള കർമ്മശൃംഖലയിൽ പെട്ടുഴലുന്ന മനുഷ്യൻ തനിക്ക് ദോഷമൊന്നും സംഭവിച്ചുകൂടാ എന്ന് എപ്പോഴും ചിന്തിച്ചുകൊണ്ടിരിക്കുന്നുവോ അതുതന്നെ അന്യരോട് ചെയ്യാൻ പാടില്ലാ എന്ന തത്വമാണ് ധർമ്മശാസ്ത്രത്തിലെ അത്യുത്തമമായ സത്യവും തത്വവും. അതായത് അന്യർ നമ്മളോട് എന്ത് ചെയ്യരുത് എന്ന് നാം ആഗ്രഹിക്കുന്നുവോ അതുതന്നെ നമ്മൾ അന്യ

രോടും ചെയ്യാതിരിക്കുക. അതാണ് ധർമ്മം. ഈ ഉത്കൃഷ്ട ധർമ്മത്തെ പ്രകീർത്തിക്കുന്നതിനുവേണ്ടി അവിടുന്ന് ഈ പ്രബന്ധത്തിൽ ധാരാളം പ്രമാണങ്ങൾ ഉദ്ധരിച്ചു സ്ഥാപിക്കുന്നുണ്ട്. ഈ തത്വം ജീവിതത്തിൽ പ്രയോഗികമാക്കിയാൽ മനുഷ്യൻ ജീവിതത്തിൽ വിജയിക്കുമെന്നതിന് ഒരു സംശയവും. ഇല്ല. ഹിംസയും, വിദ്വേഷവും, അധർമ്മവും, ക്രൂരതയും ഒന്നും ഇല്ലാത്ത ഒരു മഹനീയ ജീവിതമായിരിക്കും അത്. ധർമ്മാനുഷ്ഠാനം കൂടാതെയുള്ള ജീവിതം എത്രയോ അർത്ഥശൂന്യമാണെന്ന് സ്വാമികൾ തന്നെ–

"യസ്യ ധർമ്മവിഹീനാനി
ദിനാന്യായാന്തി യാന്തിച
സലോഹകാര ഭസ്ത്രേവ
ശ്വസന്നപി ന ജീവതി" ഈ ശ്ലോകം ഉദ്ധരിച്ച് വിവരിക്കുന്നു.

യാതൊരുത്തന്റെ ദിവസങ്ങൾ (കാലം) ധർമ്മാനുഷ്ഠാനം (ധർമ്മാർജ്ജനം) കൂടാതെ ചിലവാകുന്നോ അവൻ കൊല്ലന്റെ തോൽ തുരുത്തിപോലെ ശ്വാസം കഴിക്കുന്നു. എങ്കിലും മൃതൻ തന്നെ ആകുന്നു. ഭാരതദർശനം ധർമ്മശാസ്ത്രാധിഷ്ഠിതം തന്നെയാണ്. ഏതു ഗ്രന്ഥവും ധർമ്മത്തിന്റെ മഹത്വത്തെയാണ് പ്രകീർത്തിക്കുന്നത്. പരമപുരുഷാർത്ഥമായ മോക്ഷത്തിന് സാധനങ്ങളായ ധർമ്മാർത്ഥകാമങ്ങളിൽ ധർമ്മത്തിന്റെ മഹത്വവും പ്രാധാന്യവും സ്വാമികൾ ഈ പ്രബന്ധത്തിൽ ഉറപ്പിച്ച് പ്രഖ്യാപിക്കുന്നു. പരമമായ ധർമ്മം അഹിംസയാണെന്നും അർത്ഥകാമങ്ങൾ ഇച്ഛിക്കുന്നവർ ആദ്യമേതന്നെ ധർമ്മം ആർജ്ജിക്കണമെന്നും അവിടുന്ന് ഊന്നി ഉറപ്പിച്ചു പറയുന്നു. ധർമ്മമല്ലാത്ത പാണ്ഡിത്യം പോലും നിരർത്ഥകമാണെന്നാണ് സ്വാമികളുടെ അഭിപ്രായം. ധർമ്മമില്ലാത്ത പാണ്ഡിത്യം ശ്വാവിന്റെ പുഛം പോലെ പ്രയോജനരഹിതമാണെന്ന താക്കീതും സ്വാമികൾ സപ്രമാണം ഈ പ്രബന്ധത്തിൽ സമർത്ഥിച്ചിരിക്കുന്നു. എന്തിനധികം, മരണകാലത്തിൽകൂടി ഒരുമിച്ചുവരുന്ന ഒരേക സുഹൃത്ത് ധർമ്മം മാത്രമാകുന്നു. ലോകാന്തരങ്ങളിൽ സഹായാർത്ഥമായി മാതാപിതാക്കന്മാരും ഭാര്യാപുത്രാദികളും ബന്ധുക്കളും ഒന്നും ഉണ്ടാകുകയില്ല. ധർമ്മം മാത്രമേ കൂടെ കാണുകയുള്ളൂ.

"ഏകഏവ സുഹൃദ്ധർമ്മോ
നിധനേപ്യനുയാതിയ:
ശരീരേണസമം നാശം
സർവ്വമന്യത്തു ഗച്ഛതി (മനു)

അങ്ങനെ ധർമ്മത്തിന്റെ മാഹാത്മ്യത്തെ പ്രകീർത്തിക്കുന്ന സന്ദേശം എപ്പോഴും ഓർക്കുക'–

'ആത്മന: പ്രതികൂലാനി
പരേഷാം നസമാചരേത്.'

## മുക്തിവിചാരം

ഈ പ്രബന്ധം കൊ:വ. 1089 മിഥുനം ലക്കം സദാനന്ദ വിലാസം മാസികയിലാണ് ആദ്യമായി പ്രസിദ്ധം ചെയ്തത്. ഈ ലേഖനത്തിൽ വേദാന്തശാസ്ത്രത്തിലെ സുപ്രധാനമായ വിഷയമാണ് ചർച്ച ചെയ്തിരിക്കുന്നത്. ശ്രവണമനന നിദിധ്യാസന സാധനകളെ ശ്രുതി വാക്യങ്ങൾ ഉദ്ധരിച്ച് വിശദീകരിച്ച് വ്യാഖ്യാനിച്ചിരിക്കുന്ന ഈ പ്രബന്ധം അദ്ധ്യാത്മശാസ്ത്രത്തിലെ ഉയർന്ന പാഠകങ്ങളെയാണ് വിശദീകരിച്ചിരിക്കുന്നത്. ആകയാൽ ഇവ സാധാരണക്കാർക്ക് അപ്രാപ്യമാണ്. ഇതു വളരെ ശ്രദ്ധാപൂർവ്വം മനസ്സിരുത്തി പഠിക്കുന്നവർക്ക് മാത്രമേ ഗ്രഹിക്കുവാൻ സാധിക്കുകയുള്ളൂ. സാംഖ്യന്മാർ, ദ്വൈതികൾ, വിശിഷ്ടാദ്വൈതികൾ എന്നിവരുടെയും യോഗപക്ഷക്കാരുടെയും വാദമുഖങ്ങളെ ശാസ്ത്രപ്രമാണങ്ങൾ ഉദ്ധരിച്ച് സ്വാമി തിരുവടികൾ ഖണ്ഡിച്ചിരിക്കുന്നു. മാത്രവുമല്ല, അദ്വൈത സിദ്ധാന്തത്തിൽ ഉറച്ചുനിന്നുകൊണ്ട് മുക്തിയെ വിലയിരുത്തുന്നു. സ്വാമിതിരുവടികളുടെ സിദ്ധാന്തങ്ങൾ ശാസ്ത്രരീതികൊണ്ട് പൂർണ്ണമാണെന്നുള്ളതിൽ ഒരു സംശയവുമില്ല.

"മോക്ഷകാരണ സാമഗ്ര്യാം
ഭക്തിരേവഗരീയസീ"
സ്വസ്വരൂപാനുസന്ധാനം.
ഭക്തിരിത്യഭിധീയതേ". എന്നുള്ള വിവേക ചൂഡാമണിയിലെ ശങ്കരഭഗവന് പാദാചാര്യർ പറഞ്ഞിരിക്കുന്ന പ്രമാണം സ്വാമികൾ അതേപടി സ്വീകരിച്ചിരിക്കുകയും ചെയ്യുന്നു. മാത്രവുമല്ല, മുക്തിക്കുവേണ്ട സാധനകൾ ശ്രവണമനന നിദിധ്യാസനങ്ങൾ തന്നെയാണെന്ന് മുക്തി

വിചാരം എന്ന ഈ പ്രബന്ധത്തിൽ ശ്രീനീലകണ്ഠ തീർത്ഥപാദർ അസന്ദിഗ്ധമായി പ്രഖ്യാപിച്ചിരിക്കുകയാണ്.

### സ്വരൂപ നിരൂപണം

എന്ന മൂന്നാമത്തെ പ്രബന്ധമാകട്ടെ ആത്മതത്വത്തെ വിചിന്തനം ചെയ്യുന്നു. സത്തായും ചിത്തായും ആനന്ദമായും ഇരിക്കുന്ന പരമാർത്ഥ സത്തയെ അനുഭവിച്ചറിയുന്നതിനുള്ള മാർഗ്ഗങ്ങളെ ശാസ്ത്രീയമായി വിവരിച്ച് അദ്വൈത സിദ്ധാന്തത്തെ ശ്രുതിപ്രമാണങ്ങൾ കൊണ്ട് തിരുവടികൾ സ്ഥാപിച്ചിരിക്കുന്നു. ഈ സ്വരൂപ നിരൂപണത്തിൽ ഉപനിഷത് തത്വങ്ങളെ ആധാരമാക്കി ബ്രമ്മതത്വം നിർണ്ണയിച്ചിരിക്കുന്നു എല്ലാം കൊണ്ടും ഇത് ഒരുത്തമപ്രബന്ധമാണ്. ചെറുകോൽപ്പുഴ സഭാമന്ദിരത്തിൽ വച്ച് നടത്തിയ അയിരൂർ മഹാജന യോഗത്തിന്റെ വാർഷിക യോഗത്തിൽ വായിച്ചതാണ് പ്രസ്തുത പ്രബന്ധം.

### സന്ന്യാസം

തന്റെ ഗുരുവായ ചട്ടമ്പിസ്വാമികളുടെ വേദാധികാര നിരൂപണത്തിന്റെ പ്രചോദനവും ശക്തിയും ഈ പ്രബന്ധത്തിൽ ശ്രീനീലകണ്ഠതീർത്ഥപാദർ പൂർണ്ണമായി ഉൾക്കൊണ്ടിരിക്കുന്നു എന്ന് ഈ ഉപന്യാസം വായിക്കുമ്പോൾ നമുക്ക് മനസ്സിലാകും. സന്യാസവിധിയെയും സന്യാസാധികാരത്തെയും, ശാസ്ത്രരീത്യാ ആധികാരികതയോടെ സപ്രമാണം സയുക്തികം അവിടുന്ന് നിരൂപണം ചെയ്യുന്നു. 'ബ്രാഹ്മണർക്കേ സന്യാസത്തിന് അധികാരമുള്ളൂ' എന്ന (' ബ്രാഹ്മണ:പ്രവ്രജന്തി' എന്ന് ശ്രുതി) ബ്രാഹ്മണ:പ്രവ്രജേത് ഗൃഹാദ് എന്ന് സ്മൃതി) ശ്രുതിയിലെയും സ്മൃതിയിലെയും പ്രമാണങ്ങളെ സ്വാമികൾ സോദാഹരണം ശാസ്ത്രീയമായി ഖണ്ഡിക്കുന്നുണ്ട്. ഈ ഉപന്യാസത്തിൽ ശൂദ്രനായ 'കവഷൻ' ഋക്കുകൾ സ്വയം നിർമ്മിച്ചിട്ടുള്ളതായും അദ്ദേഹത്തെ ബ്രാഹ്മണനായി സ്വീകരിച്ച് ഋഷിമാർ 'അപോനപത്രീയം യാഗം' അനുഷ്ഠിച്ചിട്ടുള്ളതായും അവിടുന്ന് പ്രസ്താവിക്കുന്നു. കൂടാതെ ശ്രീശുകൻ, ഉദ്ദാലകൻ, പ്രാചീനശാലൻ, സത്യയജ്ഞൻ, ഭാല്ലവേയൻ, ശാർക്കരാക്ഷൻ തുടങ്ങിയ വേദാചാര്യന്മാർ രാജാക്കന്മാരിൽ നിന്നും ബ്രഹ്മചര്യ ദീക്ഷ സ്വീകരിച്ച വസ്തുത എടുത്തുപറഞ്ഞുകൊണ്ട് ശ്രുതി സ്മൃതികളെ അവിടുന്ന്

ഖണ്ഡിക്കുന്നു. അങ്ങനെ സന്യാസവും വേദാധികാരവും ബ്രാഹ്മണർക്കുമാത്രം വിധിച്ചിട്ടുള്ളതല്ലെന്നും ശൂദ്രർ ഉൾപ്പെടെയുള്ള മറ്റ വർണ്ണക്കാർക്കും ആകാമെന്നും അവിടുന്ന് ഉദ്ഘോഷിക്കുന്നു.

## പുനർവിവാഹം

ശ്രീനീലകണ്ഠ തീർത്ഥപാദരുടെ പ്രതിഭ ആധ്യാത്മിക വിഷയങ്ങളിൽ മാത്രമല്ല, വിജ്ഞാനത്തിന്റെ എല്ലാ മണ്ഡലങ്ങളിലേക്കും, വിശിഷ്യ സാമുദായിക സാമൂഹിക സാംസ്കാരിക പ്രശ്നങ്ങളിലേക്കും വ്യാപിച്ചിരുന്നു എന്നതിനുള്ള തെളിവാണ് പുനർവിവാഹം എന്ന ഈ പ്രബന്ധം. സഹസ്രാബ്ദങ്ങളായി ഭാരതത്തിൽ നിലവിലിരുന്ന സതിസമ്പ്രദായത്തിന്റെ അനീതിയെയും ഭീകരതയെയും ചോദ്യം ചെയ്യുന്ന ഈ പ്രബന്ധത്തിൽ ശാസ്ത്രപ്രമാണങ്ങൾ ഉദ്ധരിച്ചു കൊണ്ടുതന്നെയാണ് അവിടുന്ന് പുനർവിവാഹത്തെ സാധൂകരിക്കുന്നത്.

ഭർത്താവ് നഷ്ടപ്പെടുക, മരിക്കുക, സന്യസിക്കുകസ, ഷണ്ഡനായിത്തീരുക, ജാതിഭ്രഷ്ടനാവുക എന്നീ അവസ്ഥകളിലും മറ്റൊരാളെ ഭർത്താവായി സ്വീകരിക്കാൻ സ്ത്രീയ്ക്ക് അർഹതയുണ്ടെന്ന് അവിടുന്ന് നാരദസ്മൃതിയിലെ ശ്ലോകം ഉദ്ധരിച്ച് സ്ഥാപിച്ചിരിക്കുന്നു:-

“നഷ്ടേ മൃതേ പ്രവ്രജിതേ
ക്ലീബേച പതിതേ തഥാ;
പഞ്ചസ്വാപത്സു നാരീണാം
പതിരന്യോ വിധീയ തേ.’

പറച്ചിപെറ്റ പന്തിരുകുലം; ശ്രീശങ്കരഭഗവദ് പാദാദികളുടെ കാലം. മാമാങ്കവൃത്താന്തം, ആദിമ മലയ ക്ഷത്രിയ നായക കേസരി, തച്ചുടയ കൈമൾ, കളവപ്പാറ മൂപ്പിൽ നായർ തുടങ്ങിയ പ്രബന്ധങ്ങൾ ചരിത്ര ഗവേഷണപരമായ ഉപന്യാസങ്ങളാണ്. ചരിത്രത്തോടൊപ്പം തന്നെ, ഐതിഹ്യകഥകളും, ആദ്ധ്യാത്മചിന്തകളും ഈ ഓരോ ലേഖനത്തിലും സമ്മേളിച്ചിരിക്കുന്നു എന്ന കാര്യം പ്രത്യേകം ശ്രദ്ധേയമാണ്.

ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ തെളിച്ച വഴിയിൽ കൂടിയാണ് ശ്രീനീലകണ്ഠതീർത്ഥർ സഞ്ചരിച്ചിരുന്നതെന്ന് ഈ ഗ്രന്ഥം വായിക്കുമ്പോൾ നമുക്ക് മനസ്സിലാകും. ഒരു തിരിയിൽ നിന്നും കൊളുത്തിയ

പന്തം പോലെ, ആധുനിക കേരള സംസ്കാരത്തെ പോഷിപ്പിച്ച നവോത്ഥാന നായകനായ ചട്ടമ്പിസ്വാമികളുടെ ചിന്തകളുടെ സ്ഫുരണങ്ങൾ ശ്രീനീലകണ്ഠതീർത്ഥപാദരുടെ ഈ ഗ്രന്ഥത്തിൽ പ്രോജ്ജ്വലിച്ച് തിളങ്ങി വിളങ്ങി നിൽക്കുന്നത് നമുക്ക് കാണാൻ സാധിക്കും.

ആധ്യാത്മിക വിഷയങ്ങൾക്ക് പുറമെ, ചരിത്ര സാമുദായിക സാമൂഹിക സാംസ്കാരിക വിഷയങ്ങളും കൈകാര്യം ചെയ്തിരിക്കുന്ന ഈ പ്രൗഢഗ്രന്ഥം. വിജ്ഞാനശാഖക്ക് ഒരു മുതൽക്കൂട്ടാണ്. സ്വാമി തിരുവടികളുടെ വിജ്ഞാന മണ്ഡലത്തിൽ അങ്കുരിക്കാത്ത ഒരു വിഷയവും ഈ ലോകത്ത് ഇല്ലെന്നുതന്നെ പറയാം. സ്വാമികളുടെ അഗാധമായ പാണ്ഡിത്യവും, ധിഷണാവൈഭവവും യുക്തിചിന്തയും ഒത്തുചേർന്ന് മുറ്റിത്തഴച്ചുനിൽക്കുന്ന ഈ ഗ്രന്ഥത്തിന്റെ പ്രതിപാദന ശൈലി അതിഗഹനമാണെങ്കിലും ജിജ്ഞാസുക്കൾക്കും ശ്രദ്ധാലുക്കൾക്കും പഠനത്തിനും അർത്ഥഗ്രഹണത്തിനും അനായസേന സാധിക്കും എന്നത് ഒരു തർക്കമറ്റ വസ്തുതയാണ്.

“ധർമ്മശാസ്ത്രത്തിന്റെ സിദ്ധാന്തപരവും അനുഷ്ഠാനപരവുമായ ശാസ്ത്രപ്രമാണങ്ങൾ ഉദ്ധരിച്ചുകൊണ്ട് പരമപുരുഷാർത്ഥമായ മോക്ഷത്തിന് ധർമ്മാർത്ഥങ്ങൾ എങ്ങനെ സാധനകളായിത്തീരുന്നുവെന്ന് സ്വാമികൾ സ്വതസിദ്ധമായ ശൈലിയിൽ തന്നെ സ്ഥാപിച്ചിരിക്കുന്നു. വിജ്ഞാനമണ്ഡലത്തിലെ വിവിധ വിഷയങ്ങൾ ഉൾക്കൊള്ളുന്ന ഈ ഗ്രന്ഥം അദ്ധ്യാത്മജ്ഞാനതൽപ്പരർക്ക് മാത്രമല്ല, വിജ്ഞാനതൃഷ്ണയുള്ളവർക്കെല്ലാം തന്നെ പ്രയോജനപ്പെടുന്ന ഒന്നാണ്.” (വിജ്ഞാന തരംഗിണി. ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻസ്)

## ഹംയോഗ പ്രദീപികാ (വിവർത്തനം)

അദ്വൈത സിദ്ധാന്തത്തിലെ പരമാചാര്യനും യോഗശാസ്ത്ര പാരംഗതനും, പണ്ഡിത വരേണ്യനും, ഋഷി പുംഗവനും, സർവ്വോപരി ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ ദ്വിതീയ ശിഷ്യനുമായ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ തമിഴിൽ നിന്നും മലയാളത്തിലേക്ക് തർജ്ജമ ചെയ്ത ഒരമൂല്യഗ്രന്ഥമാണ, ഹംയോഗ പ്രദീപികാ. യോഗവിദ്യയിലെ പ്രധാനമുദ്രയായ ഖേചരീവിദ്യ ഉൾപ്പെടെ മഹത്തായ നാല് ഉപദേശങ്ങൾ അടങ്ങിയതാണ് ഈ വിശിഷ്ടഗ്രന്ഥം. ഒന്നാം

ഉപദേശത്തിൽ സ്വസ്തികാസനം, ഗോമുഖാസനം, വീരാസനം, കൂർമ്മാസനം തുടങ്ങിയ പ്രധാനപ്പെട്ട ഇരുപതിൽപ്പരം ആസന ങ്ങളെപ്പറ്റി പറയുന്നു. രണ്ടാം ഉപദേശത്തിൽ പ്രാണായാമത്തിന്റെ വിവിധ വശങ്ങളെപ്പറ്റിയും അതിന്റെ മഹത്വത്തെക്കുറിച്ചും ഫലസി ദ്ധിയെപ്പറ്റിയും വിശദമായി പ്രതിപാദിക്കുന്നു. പ്രാണായാമത്തിന്റെ മഹത്വത്തിനും ഫലത്തിനും പുറമെ ദേഹശുദ്ധിയ്ക്കുള്ള ആറുകർമ്മ ങ്ങളെക്കുറിച്ചും അവയുടെ ഫലസിദ്ധികളെക്കുറിച്ചും വിവരിക്കു ന്നു. ധൗതി, ബസ്തി, നേതിത്രാടകം, നൗലി, കപാലഭാതി എന്നി വയാണ് ദേഹശുദ്ധിയ്ക്കുള്ള ആറുകർമ്മങ്ങൾ. മൂന്നാം ഉപദേശ ത്തിൽ സ്വാമിതിരുവടികൾ മുദ്രകളെപ്പറ്റിയാണ് ചർച്ച ചെയ്യുന്നത്. മഹാമുദ്ര, മഹാബന്ധം, വഹാവേധം, ഖേചരീ, ഉഡ്യാണബന്ധം, മൂലബന്ധം, ജാലന്ധരബന്ധം, വിപരീത കരണീ, വജ്രോലി, ശക്തി ചാലനം എന്നിങ്ങനെ സുപ്രധാനങ്ങളായ പത്തു മുദ്രകളെയും അവ യുടെ ഫലങ്ങളെയുംക്കുറിച്ച് ശാസ്ത്രരീത്യാ അവിടുന്ന് വ്യാഖ്യാ നിച്ചിരിക്കുന്നു. യോഗശാസ്ത്രത്തിലെ ഖേചരീ മുദ്രയെക്കുറിച്ചും അതിന്റെ പ്രയോജനത്തെക്കുറിച്ചും ഈ ഉപദേശത്തിൽ വിവരിക്കു ന്നു. ഖേചരീമുദ്ര അഭ്യസിച്ച് സോമാംബു ആസ്വദിക്കാൻ കഴി യുന്ന യോഗിക്ക് തക്ഷകന്റെ പോലും വിഷബാധ ഏൽക്കുകയില്ലെ ന്നും, ജര, രോഗം ഇവയിൽ നിന്നും മോചനം നേടാനും മൃത്യു വിനെ ജയിക്കാനും കഴിയുമെന്നും അവിടുന്ന് എടുത്തുപറഞ്ഞിരി ക്കുന്നു. നാലാം ഉപദേശത്തിൽ രാജയോഗത്തെപ്പറ്റി പ്രതിപാദിക്കു ന്നു. ചിത്തവൃത്തിക്ക് ഹേതു, വാസനയും പ്രാണനും ആണ്. ഇവ യിൽ പ്രാണനെ ബന്ധിച്ചുകഴിഞ്ഞാൽ മനസ്സും ബന്ധിക്കപ്പെടും. പ്രാണനെ ലയിപ്പിച്ചു കഴിഞ്ഞാൽ മനസ്സും ലയിക്കുന്നു. ഇവ രണ്ടും ലയിച്ചുകഴിയുമ്പോൾ മനസ്സ് വൃത്തിരഹിതമായിത്തീരും. വൃത്തിക ളടങ്ങിയ മനസ്സിൽ ബ്രഹ്മചൈതന്യം പ്രകാശിക്കും. അങ്ങനെ ബ്രഹ്മ ചൈതന്യത്തെ പ്രാപിക്കാൻ കഴിയും.

ജ്ഞാനയോഗത്താൽ പ്രാപിക്കാൻ കഴിയുന്ന അവസ്ഥയെത്ത ന്നെയാണ് രാജയോഗത്താലും യോഗികൾ പ്രാപിക്കുന്നതെന്നുള്ള രാജയോഗസിദ്ധാന്തം ഈ നാലാം ഉപദേശത്തിൽ സ്ഥാപിച്ചിരിക്കു

ന്നു. ഇഡപിംഗലാ നാഡീമദ്ധ്യത്തിലുള്ള കുണ്ഡലിനിയെ മൂലാധാരത്തിൽ നിന്നും ഉണർത്തി ഷഡാധാരങ്ങളും കടന്ന് ബ്രമ്മരന്ധ്രത്തെ പ്രാപിക്കുവാനുള്ള യോഗവിദ്യയും. ഇതിൽ വിവരിച്ചിരിക്കുന്നു. ചിദാനന്ദാനുഭൂതി നുകർന്നുകൊണ്ടിരിക്കുന്ന യോഗിയുടെ ചിത്തം വിഷയങ്ങളിലേക്ക് കടന്നുചെല്ലുന്നില്ല. ഈ യോഗി ജീവന്മുക്തൻ തന്നെയാണ്. ആ യോഗി ശീതോഷ്ണ സുഖദു:ഖ ദ്വന്ദ്വങ്ങൾക്ക് അതീതനായി ഭവിക്കുന്നു. അങ്ങനെയുള്ള ജീവന്മുക്തന്റെ അവസ്ഥയെ വിവരിച്ചുകൊണ്ട് ഹംയോഗ പ്രദീപികാ ഉപസംഹരിച്ചിരിക്കുന്നു–

"ശീതോഷ്ണ സുഖദു:ഖ–
മാനാപമാനങ്ങളെ
സ്സതതം സമാധിസ്ഥ–
നാം യോഗിയറിവീലാ.
സുപ്തനെന്നോണം ജാഗ്രൽ
ക്കാലത്ത് നിന്നീടുന്നു
സ്വസ്ഥനായെവൻ നിശ്വാ–
സോഛ്വാസമറ്റവനായ്,
അവൻ നിശ്ശങ്കം മുക്തൻ,
സമാധിയുക്തൻ യോഗി–
യവദ്ധ്യൻ നാനാവിധ–
ശാസ്ത്രങ്ങളാലേ, തഥാ
ദേഹികളേവരാലും
ശക്തിയാലശക്യനാം
സാഹസമന്ത്രയന്ത്രാ–
ദികളാൽ ഗ്രാഹ്യനല്ല,
ഭ്രമിച്ചീടുന്ന വായു
മദ്ധ്യമാർഗ്ഗത്തിലെപ്പോൾ
ഗമിച്ചില്ലേവം പ്രാണ
വായുവിൻ ബനധനത്താൽ
യാവൽ സ്വവിന്ദു ദൃഢ–

മായ്ഭവിച്ചീടുന്നില്ല,
യാവൽ ധ്യാനത്തിൽ സ്വയം
ഹൃദ്ധ്യേയാകാരമാകാ,
താവദ്യജ്ഞാനം ശാബ്ദം
ചിലർചൊല്ലുന്നതഹം-
ഭാവത്താലുള്ള മിഥ്യാ
ഭാഷണം തന്നെയാകും".....—

ചുരുക്കത്തിൽ പ്രതിപാദ്യം കൊണ്ടും പ്രതിപാദന രീതി കൊണ്ടും എല്ലാം യോഗശാസ്ത്രത്തിലെ സമുൽകൃഷ്ടവും മഹത്തും ബൃഹത്തുമായ ഒരു ഗ്രന്ഥമാണ് ഈ ഹംയോഗ പ്രദീപികാ വിവർത്തനമെന്ന് നിസ്സംശയം പറയാം.

ഈ ഗ്രന്ഥം കൊല്ലവർഷം 1076 ചിങ്ങമാസം 26-ാം തീയതി ശ്രീവിന്യാധിരാജചട്ടമ്പി സ്വാമികളുടെ വത്സല ശിഷ്യൻ മലയാളത്തിലേക്ക് വിവർത്തനം ചെയ്ത് ലോകത്തെ അനുഗ്രഹിച്ചു.

ശ്രീനീല കണ്ഠ തീർത്ഥപാദസ്വാമികളുടെ പരമപ്രധാനമായ ഒരു കൃതിയാണ് തന്റെ പരമഗുരുപാദരെക്കുറിച്ച് എഴുതിയ " ആരാധ്യപാദപഞ്ചകം" പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ മഹാസമാധി രജത ജൂബിലി സ്മാരക ഗ്രന്ഥമായ " ഉപഹാരമാലികാ" എന്ന സ്മരണികയിൽ "പരമഭട്ടാരസ്വാമിപഞ്ചകം" എന്ന പേരിൽ ഈ കൃതി പ്രസിദ്ധീകരിച്ചിട്ടുണ്ട്. സ്വാമി ഭക്തരായ സജ്ജനങ്ങൾക്ക് വേണ്ടി ആ പഞ്ചകം ചുവടെ ചേർക്കുന്നു.

**പരമ ഭട്ടാരസ്വാമി പഞ്ചകം.**

( ശ്രീനീല കണ്ഠതീർത്ഥപാദസ്വാമികൾ)

1. മങ്ഗലം ദിശതു തീർത്ഥപാദവ-
ർത്മാരുണോ ഖില കലാവിലാസഭൂ:
സ്കന്ദ ദാസ ഇതി വിശ്രുത: സ പാ-
ണിം ധയാപരവരാഹ്വയോ മുനി:

2. ജന്മമൃത്യുമയ ദു:ഖ വാർദ്ധികും-
ഭോത്ഭവോ ദിശതു മങ്ഗലംസദാ
യോഗ സഞ്ചയധുരന്ധര: സവി-

ദ്യാധിരാജ ഇതിചാപരാഭിധ:

3. ശ്രേയസേഭവതു ഭൂയസേവിഭൂർ-
ന്നിത്യദാസ യമവച്ഛിഖാമണി:
യൽ കടാക്ഷജലധൗതി ശുദ്ധദൃ-
ഗ്വസ്തു തത്ത്വമവകോലതേ നിജം.

4. ശംതനോതു ബുധവാങ്മനോതിഗ-
പ്രാഭവോ വരഗുണാകരോമമ
ശിഷ്യ ഹൃത്തിമിരനാശ നോന്മിഷ-
ജ്ജ്ഞാന വഹ്ന്യരണിസദ്പദോനിശം.
5. വൃത്തവിത്ത ശുഭ സന്തതിം ദദാ-
ത്വാവയോവധി കൃപാ സുധാംബുധി:
ഫക്കികാകലന സൂക്ഷ്മ വസ്തു സം-
ദർനീകൃതമതി: പരോഗുരു:

"ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമി ചരിത്ര സമുച്ചയം" പല പ്രകാരത്തിലും മഹത്തരമായ ഒരു കൃതിയാണ് മനുഷ്യ വിജ്ഞാനത്തിന്റെ നാനാഭാവങ്ങളിൽ നിഷ്ണാതനായിരുന്ന ഒരു യതീശ്വരന്റെ അപ്പപ്പോഴുള്ള സംവാദങ്ങളും ഓർമ്മക്കുറിപ്പുകളും നിരൂപണങ്ങളും പരിചിന്തനങ്ങളും ആശയഗതികളുംഅടങ്ങുന്ന ഈ ഗ്രന്ഥം മഹാനായ ഒരു കേരളീയന്റെ വിചാരവ്യാപാരമമണ്ഡലത്തിലേക്ക് വെളിച്ചം വീശി കേരളീയ ജീവിതത്തിന്റെ തന്നെ സംസ്ക്കാരസുന്ദരമായ ചില ചില അംശങ്ങൾ തെളിയിക്കുന്നുണ്ട്. പ്രസക്താനു പ്രസക്തമായി ഈ ഗ്രന്ഥത്തിൽ പ്രവേശിക്കാത്ത വിഷയങ്ങൾ ചുരുങ്ങും.

സ്വാമി തിരുവടികളും ശിഷ്യരുമായിട്ടുള്ള സംഭാഷണങ്ങളിൽ ചിലത് ഇവിടെ ഉദ്ധരിക്കാം.

മിഥുനം 3- സ്വാമി തൃപ്പാദങ്ങൾ ഇന്നു ശ്രീ വർദ്ധനത്ത് എഴുന്നെള്ളിയിരുന്നു. യോഗസമ്പ്രദായങ്ങൾ ഉപദേശിക്കുന്നതിൽ അവശ്യം ദൃഷ്ടിവയ്ക്കേണ്ട ചില സംഗതികളെക്കുറിച്ച് സ്വാമി തിരുവടികൾ ശ്രീ വർദ്ധനത്തു കൃഷ്ണപിള്ള അവർകളോടു സംസാരിക്കുകയായിരുന്നു- സംഭാഷണ മദ്ധ്യേ അവിടുന്നു പറഞ്ഞു. "

ഗായത്രി പോലെ തത്തുല്യമായി ഒരു മന്ത്രവും ഏകാദശിപോലെ ഒരു വ്രതവും അന്നദാനം പോലെ ഒരു ദാനവും മാതാവിനെപ്പോലെ ഒരു ഗുരുവും ഇല്ല" എന്ന്.

നഗായത്ര്യാ: പരോമന്ത്രോനൈകാദശ്യാ:പരം വ്രതം:
നാന്നദാനസമംദാനം നമാതു: പരമോഗുരു:"
(ചരിത്രസമുച്ചയംപേജ്-23)

മറ്റൊരവസരത്തിൽ ശ്രീമാൻ കൊറ്റിനാടു കേശവപിള്ളയുടെ ഷഷ്ടിപൂർത്തിമഹത്തെക്കുറിച്ചു ഒരു മധ്യസ്ഥനുമായി സംസാരിക്കുന്ന വേളയിൽ സ്വാമി തിരുവടികൾ ദാനത്തെക്കുറിച്ച് പറയുകയുണ്ടായി.

സ്വാമി–കൊടുക്കുന്നതേ അനുഭവത്തിനുതകൂ.ദാരിദ്ര്യംവന്നേയ്ക്കുമെന്നോർത്ത് അന്ധർ യാതൊന്നുംകൊടുക്കുകയില്ല. എന്നാൽ അഭിജ്ഞൻ ദാരിദ്ര്യം വരാതിരിക്കണമെന്നു കരുതി ധനത്തെ സൽപാത്രത്തിൽ ദാനം ചെയ്യുന്നു ശ്രീഭോജരാജൻ ഒരു കാലത്ത് അറുത്ത കൈക്കുപ്പിടുകില്ലായിരുന്നു. അന്ന് അദ്ദേഹത്തെക്കണ്ടിട്ട് ആശിർവദിക്കാതെ കടന്നുപോയ ഒരു വിപ്രനോട് അതിന്റെ കാരണം ചോദിച്ചതിൽ " ദാനവിമുഖനായ അങ്ങുമായി സംഭാഷണം ചെയ്തു പോയാൽ അന്യനിൽ നിന്നു പോലും പ്രസ്തുത ദിവസം എനിക്ക് യാതൊന്നും കിട്ടുകയില്ലെന്ന് ഭയപ്പെട്ടാണിങ്ങനെ ചെയ്തത്". എന്ന് വിപ്രൻ സമാധാനം പറയുകയും അന്നു മുതൽ ആ വിദ്വൽക്കവി രാജന്റെ ദാനശൗണ്ഡത ഉദ്ബുദ്ധമാകുകയും ചെയ്തത്. പ്രസിദ്ധമാണ്.

" നസാമ്പരായ: പ്രതിഭാതിബാലം
പ്രമാദ്യന്തം വിത്ത മോഹേന മൂഢം
അയം ലോകോ നാസ്തിപര ഇതിമാനീ–
പുന: പുനർവശമാപാദ്യതേമേ."

പാരലൗകിക കർമം(സൽക്കർമ്മം) അജ്ഞനും പ്രമാദിയും ധനതൃഷ്ണനുമായനവിൻ പ്രകാശിക്കയില്ലെന്നാണ് ശ്രുതിവചനം. അങ്ങനെ ആർക്കും വന്നുപോകരുത്.

(നീ..നീ സ്വാമിചരിത്രസമുച്ചയം പേജ്-34.)

കന്നി–4

എറണാകുളത്ത് നിന്ന് സ്വാമി മൂവാറ്റുപുഴയ്ക്കുപോയി ശ്രീമന്മാതൃമഹാരാജ്ഞിയോടു കൂടിതാമസിച്ചു കൊണ്ടിരുന്ന അവസരത്തിൽ, വാളാനിക്കാട്ട് മിസ്റ്റർ നീലകണ്ഠപ്പിള്ള (മുൻസിഫ് കോടതി വക്കീൽ) മുഖാന്തരം മിസ്റ്റർ ശേഷയ്യങ്കാർ സ്വാമിയെക്കാണ്മാനായി വിടെ വന്നു.

അയ്യങ്കാർ–" ഞാൻ അവിടുത്തെപ്പറ്റി കേട്ടു കാണ്മാനാഗ്രഹിച്ചിരിക്കയാണ്. എനിക്ക് സ്വല്പം ഒരു സുഖക്കേടുണ്ട്.

സ്വാമി–ഞാൻ ചികിത്സകനല്ല.

മിസ്റ്റർ– അയ്യങ്കാർ–മൂത്രകൃഛ്റമാണ് ദീനം.

അവിടുന്ന് ഒരനുഗ്രഹം ചെയ്താൽ മതി.

സ്വാമി– പ്രാരബ്ധവേഗം പര്യാലോചിക്കാതെ സാധാരണ ചിലർ ചെയ്യുന്ന വിധം അനുഗ്രഹിക്കയോഗ്യമല്ല. ഞങ്ങൾ അങ്ങനെ ചെയ്യാറുമില്ല.

അയ്യങ്കാർ – അതു ശരി തന്നെ പ്രാരബ്ധമായിരിക്കാം. എന്നാൽ അനുഭവിക്കണമല്ലോ. ഭഗവത്ഭജനം ചെയ്യുന്നുണ്ട്.

സ്വാമി– അത് വിലതീരാത്ത ചികിത്സയാണ്. കഷ്ടാരിഷ്ടങ്ങൾക്ക് അതു തന്നെ പരമൗഷധം. എന്നാൽ ഇങ്ങനെയുള്ള കാര്യങ്ങളിൽ ' നാമത്രയജപം' സർവ്വോത്തമമാണ്. ആയത് 32ലക്ഷം ജപിക്കാമെങ്കിൽ ഈ രോഗം ഭേദമാകും.

(1) "അച്യുതാനന്ത ഗോവിന്ദ നാമോച്ചാരണ ഭേഷജാത്
നശ്യന്തി സകലരോഗാ : സത്യംസത്യം വദാമ്യഹം."

എന്ന് ധന്വന്തരി മൂർത്തി വചനമുണ്ട്. ഇതു പ്രത്യക്ഷഫലദവുമാണ്.

മിസ്റ്റർ–അയ്യങ്കാർ " ഇത്അനുഗ്രഹമായി കൈക്കൊണ്ടിരിക്കുന്നു." എന്നറിയിച്ചിട്ട് മുമ്പ് പരിചയപ്പെടുത്തിയവരോടായി " എനിക്ക് അനുഗ്രഹം കിട്ടി." എന്ന് പരമാഹ്ലാദത്തോടെ പറഞ്ഞ് അദ്ദേഹം പിരിഞ്ഞു.

ഇത് അവസാന ശരീരത്തിലെപ്രാരബ്ധമല്ലായ്കയാൽ "ജന്മാന്തരകൃതം പാപം വ്യാധിരൂപേണ ജായതേ
തച്ഛാന്തിരൗഷധൈർദ്ദാ നൈർജ്ജപഹോമാർ

ച്ഛനാദിഭി:

എന്ന് "കർമ്മ വിപാകപ്രകാരം" പ്രായശ്ചിത്ത നാശ്യമാണെന്നത്രേ സ്വാമി പറഞ്ഞതിന്റെ താൽപര്യം..

**(നി: തീ: സ്വാമി....സമുച്ചയം പേജ്-50)**

തന്റെ ഗുരുവായ ചട്ടമ്പിസ്വാമി തിരുവടികളോടു നീല കണ്ഠ തീർത്ഥപാദർക്കുണ്ടായിരുന്ന ഭക്തിയും ബഹുമാനവും സ്നേഹവും ആദരവും എത്രമാത്രമുണ്ടായിരുന്നു എന്ന് സാക്ഷ്യം വഹിക്കുന്ന ഒരു സംഭാഷണത്തിന്റെ ഭാഗം ഇതാ നോക്കുക—

"കന്നി 10-

സ്വാമി മടങ്ങിവരും വഴി ശ്രീമച്ചിദ്വിലാസിനിയെ കണ്ടു."
"വൃത്തിവിസ്മരണം സമ്യക് സമാധിരഭിധിയതേ" എന്നതിന് സ്വപ്നാദി കാലീന വൃത്തി വിലയത്തെക്കാൾ എന്താണ് വൈചിത്ര്യം എന്ന് സ്വാമികളോടു ചോദിച്ചു. അതിനെക്കുറിച്ച് സ്വാമികൾ വിശദീകരിച്ചുകൊണ്ടിരിക്കുന്നതിനിടിയിൽ ബി.എ ബിരുദശാലിയും സുശീലനും ആയ ഒരാൾ സ്വാമിയെ കണ്ടു കൂടി സൽക്കരിച്ചിരുത്തി പലതും സംസാരിച്ചു. ആകൂട്ടത്തിൽ ചട്ടമ്പി സ്വാമിയെ അറിയുമോ എന്ന് അദ്ദേഹം സ്വാമിയോടു ചോദിച്ചു.

സ്വാമി- അറിയുമെന്നു പറഞ്ഞാൽ മതിയോ എന്നു സംശയം.

ബി.എ ബിരുദധാരി- അങ്ങനെ പറഞ്ഞതെന്താണോ?

സ്വാമി-അവിടുത്തെ പാദപാംസുക്കളിൽ ഒന്നാണ് ഞാൻ എന്നു പറയേണ്ടിയിരിക്കുന്നു.

ആ സംഗതിയോർത്താണ് സംശയം പ്രകടിപ്പിച്ചത്.

**(നീ: തീ: സ്വാമി ചരിത്ര സമുച്ചയം II പേജ്-57)**

അതുപോലെ മറ്റൊരവസരത്തിൽ മുൻസിഫ്, മിസ്റ്റർ പറവൂർ പി.എൻ പത്മനാഭപിള്ള ബി.എ ബി.എൽ-ന്റെ അപേക്ഷയനുസരിച്ച് സ്വാമി തിരുവടികൾ മുൻസിഫിന്റെ സഹപാഠിയായ ഒരു വലിയ ഉദ്യോഗസ്ഥന്റെ വീട്ടിൽ പോയി. ആ മാന്യൻ സ്വാമികളെ ആദരിച്ചിരുത്തി പല കാര്യങ്ങളും ചോദിച്ചുമനസിലാക്കി ചട്ടമ്പി സ്വാമികളുമായി ആ ഉദ്യോഗസ്ഥന് പരിചയമുള്ളതുകൊണ്ട് 'അവിടുത്തെ' അറിയുമോ എന്ന് നീലകണ്ഠതീർത്ഥപാദരോടു ചോദി

ച്ചു. അതിനു മറുപടിയായി സ്വാമി ഇങ്ങനെ പറഞ്ഞു.

സ്വാമി– അവിടുന്ന് എന്റെ ദൈവമതമാണ് എന്നാൽ ഗുരു തൃപ്പ ദരാണ്.

(നീ: തീ: സ്വാമിചരിത്രസമുച്ചയം II പേജ്–66)

അതുപോലെ ജ്യോതിഷികളെയും മന്ത്രവാദികളെയും കുറിച്ച് സംഭാഷണ മദ്ധ്യേ അവിടുന്ന് പറഞ്ഞിട്ടുള്ള കാര്യങ്ങൾ ശ്രദ്ധേയങ്ങളാണ്. ഒരിക്കൽ, മാവേലിക്കര തറയിൽ വീട്ടിൽ മിസ്റ്റർ വേലുപ്പിള്ള എന്ന മഹാശയൻ സ്വാമി തിരുവടികളെ സന്ദർശിച്ച് ഒരു വിവരം ആരാഞ്ഞു അവർ തമ്മിലുള്ള സംഭാഷണം ചുവടെ ചേർക്കുന്നു.

വേലുപ്പിള്ള–ശ്വശ്രുകാലഗതിയെ പ്രാപിച്ചിരിക്കയാണ്.
ത്രിപക്ഷം ദീക്ഷിച്ച് സപിണ്ഢി കഴിക്കണ
മെന്ന് വീട്ടുകാർ ആശിക്കുന്നു. എന്നാൽ
"അബ്ദദീക്ഷാദിലോപേനയാന്തിഭൂത പിശാചതാം".

എന്ന് ഏതോ പ്രമാണംആധാരമാക്കി വത്സരദീക്ഷ തന്നെ വേണമെന്നും അതോടു കൂടി പ്രേതവിഭാഗാദിയും ആവശ്യമെന്നും, ഒരു ജ്യോതിഷി പറക കൊണ്ട് സംശയം ജനിച്ചിട്ടാണ് സ്വാമിയോട് ചോദിക്കാൻ വന്നത്.

സ്വാമി– ജ്യോതിഷികളും മന്ത്രവാദികളും ഒരു വർഗ്ഗം തന്നെ അതിൽ രണ്ടാമത്തെ വകക്കാർക്ക് വകയുണ്ടാക്കിക്കൊടുക്കുന്നത് ജ്യോതിർവിത്താണ് അതു നോക്കാനില്ല. പന്ത്രണ്ടാം ദിവസം സപിണ്ഢിക്രിയ നടത്താതിരുന്നതെന്ത്?

ദ്വാദശാഹ സപിണ്ഢി ആർക്കും അപലപിച്ചു
കൂടാത്തവിധം സ്മൃതി ഗൃഹ്യസൂത്രകാരന്മാരും

സർവ്വോപരി ശ്രീഭഗവൽപാദരും വിവിധ മതപരാമർശാനുസാരം വ്യവസ്ഥാപിച്ചിട്ടുള്ളതാണ്. നമ്മുടെ സംക്ഷിപ്താചാരപദ്ധതിയിൽ അതെല്ലാം പുനശ്ച വിശദീകരിച്ചിട്ടുണ്ട്. പിന്നെ പ്രേതവിഭാഗാദി കാര്യമാണുള്ളത്. കർമ്മകലാപത്തിൽ അതിമാത്ര ജാഡ്യമുള്ള ഞങ്ങളുടെ വടക്കൻ ദിക്കുകാർ സാധാരണ വൃദ്ധന്മാരുടെ മരണം സംബന്ധിച്ച് ആ ക്രിയ നടത്താറില്ല. നാം കൊടുക്കുന്ന ഉദകപിണ്ഢാദികൾ സ്വീകരിക്കാനയ്ക്കാതെ കൂട്ടബാധകൾ, മല

മൂർത്തികൾ മുതലായവ ദുർമ്മരണം പ്രാപിച്ച പ്രേതങ്ങളെ വലിച്ചിഴക്കുന്നുവെന്ന് വരുന്ന പക്ഷത്തിലേ അത് നടപ്പുള്ളൂ. ദുർജ്ജനങ്ങളെയോ ദുർവൃത്തന്മാരെയോ സംബന്ധിച്ചിട്ടുള്ള നയം സർവ്വസാധാരണമായി ആരോപിക്കുന്നത് കഷ്ടമാണ്. സപിണ്ഡി കഴിച്ചിട്ട് സേതുയാത്ര കൂടി ചെയ്യാൻ നിശ്ചയിച്ചിരിക്കുന്ന സ്ഥിതിക്ക് മറ്റൊന്നും നോക്കാനില്ല. പ്രബല പ്രമാണാനുഗുണമായ ഈ സപിണ്ഡിയും സേതുയാത്രയും ഒന്നും ദൗർഗ്ഗത്യവിമോചനത്തിന് പര്യാപ്തമല്ലെന്ന്ശങ്കിച്ചു തുടങ്ങിയാൽ

"നിർമ്മല മാതൃ പിണ്ഡമിദം
ന മന്മാതൃപിണ്ഡം"

എന്നു പറഞ്ഞ വിഡ്ഢി വിപ്രന്റെ കഥയിലെ പ്പോലെയാകും"

സ്വാമി തിരുവടികൾ വേലുപ്പിള്ള മഹാശയനോടു വിശദീകരിച്ച ഈ കാര്യങ്ങൾ, അന്ധകാരജഡിലമായ അനാചാരങ്ങളെവിശ്വസിച്ച്, വഴിതെറ്റിക്കുന്ന, ജോത്സ്യന്മാരുടെയും മന്ത്രവാദികളുടെയും പിൻപേപരക്കം പായുന്ന അനവധിയനവധിയാളുകളുടെകണ്ണുതുറപ്പിക്കുന്ന തത്വങ്ങളും സത്യങ്ങളുമാണെന്ന് നമുക്ക് മനസിലാക്കാം.( നീ...തീ:സ്വാമിചരിത്രസമുച്ചയം II. 166-67)

മരണത്തെ ജയിക്കാമോ?

ഒരിക്കൽ സബ്രജിസ്ട്രാർ താഴത്തോടത്തു കെ. നീലകണ്ഠപിള്ള അവർകൾ ഒരു പത്രവുംകൊണ്ടു സ്വാമിയുടെ അടുക്കൽ ചെല്ലുകയും ആ പത്രത്തിൽ മനുഷ്യന് 1900-വത്സരം ജീവിച്ചിരിക്കാൻ കഴിയുമെന്ന് ഒരമേരിക്കൻ പ്രസ്താവിച്ചിരിക്കുന്ന പ്രകാരം പറയുകയും ചെയ്തു.

സ്വാമി: അത് യോഗം കൊണ്ട് സാധിക്കാവുന്ന ഒരു കാര്യംതന്നെ. വൈദ്യകത്തിൽ ചില കല്പങ്ങൾ അതിനായി കല്പിച്ചിട്ടുണ്ടെങ്കിലും ഇക്കാലത്ത് അതിൽ അനുഭവമുള്ളവരെ ക്കാണുന്നില്ല. യോഗ സമ്പ്രദായത്തിലുള്ള അനവധി ദിവ്യ കല്പങ്ങൾ ഞാൻ സേവിച്ചിട്ടുണ്ട്. അതിലും യോഗത്തിലെ മാതിരി പ്രത്യയം ഇല്ലെന്നു പറയേണ്ടിരിക്കുന്നു. എന്നാൽ യോഗജമായ ഫലത്തിൽവിസംവാദമില്ലതാനും.

"ജന്മൗഷധിതപോമന്ത്രൈർയ്യാവതീരിഹസിദ്ധയ:
യോഗേനാപ്നോതി താ: സർവാനാന്യൈർയോഗ ഗതിം വ്രജേത്"

എന്ന പാരമർഷ വചനം കൊണ്ട് വിയച്ചരന്മാർക്കുള്ള സ്വത:സിദ്ധി, രസാദിസിദ്ധി തപ:സിദ്ധി, മന്ത്ര സിദ്ധി മുതലായതിനാൽ ദുഷ്പ്രാപമായ പദം കൂടി യോഗം കൊണ്ട് സാധിക്കാമെന്നും അതിന്റെ ഫലം മറ്റൊന്നിനാലും ഉണ്ടാകുകയില്ലെന്നും മനസിലാക്കണം.

മി: നി: പിള്ള– അതു സാദ്ധ്യകോടിയിൽ പെട്ടതെന്നു വരികിൽ അക്കാര്യത്തിലാരും ശ്രമിക്കാത്തതെന്ത്?

സ്വാമി– നല്ലയവസരത്തിൽ–പത്തിരുപതു വയസിൽ സർവ്വ സുഖസാധനസാമഗ്രിയുപേക്ഷിച്ച് അതിനായി ശ്രമിക്കണം. നല്ല ദൃഢ ശരീരവും കിട്ടിയിരിക്കണം. അപ്പോൾ അങ്ങനെ ചെയ് വാൻആർക്കു മനസ്സുവരും?ഞങ്ങൾ അപ്രകാരമെല്ലാമിരുന്നസന്ദർഭത്തിലാണ് യോഗമാർഗ്ഗത്തിൽ പ്രവേശിച്ചതെങ്കിലും പരമ പ്രയോജനം സിദ്ധിയല്ലാതിരുന്നതുകൊണ്ട് ബ്രഹ്മ സാക്ഷാൽക്കാരത്തിന് ചിത്തൈകാഗ്ര്യദ്വാരാ സഹകാരി സാധനമായിട്ടേ അതിനെ ഗണിച്ചുള്ളൂ. അനന്തര കാലത്തിൽ ശരീരരൂപപ്രാരബ്ധം നശിക്കണമെന്നല്ലാതെ നിലനിൽക്കണമെന്ന് തോന്നിയില്ല. തോന്നുക സംഭാവ്യവുമല്ല. ചിലരുടെ പ്രേരണത്താലോ ലോകസംഗ്രഹേച്ഛയാലോ അങ്ങനെ സിദ്ധിസാധനാഭ്യാസം ചെയ്താൽ നന്നെന്ന് ചിലപ്പോൾ തോന്നീട്ടുണ്ടെങ്കിലും ആവക ചിത്തവൃത്തി ക്ഷണഭംഗിയായി കലാശിച്ചു എന്നു പറയാൻമടിക്കുന്നില്ല."

**മിസ്റ്റർ പിള്ള–**

മരണം ജയിക്കാമെങ്കിൽ അതിലെളുപ്പമല്ലയോ രോഗനിരോധം?

സ്വാമി – അങ്ങനെ പറവാനില്ല. രണ്ടും പ്രാരബ്ധഫലമാണ്. അപമൃത്യുവെന്നും, കാലമൃത്യുവെന്നുംമൃതി രണ്ടുതരത്തിലുണ്ട്. പ്രാരബ്ധമിരിക്കെ ദേഹം പതിച്ചാലും ദേഹാന്തരത്തിൽ അനുഭവിച്ചുതീർക്കാമെന്നുള്ള രീതിയിൽ ലൗകികരെ ആശ്രയിച്ചിരിക്കുന്നതാണ് അപമൃത്യു. നൂറപമൃത്യുവും ഒരു കാലമൃത്യുവും ഉണ്ടെന്ന്

ശിവതത്വസുധാനിധിയിൽ പ്പറയുന്നു.നൂറെന്നതിന് ബഹുത്വത്തിലേ താൽപര്യമുള്ളൂ. അപമൃത്യു ഘട്ടങ്ങളെ ജയിക്കുന്നതിനോട് തുല്യ മാണ് രോഗനിരോധം. സുഷുമ്നാദ്വാരത്തിൽ കാലകലനയില്ലാത്ത തുകൊണ്ടാണ് അവിടെ പ്രാണനെ നിരോധിക്കുന്ന പക്ഷം ഇത് കാലവഞ്ചനമാകുന്നത്. ജ്ഞാനിക്കാണെങ്കിൽ അപമൃത്യുവിനെ ജയിക്കേണ്ട ഭാരമില്ല അയാളുടെ ശരീരം ഒടുവിലത്തേതാകയാൽ പ്രാരബ്ധമിരിക്കെ അതു പതിക്കില്ല." തത്വജ്ഞാനത്തെക്കാൾ പ്രാരബ്ധം ശക്തികൂടി"യതെന്നും "അതിനെക്കാൾ യോഗം പ്രബ ലമെന്നും" ഒരു പക്ഷം, ജീവന്മുക്തി വിവേകത്തിൽ പറഞ്ഞിട്ടുണ്ട്. മൃത്തിനെ വിട്ട് ഘടകവും, തന്തുക്കളെ യൊഴിച്ച് പടവും നിൽക്കാ ത്തതുപോലെ വാതപിത്ത ശ്ലേഷ്മരൂപദോഷങ്ങളെ വിട്ട് ദേഹവും നിലനിൽക്കയില്ലെന്ന് ആചാര്യന്മാർ സിദ്ധാന്തിക്കയാൽ രോഗ നിരോധം നിസ്സാരമല്ലെന്നു തെളിയും. മുൻപറഞ്ഞ ക്രമത്തിൽ യോഗ ത്തിന് പ്രാരബ്ധബലത്തെക്കാൾ ബലമുള്ളതുകൊണ്ട് അതിൽ ദൃഢ മായി പ്രവർത്തിച്ചാൽ എല്ലാം സാധിക്കാം.

" രാജ്യാദി മോക്ഷപര്യന്താ: സമസ്താ ഏവസംപദാ:
ദേഹാനിലവിധേയത്വാത്സാധ്യാ: സർവസ്യരാഘവ"
എന്ന് വാസിഷ്ഠമഹാരാമായണം പറയുന്നു.

"സഞ്ചരിക്കുന്ന ഗ്രന്ഥശാല' എന്ന് മഹാന്മാർ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്ന നീലകണ്ഠതീർത്ഥപാദർ സർവ്വജ്ഞനായ ഋഷീ ശ്വരനായിരുന്നു എന്ന് അവിടുത്തെ സംഭാഷണങ്ങളും വേദാന്ത ചർച്ചകളുംനമുക്കു കാട്ടിത്തരുന്നു".

(നീ. തീ: സ്വാമി ചരിത്ര സമുച്ചയം II പേജ്–217–218)

## മാംസാഹാരത്തെപ്പറ്റി

ഒരിക്കൽ സ്വാമിയെക്കാണുന്നതിനായി ഒരാൾ അവടെവന്നു ചേർന്നു. ഈ ഭക്തൻ വൈക്കത്ത് ഒരു മണ്ഡലം ഭജനമിരിപ്പാൻ നിശ്ചയിച്ചിരിക്കുന്നുവെന്നും അതിനുവേണ്ട ഉപദേശങ്ങൾ സ്വാമി യോട് അപേക്ഷിക്കാനാണ് അദ്ദേഹം വന്നതെന്നും പറഞ്ഞു.

സ്വാമി –മത്സ്യമാംസങ്ങൾ ഇപ്പോഴും ഉപയോഗിക്കുമോ?

ആഗതൻ– മത്സ്യം ഒരിക്കലും തിന്നില്ല. മാംസം ഉപയോഗിക്കും.

സ്വാമി– കൊച്ചീക്കാരായ ചിലർക്ക് മീൻതീറ്റി അവസ്ഥ കുറവെന്നും മാംസാഹാരമായാൽ ആ കൂട്ടരുടെ ഇടയിൽ അതൊരു മേന്മയെന്നും വിചാരമുള്ളതായി തോന്നുന്നു. ദൗർഗ്ഗന്ധ്യാദികൾ കൊണ്ടും ഹിംസാ (പ്രാണ വിയോഗ വ്യാപാര)ജന്യത്വം കൊണ്ടും രണ്ടും തുല്യം തന്നെ.

ആഗതൻ: ദേഹപോഷണത്തിന് മാംസം ഉത്തമമെന്നും ശൂദ്രന് അതാവാമെന്നും വലിയ ജ്യോതിർവിത്തായ കൊച്ചുണ്ണിരാജാ അവർകൾ പറഞ്ഞിട്ടുണ്ട്.

സ്വാമി– അദ്ദേഹം അങ്ങനെ പറഞ്ഞിട്ടുണ്ടെങ്കിലും ദ്വിജന്മാവായ ആ മാന്യനും നിങ്ങളും തമ്മിൽ ഈ കാര്യത്തിലെന്തു ഭേദം? മാംസം ധർമ്മദൃഷ്ട്യാ ആർക്കും നല്ലതല്ല.

“കണ്ടകേനാപിയേ വിദ്ധായാന്തി കാമപിവിക്രിയാം
തേപി ശസ്ത്രനികൃത്തസ്യ പശോർമ്മാംസാനി ഭുംജതെ
ശസ്ത്രം പത്ത്രായതേ യസ്യ ഘാതകോ ജനകായതെ,
തസ്യമുഗ്ധ പശോർമ്മാംസമപശു: കോത്തിമാനവ:”

മുതലായതോർത്താൽ മനുഷ്യൻ മാംസം തിന്നില്ല. പിന്നെ പോഷണത്തിനാണെങ്കിൽ നെയ്യ്, പരിപ്പ് , നേന്ത്രക്കായ് മുതലായ വ.യാണ് മെച്ചമെന്ന് പ്രൊഫ. റീഡും, അമേരിക്കൻ സയൻസുകാരും പറയുന്നു. ശൂദ്രനു തിന്നാമെങ്കിൽ അവക്കും വിരോധമില്ല. ചരിത്രം അങ്ങനെകാണുന്നു. ഇനി ദ്വിജനായ രാജാവിനും സ്മൃതിയുടെ കാലത്ത് അദ്ധ്യയനമുണ്ടായിരുന്നു. ആ സ്ഥിതിക്ക്,

“സജീവന്നേവ ശൂദ്രത്വമാശൂഗച്ഛതി സാന്വയ:”

എന്ന സ്മൃതികൊണ്ട് അവരെ നിങ്ങൾക്ക് പിടിക്കാം എന്നൊന്നു കൂടിയുണ്ട്. അവരുടെ ജാതിക്കെങ്കിൽ സൂപ്പുമുതലായത് അദ്ദേഹം വിധിക്കുമോ? നിങ്ങൾ ഈശ്വരഭജനം തുടങ്ങിയിട്ട് ഒരു മുപ്പതുവർഷമായിരിക്കും,. ഇനിയും മാംസം തിന്നുന്നല്ലോ...... മുമുക്ഷുവിന് അതിൽ രുചിയുണ്ടാകില്ല.”

ആഗതൻ – സ്നേഹിതരോടിങ്ങനെ തുറന്നു പറയുന്നവർ ചുരുക്കമായിരിക്കും.

സ്വാമി– ഞാൻ ഹൃദയം തുറന്നു തന്നേ പറയുകയുള്ളൂ മിനുസ

വാക്കില്ല.

ആഗതൻ– എന്റെ ഉള്ളം നടുങ്ങിയെങ്കിലും അനുഗ്രഹമായി (നീ.തീ: സ്വാ:ചരി: സമുച്ചയം പേജ്– 60–61)

സ്വാമിയുടെ ആർജ്ജവ സ്വഭാവം വെളിവാക്കുന്നതിന് ഈ സംഭാഷണം ഉത്തമോദാഹരണമാണ്. പ്രാണി ഹിംസനത്തിൽ അളവറ്റ വൈരസ്യവും പ്രാണി രക്ഷണത്തിൽ അകൈതവമായ ധർമ്മവ്രതവും ഇദ്ദേഹത്തിൽ സുസ്ഥിരമായിരുന്നു.

## കപടയതികളെക്കുറിച്ച്

ഒരിക്കൽ നീലകണ്ഠതീർത്ഥപാദ സ്വാമികൾ എറണാകുളത്തു വച്ച് മിസ്റ്റർ നാരായണ മേനോൻ ബി.എ, ബി.എല്ലുമായി പല സംഗതികളെപ്പറ്റിയും സംസാരിക്കുകയുണ്ടായി. കപടസന്യാസിമാരുടെ വൃത്തിവൈചിത്ര്യം മൂലം അജ്ഞന്മാർ നന്നേ വിഷമിക്കുന്നു. എന്നതിലേക്ക് അവരുടെ സംഭാഷണം തിരിഞ്ഞു.

മിസ്റ്റർ മേനോൻ– അങ്ങനെ സാധുക്കൾ വഞ്ചിതരാകാതിരിക്കാൻ വേണ്ടി അവിടുത്തെപ്പോലുള്ളവർ തത്വം വെളിപ്പെടുത്തേണ്ടതല്ലയോ?

സ്വാമി– ഓരോ തരക്കാർക്കും യോജിക്കുന്ന ശിഷ്യരെയാണ് കിട്ടുക. ഞങ്ങൽ പറയുന്ന തിനെക്കാൾ മറ്റവർ പറയുന്നത് വിലയേറിയതെന്ന് അവരുടെ ഭ്രാന്തഭാവനകൊണ്ട് തോന്നിപ്പോകാനും, ഞങ്ങൾ ഏതോ സ്വാർത്ഥബുദ്ധി പ്രമാണിച്ച് ഇങ്ങനെ പറയുന്നതായി പക്ഷെ വ്യാഖ്യാനിക്കാനും ആ പാവങ്ങൾ ഒരുങ്ങിയേക്കും. മേൽപ്പറഞ്ഞതരം ഗുരുക്കന്മാർ അന്ധനെ അന്ധഗോലാംഗൂലം പിടിപ്പിച്ച് അന്ധകൂപത്തിലാക്കുന്ന തിരുവാഴിത്താന്മാരാണ്, എന്തു ചെയയാം ?!!

നമ്മുടെയിടയിൽ ധാരാളം കപടയതികൾ ഉണ്ടാകാനും ശിഷ്യസമ്പത്തു വർദ്ധിക്കാനും കാരണം സ്വാമികൾ സൂചിപ്പിച്ചതു തന്നെ ഈ കുടിലമതികളുടെ വാഗ്രൂപവലകളിൽപ്പെട്ട് നട്ടം തിരിയുന്ന പരമസാധുക്കളായ മനുഷ്യർ നമ്മുടെയിടയിലെന്നല്ല എവിടെയും സമൃദ്ധിയായിട്ടുണ്ട്. നിരക്ഷര കുക്ഷികളും കുടിലാശയന്മാരുമായ " കള്ളസന്യാസിമാരു"ടെ ആക്രമണശക്തിയും ഒരു വിധംഊഹ്യ

മാണ്. ഇത്തരക്കാരുടെസമൃദ്ധികൊണ്ട് യഥാർത്ഥ സന്യാസി ലോകത്തിന് കളങ്കം തട്ടുകയില്ലെങ്കിലും രണ്ടു കൂട്ടരേയും വേർതിരിച്ചറിയുന്നതിന് വൈഷമ്യം നേരിടുന്നു. ഒരു ദുഷ്പേരിനും അത് കാരണമായിത്തീരുന്നു. തനിയെ അന്ധകൂപത്തിൽ പതിക്കാൻകച്ചകെട്ടിയിറങ്ങിയ ഇവർ,തങ്ങളുടെ അധഃപാതത്തിൽ അന്യസാധുക്കളെയും വലിച്ചുകൊണ്ടു മറിയുന്നു. എന്നാൽ ഇവരെ നിശ്ശേഷം നിഷ്ക്കാസിക്കാമെന്നുവച്ചാൽ ആയത് സുസാധ്യമല്ല. മനസ്സ് എത്രയോ ഭിന്നരീതിയിലുള്ളത്. അതുകൊണ്ട് തന്നെയായിരിക്കാം" എന്തുചെയ്യാം" എന്ന് സ്വാമികൾ അവസാനിപ്പിച്ചത്.

**(നി.തീ: സ്വാമിചരിത്രസമുച്ചയം II പേജ് 58–59)**

## ശ്രീനീലകണ്ഠ തീർത്ഥപാദസ്വാമികളുടെ രൂപവർണ്ണന

ഋജുവും പുഷ്ടിയുമുള്ള ശരീരത്തോടു കൂടിയ കാന്തിമാനായിരുന്നു അവിടുന്ന് , കഷായ വസ്ത്രത്തിന്റെ പരരാഗശോഭയിൽ ദീപ്തനായിരുന്നു. പ്രാണായാമം കൊണ്ട് സമ്പുഷ്ടവും സമ്പന്നവുമായ ആതനുകാന്തി അനിതര സാധാരണമായിരുന്നു. അത്ര മാംസളമല്ലാത്ത നീണ്ട മുഖം. വിസ്തൃവും ഭസ്മശോഭിതവുമായ ഫാലപ്രദേശം തോജോവിശേഷം പൂണ്ട വിശാലമായ വിലാസനയനങ്ങൾ. ധീരവും ശാന്തവും കാരുണ്യമൃതവുമായ നോട്ടങ്ങൾ. പുറകോട്ട് കഴുത്തുവരെ ഉതിർന്ന് അഗ്രം ചുരുണ്ടു കിടക്കുന്നകേശം ഉദരപര്യന്തം നീണ്ടു കിടക്കുന്ന ശ്മശ്രുക്കൾ. വിസ്തൃതമായ സ്കന്ധങ്ങൾ. ഒതുങ്ങിയ അരക്കെട്ട്. ജാനുപര്യന്തം നീണ്ടു കിടക്കുന്ന പാണിതലങ്ങൾ. ഈ മനോഹരഗാത്രം സർവ്വസംഗപരിത്യാഗിയായ ഒരുയതീന്ദ്രന്റെ രൂപവും ഭാവവും ഉൾക്കൊണ്ട ഒന്നായിരുന്നു. കാരുണ്യമൃതാസാരം ചൊരിയുന്ന മൊഴികൾകൊണ്ട് ഘോരസംസാരദുഃഖം ദൂരീകരിക്കുന്ന അവിടുത്തേക്ക് ശുചിത്വത്തിൽ പ്രത്യേകതാൽപര്യം ഉണ്ടായിരുന്നു. അവിടുത്തെ സംഭാഷണം ഉച്ചത്തിലും ധൃതിയിലുമായിരുന്നു. നടത്തയ്ക്ക് വേഗം കൂടും. സദാസമയവും സാത്വിക ലക്ഷണമായ ഒരു പ്രസരിപ്പ് അദ്ദേഹത്തിൽ തിളങ്ങി വിളങ്ങിയിരുന്നു. ശരീത്തിൽ മാത്രമല്ല. സകല സാധനങ്ങളിലും ശുചിത്വം നിർബന്ധമായിരുന്നു. കൃത്യനിഷ്ഠ,

കണിശം, സത്യം, സ്ഥൈര്യം, കർമ്മപരിപൂർത്തി,സ്വാതന്ത്ര്യേച്ഛ, ആർജ്ജവബുദ്ധി, ത്യാഗം എന്നീ വിശിഷ്ട ഗുണങ്ങളുടെ വിളനിലമായിരുന്നു തൃപ്പാദങ്ങൾ. അവിടുന്ന് നർമ്മപ്രിയനും നർമ്മഭാഷിയുമായിരുന്നു. അഹിതാചാരങ്ങളും, അസത്യങ്ങളും അധർമ്മവും ഒരിക്കലും ക്ഷമിക്കുമായിരുന്നില്ല. അവ ആരിൽ നിന്നായാലും ഒരു മടിയും കൂടാതെ അവിടുന്ന് തൽക്ഷണം പ്രതികരിച്ചിരിക്കും. ഉപകാരസ്മരണ ഇത്രത്തോളം മറ്റാരിലും നമുക്കു കാണാൻ സാധിക്കുകയില്ല. മിതവ്യയം വശമില്ലായിരുന്നു. ആഗതരെ വലുപ്പചെറുപ്പം കൂടാതെ ഒരു പോലെ സൽക്കരിക്കുകയുംആദരിക്കുകയും ചെയ്യുമായിരുന്നു. ജീവകാരുണ്യം തന്റെ ഗുരുവിനുള്ളതുപോലെ തന്നെ സുദൃഢമായിരുന്നു. ഔദാര്യവും അങ്ങനെ തന്നെ. ബ്രഹ്മജ്ഞാനിയായ സ്വാമികൾക്ക് തന്റെ ഗുരുവായ ചട്ടമ്പിസ്വാമികളോടുള്ള ഭക്തിശ്രദ്ധകൾക്ക് അതിരില്ലായിരുന്നു. സർവ്വോപരി ശ്രീ നീലകണ്ഠതർത്ഥപാദർ പ്രൗഢഗംഭീരനായ ഋഷീശ്വരനായിരുന്നു.

“ആചാരപദ്ധതി” അഥവാ” മലയ ക്ഷത്രിയ നായകസമയപദ്ധതി” രണ്ടാം പതിപ്പ് പ്രസാധനം ചെയ്ത ശ്രീനീലകണ്ഠതീർത്ഥാശ്രമം ട്രസ്റ്റ് പ്രസിദ്ധീകരച്ച പുസ്തകത്തിന്റെ നാല്പ്പത്തിഅഞ്ചാമത്തെ പേജിൽ (പേജ് 45–46) സ്വാമിതിരുവടികളുടെ”ആകൃതി പ്രകൃതികൾ” എന്ന ഭാഗംചുവടെ ചേർക്കുന്നു.

“സ്വാമികളുടെ തിരുവുടൽ അല്പം ഇരുണ്ട് സാമാന്യാധികം നീണ്ടു നിവർന്ന് പുഷ്ടമായിരുന്നു. പ്രണായാമഫലമായി ഞരമ്പുകൾ എഴുന്നു കാണുമായിരുന്നു. വിസ്തൃതമായ ഫാലഫലകത്തിൽ ഭസ്മം വാരിപ്പൂശിയിരുന്നു. തേജോഗോളങ്ങളായ ദൃഷ്ടികൾ, ഏറെ തടിക്കാത്ത നീണ്ട മുഖം, കുക്ഷിതലോടുന്ന ഇരുണ്ട താടി, കണ്ഠവൃഷ്ഠവും സ്കന്ധങ്ങളും മൂടിക്കിടക്കുന്ന അഗ്രം ചുരുണ്ടു കറുത്ത മുടി, വിസ്തൃതവക്ഷസ്സ്, സംകുചിതകടി പ്രദേശം, സുദീർഘപാണിപാദങ്ങൾ, നാഭിക്കുമേൽ തൊടുന്ന രുദ്രാക്ഷതുളസിമാലകൾ, ശുദ്ധകാഷായവേഷം ഇതൊക്കെ ചേർത്തു ചിന്തിച്ചാൽആ മഹാപുരുഷന്റെ ഏതാണ്ടൊരു ആകൃതിയായി.

സാധാരണ ആക്കും നടന്നെത്താൻ മേലാത്തസത്വരനടപ്പും ശ്രീഘ്രലഗതിയിൽ എന്നാൽ അത്യുച്ചത്തിലുള്ള സംഭാഷണവും അദ്ദേഹത്തിന്റെ സാത്വികതയുടെ പ്രത്യേകതയാണ്. ഓർത്തിരിക്കാതെ കേട്ടാൽ ഞെട്ടിപ്പോകുന്ന ഘനശബ്ദമാണത്. കൃത്യനിഷ്ഠ സ്ഥൈര്യം, ധൈര്യം, ഉപകാരസ്മരണ, സ്വാതന്ത്ര്യബുദ്ധി,ഔദാര്യം, സർവ്വോപരിശുചിത്വം, സത്യം, ശ്രദ്ധ എന്നീ വിശിഷ്ടഗുണങ്ങൾകൂടെപ്പിറപ്പായിരുന്നു. പുരാണർഷിമാരിലും തദ്ഗ്രന്ഥ സമുച്ചയങ്ങളിലുമുള്ള സമാദരവ് ഒരുമാതിരി അന്ധമായിത്തന്നെയുണ്ടായിരുന്നു എന്നുപറയാം. അവിടെ അനാദരവു ആരിൽ കണ്ടാലും സഹിച്ചിരുന്നില്ല. ഗുരുഭക്തിയിൽ പുരാതന മഹർഷിമാർ പോലും പിൻനിൽക്കേയുള്ളൂ. ഏതു ചെളിവെള്ളത്തിലായാലും ഗുരുസ്വാമി തിരുവടികളെ കണ്ടാൽ അവിടെ പ്രണമിക്ക.യായി. " അവിടുന്നന്റെ ദൈവതമാണ്. അവിടുത്തെ പാദപത്മ പരാഗങ്ങളിൽ ഒന്നാണ്ഞാൻ" എന്നൊക്കെയാണ് അദ്ദേഹത്തെ ചേർത്ത് തന്നെപ്പറ്റി ആ ശിഷ്യോത്തംസം പറയാറ്. മാതൃഭക്തിയിൽ പരശുരാമനും പരാജയമടയുക തന്നെ ചെയ്യും. പ്രാപഞ്ചിക ബന്ധങ്ങളുടെ വ്യർത്ഥത നേരെ ബോധിച്ച് ആത്മാരാമനായി കഴിഞ്ഞിരുന്നുവെങ്കിലും തന്റെ " മാതൃമഹാരാജ്ഞി"യുടെ കൂടെപ്പോയി താമസിക്കുക അദ്ദേഹത്തിന് ഒരു പതിവായിരുന്നു. 21 വയസുവരെ മാത്രമേ സ്വാമികൾക്ക് വിദഗ്ധ ജോതിഷികന്മാർ ആയുസ്കുറിച്ചിരുന്നുള്ളൂ. " യോഗം കൊണ്ട് അത് നീങ്ങി" എന്നും "ആത്യന്തികാവിദ്യാനാശം-ദേഹപാതം-വരുന്നതിൽ മേലിൽ യോഗം തടസ്സമെന്ന് ശങ്കിച്ച് അടുത്ത കാലത്ത് അഭ്യാസം ഞാൻ കുറേ വിട്ടിരുന്നു...... പുരുഷ സന്താനങ്ങളിൽ ഏകശേഷനായിത്തീരുകയാൽ, ഞാൻ മാതൃഹിതം ആദരിച്ച് അതു വീണ്ടും ആരംഭിച്ചിരിക്കുന്നു." എന്ന് കൊ: വ: 1095 മേടം 17-ാം തീയതിയിലെ ഡയറിക്കുറിപ്പിൽ അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നത, സ്വഹിതം ബലികഴിച്ചും മാതൃഹിതം ആചരിക്കുന്നതിൽ സ്വാമികൾക്കുള്ള അതിശ്രദ്ധ വെളിവാക്കുന്നു. അതു പോലെയാണ് ശിഷ്യവാത്സല്യത്തിന്റെയും സ്ഥിതി.

"കലാദി വിഷയ രസാസ്വാദനങ്ങളിൽ നിന്ന് നിവർത്തിച്ച് ബ്രഹ്മാ

നന്ദ പീയൂഷ പാനമാത്ര രതനായി പത്തിരുപത്തെട്ടു കൊല്ലം കൊണ്ടേ പ്രവർത്തിച്ചു വരുന്നെങ്കിലും സ്വാമികൾ സ്വപ്രിയതര ശിഷ്യന്മാരായ പരമാനന്ദ പ്രഭൃതികളുടെ അപേക്ഷയാൽ മാത്തൂർ കുഞ്ഞുപ്പിള്ളപ്പണിക്കരാശാന്റെ കാലകേയ വധത്തിൽ അർജ്ജുനനെക്കണ്ട് അനർഘമായ അഭിപ്രായം രേഖപ്പെടുത്തിയത് ഒരു ആത്മജ്ഞാനിയായ കലാഹൃദയന്റെ വിമർശന പാടവത്തിന് പുറമെ തന്റെ ശുദ്ധ ശിഷ്യ വത്സലതയുമാണല്ലോ ദ്യോതിപ്പിക്കുന്നത്."

(1091 മീനം 10ലെ ഡയറിക്കുറിപ്പ് ചരിത്ര സമുച്ചയത്തിൽ കാണുക)

## അയിരൂർ ചെറുകോൽപ്പുഴ ഹിന്ദുമത സമ്മേളനത്തിന് ഒരു മാനിഫെസ്റ്റോ

'സ്വരൂപ നിരൂപണം'

(സമ്മേളനത്തിൽ വായിക്കുവാൻ ശ്രീ നീലകണ്ഠതീർത്ഥ പാദ സ്വാമികൾ അയച്ചുകൊടുത്ത ഉപന്യാസം)

ഹരി: സ്വരൂപമെന്നാൽ സ്വകീയ (തന്റെ ഭാവം അല്ലെങ്കിൽ രൂപംഎന്നർത്ഥമാകുന്നു. അതിലെ ' സ്വ'ശബ്ദം കൊണ്ട് വ്യാപകമായാൽ ദേശത്താലും നിത്യമാകയാൽ കാലത്താലും സർവ്വത്മാവാകയാൽ വസ്തുവിനാലും പരിഛിന്നമല്ലാത്തതായും സംസാര ബന്ധമറ്റതാകയാൽ മുക്തനായും, സർവ്വത്തിനും ഭാവാവസ്ത , ഇരിപ്പ്).യൽസാപേക്ഷമായിരിക്കുന്നോ അതിനാൽ സത്തായും,ജഡവിരുദ്ധമായി സ്വയമേവ വിളങ്ങുകയാൽ ചിത്തായും ദുഖലവുമില്ലാതെ സ്വയരൂപമായിരിക്കയാൽ ആനന്ദമായും, രണ്ടറ്റം ഒന്നായുംരിക്കുന്ന ആത്മാവ് പ്രതിബോധിക്കപ്പെടുകയാൽ കാര്യത്തോളം വാഗാശ്രയണരോഗവും ദ്വൈതം ആവശ്യമായിരിക്കം ഉക്ത വിശേഷണവിക്തവും ആവശ്യമായി തീർന്നിരിക്കെ ഉക്തവിശേഷണ വിശിഷ്ടം എന്നിരുന്നാലും ചാക്ഷുഷ, സ്പർശനാദി (നേത്രം ത്വക്ക് മുതലായവയിലുണ്ടാകുന്ന പ്രത്യക്ഷങ്ങൾക്ക് വിഷയമാകാതെ നിത്യാനന്ദാനി പദഗമ്യാമാനം (നിത്യം ആനന്ദം മുതലായ ശബ്ദം കൊണ്ട് വിധി മുഖേന കിട്ടുന്നത്) ആയിരിക്കുന്നതിനാൽ ശബ്ദപ്രത്യക്ഷമെന്നു പറയാവുന്ന രൂപമല്ലെങ്കിൽ ഭാവം എന്നും താൽപര്യമാകുന്നു. ഇപ്രകാരമുള്ള തന്റെ രൂപത്തെ വിചാരിച്ചു കരതലാമലകം പോലെ അനുഭവത്തിൽവരുത്താത്തവർ' പശു' അല്ലേ

ങ്കിൽ ആത്മഘാതകനാകുന്നുവെന്ന് '' കോഹംകാസ്യാം" ആദിയായ ശാസ്തവാക്യങ്ങൾ ഘോഷിക്കുന്നു. പിന്നെ " രൂപം സ്മരൻ നിജം സ്ഫാരം മാസ്മൃത്യാ സമ്മിത ഭവ", വ്യാപകമായ നിജാത്മ രൂപമനുസ്മരിക്കുന്നവനായും ആത്മവ്യസ്മൃതിയോടു കൂടാത്തവനായും ഭവിക്കണമെന്നു വിധിനിഷേധങ്ങൾ (രണ്ട്) കൊണ്ട് ശ്രുതിയും സാധിക്കുന്നു. " സ്വരൂപേ തപസിബ്രഹ്മൻ! മുക്തസ്ത്വം ഭ്രാന്തിമുൽസൃജ" നീ ആത്മസ്വരൂപത്തിൽ തന്നെ പരിസിക്കുന്നതിനാൽ മുക്തനാകുന്നു. ഭ്രമത്തെ പരിത്യജിക്കുക. എന്നു ജനക മഹാരാജൻ ശുക മഹർഷിയോടു പറഞ്ഞിരിക്കുകയാണ് സ്വരൂപപ്രാപ്തിയാണ് പരമസ്ഥാനമെന്ന് രൂഢയായി ഇങ്ങനെയുള്ള സ്വരൂപ സംപ്രാപ്തിയെ ആത്മലാഭമെന്നു പറയും. ആത്മലാഭത്തിൽ പരമായ ലാഭമില്ലെന്നുള്ളതിന് '' നാത്മ ലാഭാൽ പരമസ്തി" എന്നു പ്രമാണമുണ്ട്. പ്രസ്തുതാത്മ സ്വരൂപാന്വേഷണത്തിനു പര്യാപ്തമായ ചീത്തസംസ്ത്താകമില്ലാതെയിരിക്കുന്ന മന്ദാധികാരികൾക്ക്, ദരിദ്രനു ക്ഷുന്നിവൃത്തിക്കു കാടുപടലും എന്ന വിധം ഭഗവല്പദാരവിന്ദങ്ങളിൽദ്രീവീഭാവ പൂർവ്വക ചിത്തവൃത്തി സമ്പാദന രൂപഭക്തിയോഗവും, ഫലാപേക്ഷ കൂടാതെ " സംഗംത്യക്താ കരോതിയ' അനാശ്രീത: കർമ്മഫലം; കർമ്മണ്യോവാധികാരസ്തേ മാഫലേഷ്ഠ കദാടന" എന്നു തുടങ്ങി ഭഗവാൻ പറഞ്ഞിരിക്കുന്ന പ്രകാരം ഈശ്വരാർപ്പണബുദ്ധ്യാ കർമ്മമനുഷ്ഠിക്കലാവുന്ന കർമ്മയോഗവും ഭഗവനഭീഷ്ടപ്രേതങ്ങളായിട്ടുള്ളവ കൂടാതെ പരശിവപരിഗൃഹീതനായി പ്രാണസംയമന(നിരോധ) രൂപയോഗവും പ്രസിദ്ധിയെ പ്രാപിച്ചിരിക്കുന്നുണ്ട്. എന്നാൽ അന്ധകാരത്തെ ദൂരെ നിരസിച്ചു വസ്തുതത്വത്തെ ദർശിക്കുന്ന വിഷയത്തിൽ പ്രദീപപ്രഭയോളം ചിത്തൈകാഗ്ര്യാദി സമ്പാദക കൃത്യവിശേഷങ്ങൾ ഉപയുക്തങ്ങളല്ലാത്തതിനാൽ അജ്ഞാനാന്ധാകാരത്തെ അകറ്റുന്നതിനും ജ്ഞാനപ്രകാരം തന്നെ സന്നികൃഷ്ടസാധനമായിട്ട് അഭിഷേകമർഹിക്കുന്നുവെന്നുള്ളത് നിരൂഢമായ സംഗതിയാകുന്നു. ഇങ്ങനെയുള്ള ജ്ഞാനം മുഖ്യാധാരികൾക്ക് സ്വരൂപ പരികലനം കൊണ്ട് ഉണ്ടാകേണ്ടതാണ് എന്നർത്ഥസിദ്ധമാണല്ലോ.

"സ്വാരമാജ്ഞാമനാർത്ഥനാം മൂലം ലോകേപിനേതരത്,

സ്വപരാക്രമമജ്ഞാത്വാ യുദ്ധ്യൻമ്രിയത ഏവഹി
ഏവം സ്വാത്മാവനമാജ്ഞാത്വാസം സാരാനർത്ഥമാപ്നുയാത്".

തന്റെ ബലപരാക്രമങ്ങളറിയാതെ യുദ്ധം ചെയ്യുന്നവൻമരിക്കരു തന്നെ ചെയ്യുമെന്നുള്ളതിനാൽ ഈ ലോകത്തിൽ പോലും അനർത്ഥപരം പരയ്ക്കു കാരണ്ഠ തന്റെ ദേഹേന്ദ്രിരാദികളിലുള്ള മൗഢ്യം (വെളിവില്ലായ്മ) ആകുന്നുവെന്നും ഇതുപോലെ തന്നെ നിത്യമുക്ത സച്ചിതാനന്ദ ദ്വിതീയമായി മുമ്പ് പറയപ്പെട്ട ലോകാ തീത പൂതനിജസ്വരൂപത്തെ താനറിയാതെ സംസാരാനാർത്ഥത്തെ പ്രാപിക്കുന്നു. എന്നും ശ്രീമദ് ബൃഹദ്വാർത്തികത്തിൽ സുരേശ്വ രാചാര്യർ ഗരന്ഥാന്തരങ്ങളിലെയും പഞ്ചദശിയിലേയും ആറു ചാടി നീന്തിക്കയറിയ പത്തുപേരിൽ ഓരോരുത്തനും എണ്ണി യാൽന്യൂനഭാവം കണ്ടുപരിതപിക്കവേ മറ്റൊരു മഹാൻ പ്രത്യേക മെണ്ണിയിട്ടുശരിയാക്കിയതുമായ ദശമൻ കഥയും ഇതിനെ അനുക രിക്കുന്നു. പ്രാചീന വൃത്തികാര പ്രഭൃതികൾ പറയും പ്രകാരം " ഉഭാര്യമേവ പക്ഷാഭ്യാം യഥാ ഖേപക്ഷിണാം ഗതി:തഥൈവ ജ്ഞാനകർമ്മഭ്യാം ജായതേംപരമം പദം" എന്നുവച്ചാൽപക്ഷി കൽ രണ്ടു ചിറകുകളും വിടർത്തി പറക്കുംപോലെ ജ്ഞാനകർമ്മ ങ്ങൾ രണ്ടിനെയും രണ്ടടിസ്ഥാനമാക്കിത്തന്നെ പരമപ്രാപ്തി സി ദ്ധിക്കുന്നുവെന്നുള്ളതു " സമുച്ചയ രീതിയെ മതിമോഹത്താലാശ്ര മിച്ചും ഭഗവല്പാദാദ്യാദ്യത സിദ്ധാന്തമായക്രമസമുച്ചയത്തെപ്പറ്റി അറിയാതെയും ചില ആധുനിക പുംഗവന്മാർ എഴുതിത്തള്ളിയി രിക്കുന്നുവെങ്കിലും അതു സ്വീകാര്യയോഗ്യമല്ലെന്നു പ്രത്യേകം പറയേണ്ടതില്ല. " പ്രത്യക്" പ്രവണതാം ബുദ്ധേ കർമ്മാണ്യുല്പാ ദ്യ ശുദ്ധിത, കൃതാർത്ഥാന്യസ്തമായാന്തി പ്രാവൃഡാന്തേഘനാ ഇളവ്" എന്നു നൈഷ്കർമ്മ്യ സിദ്ധിക്കാരൻ പറയും പോലെ ചിത്തശുദ്ധി വരെ കർമ്മാനനുഷ്ഠാനം പിന്നെ, ജ്ഞാനം എന്ന മുറയാണ ്ക്രമസമുച്ചയം അപ്പോൾ കർമ്മത്തിന് ജ്ഞാനത്തിനും ഏകകാലാവഛേദകതയുണ്ടാകുന്നില്ല. " കിമാദ്രകവണിജാമസ്തകം അന്യത്ര വഹിത വൃത്തഹീന ചിന്തയാ" ഇഞ്ചി വിൽക്കാൻ പോകുന്ന ഇവനുക്കപ്പക്കച്ചവടക്കാര്യത്തിലെന്തു പ്രവേശം എന്നു

നൈനായികചക്രവർത്തിയായ ഉദയനാചര്യനുപോലും സ്വമേതാപേക്ഷയാ വേദാന്തമതത്തെ മാനിച്ചു പറയുന്നു. ഇതുപോലെതന്നെ വേദാന്തമതത്തെ പ്രശംസിച്ച് കുമാരിലട്ടപാദവും രഹസ്യമേതദ്വിഷിയ ത്സുബോധ: പ്രയാതി വേദാന്ത നിഷേവണേനെ" എന്നു പറഞ്ഞിരിക്കുന്നു. ഇങ്ങനെ സർവ്വപ്രധാനമായും മുമ്പു പറഞ്ഞിട്ടുള്ളതായിരിക്കുന്ന സ്വരൂപവിചാരത്തിനു സാംഖ്യം എന്നു പറയും ഈ സാംഖ്യം പ്രകൃതിപുരഷവിവേകജന്യമോക്ഷത്തെ പ്രതിപാദിക്കുന്നതുമായ കാപില. സാംഖ്യത്തിൽ നിന്നുമത്യന്തം ഭിന്നമാകുന്നു.

അവ്യാകുലധിചരം മോഹമാദരോണച്ഛാദിതാത്മനാം"
സാംഖ്യാനാമവിചാര: ,സ്യാന്മുഖ്യോതടിസിദ്ധി:"

കുലതയില്ലാതെ സ്വരൂപാവരണം മാത്രമുള്ള വിശിഷ്ടാധികാരികൾക്കുസാംഖ്യം എന്നു പറയുന്ന ബ്രഹ്മവിചാരം സദ്യ: സിദ്ധിപ്രദമാകയാൽ പ്രധാനമാകുന്നുവെന്ന് മേൽ കാണിച്ചതും ഈശ്വരോക്തമായി പഞ്ചദശപ്രകരണത്തിൽ ഉദ്ധരിച്ചിരിക്കുന്നതുമായ പ്രമാണത്തിനർത്ഥമാകുന്നു. '' ആനന്ദോ വിഷയാനുഭവം നിത്യത്വം മുതലായ ധർമ്മങ്ങൾ അഭിന്നങ്ങളായിത്തന്നെ ഇരുന്നും ചൈതന്യത്തിൽ നിന്നു ഭിന്നങ്ങളെന്നപോലെ തോന്നുന്നു. എന്നു ശ്രീ പദ്മപാദാചാര്യൻ പറഞ്ഞിരിക്കുന്നതിനാൽ മുമ്പു പന്യസിക്കപ്പെട്ടിട്ടുള്ള ബ്രഹാമലക്ഷണങ്ങളിൽ നിത്യാനന്ദാദികൾ സ്വരൂപമാകുന്നതല്ലാതെ ആത്മാവിൽ ജ്ഞാനാശ്രയസാധകങ്ങളല്ല. പിന്നെ അദ്വൈത മകരന്ദത്തിൽ സ്വരൂപമേവമേ സത്യം നതുധർമ്മോ ലഭസ്ത്വവമേ ജ്ഞാനം നഗുണ, സഗുണോയദി, അനാത്മാത്വമസത്വം ചജ്ഞേയാത്വയോ: പതേത്" വാക്യലക്ഷ്യാർത്ഥമായ എന്റെ സത്ത് സ്രത്താവു എന്നുള്ള' അവസ്ഥ അല്ലെങ്കിൽ ഇരിപ്പ് സ്വരൂപമാകുന്നു എന്നല്ലാതെ ( സത്വാന്തരാശ്രയമില്ലെങ്കിലും എങ്കിൽ നിന്നുമായി സദ്വസ്തുവല്ലാത്തതിനാൽ അതു സത്വരൂപമായ ജാതിയുമല്ലെന്നും ജ്ഞാനം , തന്നെ എന്റെ സ്വരൂപമാക്കാൻ ഗുണകരമാകുന്നില്ലെന്നും, ഗുണമായിരുന്നാൽ വേദ്യമെന്ന അവസ്ഥയിൽ അനാത്മകവും അവേദ്യമെന്നയവസ്ഥയിൽ അസത്വവും വരു

മെന്നും അദ്വൈത മകരന്ദത്തിൽ പറയുന്നു. അബ്രഹ്മ വിചാരമെന്ന് നനാമുഖമായി ശ്രുത്യാദ്യകർമങ്ങളിൽ വെളിവാക്കിയിട്ടുണ്ട്. ചില സ്ഥലങ്ങളിൽ അധ്യാരോപാപവാദന്യായപ്പടിയാണ് പറയുന്നത്. മറ്റു ചിലേടത്ത് " കുതോജാതേയമിതിയേ ചിന്താമാസ്തു കദാചന" എന്നാദിയായിട്ട് ഇത് (സംസാരബന്ധം എങ്ങനെ ഉണ്ടായി എന്ന വിചാരണ അനാവശ്യമെന്നും എങ്ങനെ ഇല്ലായ്മ ചെയ്യാമെന്നു ചിന്തിച്ചാൽ മാത്രം മതിയെന്നും പറഞ്ഞിരിക്കുന്നു. ഓരോരുത്തന്റെയും ബുദ്ധിയുടെ പോക്കു പോലെ പ്രക്രിയകളും നിന്നു സഹായിക്കണമെന്നുള്ളതിനാൽ പക്ഷാന്തരങ്ങളിൽ ഭ്രമത്തിനവകാശമില്ല. " ബ്രഹ്മാജ്ഞാനാജ്ജഗജ്ജന്മ" ബ്രഹ്മജ്ഞാനില്ലായ്കയാൽ (അജ്ഞാനത്താൽ) ജഗത്തിനുണ്ടായി പ്രതീതമാകുന്നു. എന്നു ശ്രീമദ്രാർത്തികാചാര്യൻ പറയുന്നു. " സമ്പൂർണ്ണകാരണഭാവാനുത്പന്നമിദം ജഗത്" ഇങ്ങനെയുള്ള പംക്തികളിൽ ജഗത്തിനുണ്ടായേ ഇല്ലെന്നു പറഞ്ഞാൽ അനുഭവപ്പെടുത്താൻ കഴിയുന്നവർ ആദ്യത്തേതിൽ പ്രകൃഷ്ട സംസ്ക്കാരമുള്ളവരായിരിക്കും.

അനർത്ഥ നിവൃതർത്ഥകമായ യാഥാർത്ഥ്യജ്ഞാനമുണ്ടാകാതെ ഇരിക്കാറുള്ള അവിദ്യാവരണമാകുന്നു. അജ്ഞാനം, ബ്രഹ്മമില്ലെന്നുള്ള തോന്നൽ അസത്വാവരണവും, ഇത് അന്ത:കരണ സംഭിന്ന ചൈതന്യനിഷ്ഠവും ആണ്. പരോക്ഷജാഞാനം വിഷയേന്ദ്രിയ സമ്പർക്ക ജന്യമായിട്ടല്ലാതെ അന്ത:കരണ മാത്രാനിഷ്ടമാകയാൽ അതുകൊണ്ട് അസത്വാവരണം നീക്കുന്നതും ആയിരിക്കും മേല്പറയപ്പെട്ടതുംപ്രതിപുരുഷം (ഓരോരുത്തനിലും) ഭിന്നിച്ചിരിക്കുന്നതുമായ അവിദ്യയാൽ " പരത്രപരാവസഭസ:" രജതഭിന്നമായിരിക്കുന്ന ഇദംവൃത്തിയി( ഇത് എന്നതിൽ ഇദംവൃത്തിഭിന്നമായ രജത(അതിന്റെ) പ്രതീതി അല്ലെങ്കിൽ '' അതസ്സിംസ്തദ്ബുദ്ധി"എന്ന അധ്യായം സംഭവിക്കുന്നു.ജ്ഞാനധ്യാനസമെന്നും അർത്ഥവ്യാസമെന്നും ഇതിൽ പിരിവ് ( വിഭാഗം) ഉണ്ട്. പിന്നെസ്വരൂപ സംസർഗ്ഗഭേദത്താൽ അർത്ഥധ്യാസവും രണ്ടാകും.രജ്ജുസർപ്പജ്ഞാനം, ജ്ഞാനധ്യാസവും അജ്ഞാന വിഷയമായരരജ്ജുസർപ്പം അർത്ഥാധ്യാസവുമാകുന്നു. ആത്മാവിൽ (അന്യതജഡദുഖാദി)

അനാത്മനാവർഗ്ഗത്തിന്റെ ആരോപം സ്വരൂപാസമെന്നും അവിദ്യാന്തകരണാദി അനാത്മാവർഗ്ഗത്തിൽ ആത്മധർമ്മാരോപം സംസംർഗ്ഗാധ്യാസമെന്നും വ്യവഹരിക്കപ്പെടും.

" അധ്യാസ ഏവ സംസാര:" എന്നപ്രമാണത്താൽ ഈ ഭാവരൂപാവിദ്യാമൂലകാധ്യാനമാകുന്നു സംസാരം. ഈ വക അധ്യാസങ്ങളും അജ്ഞാനഹൃദയ ഗ്രന്ഥിയും ആത്മാവ് ചിദ്രുപനോ അചിദ്രുപനോ ആദ്യത്തെ പക്ഷമെങ്കിൽതന്നെ നിത്യനോ അനിത്യനോ നിത്യനെങ്കിൽ ദേഹേന്ദ്രിയാദികളിൽ നിന്നു ഭിന്നനോ അഭിന്നനോ! ഭിന്നനെന്നുവരുകിൽ ദേഹാദി സംശ്ലീഷ്ടനോ അല്ലയോ! അല്ലെങ്കിൽ കർതൃത്യാദി ധർമ്മമുള്ളവനൊ അല്ലയോ! കർതൃ വിശിഷ്ടനല്ലെന്നു വരികിലും അസംഗനാണൊ അല്ലയോ! അഭിന്നനെങ്കിൽ തദേകത്വജ്ഞാനമുണ്ടായിട്ടുണ്ടോ ഇല്ലയോ! ആകുമെന്നിരുന്നാലും ജീവമുക്തിവിദേഹമുക്തികൾ എനിക്കുണ്ടാകുമോ ഇല്ലയോ! എന്നു തുടങ്ങിയ സംശയകോടികളും പരമാത്മാദർശനമുണ്ടാകുന്ന ക്ഷണത്തിൽ നശിക്കുന്നു എന്ന് 'ഭിദ്യതേ ഹൃദയഗ്രന്ഥി: ഛിദ്യന്തേസർവ സംശയാ:" ഇത്യാദിയായ ശ്രുതി പറയുന്നു. അവിദ്യാസ്തമയമാണ്. മോഷോപായമെന്ന് ന്യായമകരന്ദകാരനായ ആനന്ദജബോധഭട്ടാരകാചാര്യർ " അവിദ്യാസ്തമയേ മോക്ഷ ഇതി താവൽസമർത്ഥിതം: തേനമോക്ഷാദ്യുപായസം വിദ്യയോ നതുകർമ്മണാം' എന്നുസാധിച്ചിരിക്കുന്നു. "തരകിശോകമാത്മാവിന് മുതലായ ശ്രതികളെ ആശ്രയിച്ചാൽ മുമ്പുപറഞ്ഞപ്രകാരം സ്വരൂപാജ്ഞന രൂപവിദ്യോദയാണ്മുക്തിയെന്നാരുന്നു ആകയാൽ'' വീക്ഷാപന്നയസ്യകോസ്മിതിത്വമിത്യാഹവൈശ്രുതി" താനാരെന്നു വിക്ഷോപണ അന്വേഷണപര) നായിപരിക്കുന്നവനെ ഊന്നി " തത്ത്വമസി" എന്ന് ശ്രൂതി അവസാനത്തെ പദേശിക്കുന്നു ഇതിലെതത്വം പദങ്ങളിൽ തോന്നുന്ന വിരോധം പരിഹരിക്കുന്നതിനായി മായാവിദ്യാക്കുതകുന്ന ഉപാധികളും മായാവിദ്യാജന്യങ്ങളായ സർവജ്ഞത്വം അല്പജ്ഞത്വം ഈശ്വരത്വം, ജീവത്വം എന്നിവരെയും ഭോഗത്യാഗലക്ഷണാ പരിത്യജിച്ചു ബ്രഹ്മം താനെന്ന സാക്ഷാല്ക്കാരമുണ്ടാകുന്നു. ഇതു ജീവമുക്തി

യാകുന്നു. ഇങ്ങനെയാകുന്നു. മുഖ്യമായ സ്വരൂപനിരൂപണം.

ശുഭം ! ശാന്തി

## മഹാസമാധിപദ്യങ്ങൾ

1. ശ്രീമദ്വിദ്യാധിരാജസ്യ
സർവ്വജ്ഞസ്യ മുനേരഭൂത്
ശിഷ്യാണാമഗ്ര ഗണ്യ: ശ്രീ
നീലകണ്ഠയതീശ്വര:"

2. സോ യം ധർമ്മ ഭൃതാം ശ്രേഷ്ഠോ
ജ്ഞാന മാർഗ്ഗ പ്രദർശക:
മഹാസമാധിമാസ്ഥായ
വിലസത്യത്ര ചിന്മയ:11
പ്രൊഫ. കെ. ബാലരാമപ്പണിക്കർ.

ജ്ഞാനീ ശ്രീനിലകണ്ഠാഹ്വയയതി സമുദാ–
യാശ്രയായി, കുലായീ–
ഭൂതം ദേഹം വിഹായ ക്ഷയരഹിതമയാ–
ചിന്മയ ബ്രഹ്മയോഗം
ഏവം വൃത്താന്തസന്താപിതഹൃദയതടോ
നഷ്ടചിന്താപ്രരോഹോ
ഹന്താസ്മൽ ഭാഗ്യഭസ്മികരണ വിവരണേ
ക്ഷീണ വാണീ ഗുണോഹം.
(സാഹിത്യ പഞ്ചാനൻ പി.കെ നാരായണണപിള്ള)

സാഹിത്യത്തിൽ പരമനിപുണൻഹന്തവേദാന്തവാദേ
സൗഹിത്യത്തോടനവധി സുശിഷ്യർക്ക് വിദ്യാപ്രദായീ
ജീവിക്കുമ്പോഴു ലക ഗുരുവാം ശങ്കരചാര്യരെപ്പോൽ
മേവി സ്സായൂജ്യവുമണകയായ് നീലകണ്ഠാഖ്യയോഗി
(സി.എൻ എ രാമ ശാസ്ത്രി എം.എ)

(1) " തളർന്നിടാ നീ വർഷത്തിൽ– "കുളീരേരവി" യെന്ന പോൽ
മറഞ്ഞ നീലകണ്ഠ്യാഖ്യ–"യോ" ഗീന്ദ്രൻ ഭാരമേകിനാൻ,

2. കായം നശ്വരമെന്നുറച്ചു മറയും
ശാസ്ത്രീയ തത്വങ്ങളും
മായം വിട്ടു മനസ്സിലാക്കി മഹിത
ജ്ഞാനൈക നിഷ്ണാതനായ്
നായന്മാരുടെ കർമ്മപദ്ധതി തിര
ഞ്ഞോടാക്കിയാധാരമാ-
യായക്കെട്ടു ചമച്ച യോഗി ചരമം
പുക്കാൻ മഹാ സങ്കടം!!

3 തന്നെത്തന്നിൽ നിരീക്ഷിച്ച-ധന്യനാമമ്മഹാശയൻ
അന്യൂന ശാന്തിയാപിച്ചെന്നുന്നിശ്ലോകം കെടുക്കനാം.
(അഴകത്ത് പത്മനാഭക്കുറുപ്പ്.)

നാലു വേദമാറുശാസ്ത്രവും ഗ്രഹിച്ചുവേണ്ടപോൽ
നീളവേ നടന്നു കണ്ടു പുണ്യഭൂമിയാകവേ
കാലവും കഴിച്ചു കൂട്ടിയിത്ര വേഗമദ്ദിവം
നീലകണ്ഠതീർത്ഥപാദരാം മഹാൻ ഗമിച്ചിതോ!!
(പി.അനന്തൻപിള്ള എം.എ)

1. നാനോപാധിസ്ഥനേകൻപര, നിതിനിനവു-
റ്റുള്ളുണർന്ന ദ്വയാത്മ-
ദ്ധ്യാനോൽകൻ നീലകണ്ഠാഹ്വയമഹിതയതീ-
ന്ദ്രോത്തമൻ- ശേഷമയ്യോ!
ഞാനോതാൻ ശക്തനല്ലേ, "കലിവിഭൂ, ഭൂവിഗാ-
ർഹസ്ഥ്യ" ബന്ധംവിനാ വി-
ജ്ഞാനോന്മേഷത്തൊടാളും കൃതികളെയുമിവൻ
കൂസലെന്യേ ഗ്രസിപ്പൂ!

2. ദാരാർത്ഥാപത്യ നീരം നിറലുമരിയസം-
സാര വാരാകരത്തിൽ
പാരംപാരാതെ പെട്ടിട്ടുഴലുമുലകരിൽ
പാരമുൾക്കാമ്പലിഞ്ഞ്
നേരായദ്ധ്യാത്മ വിദ്യാതരണി, വിതരണം

ചെയ്തു തീരത്തണപ്പോ–
ര് രമ്യൻ നിർമ്മലാത്മാവിന് നിഗമമതം
നിത്യ നിർവാണലാഭം
(ജി.പപ്പുപിള്ള ശാസ്ത്രി)

1. ജ്ഞാതാഖിലാഗമതയാ പ്രഥിതോയദീയ–
പാരേ'ഗിരം,പ്രയ.തധീനയ'ന പ്രചാര:
സോയം ഗതോർക്ക സുദിനേ പരമംസമാധിം
ശ്രീനീലകണ്ഠയതിവര്യ മഹാനുഭാവ:

2. പ്രാചീന ഹൈന്ദവമഹാസമുദായഭൂമാ–
വാചാരപദ്ധതി പരിഷ്കരണാദികർമ്മ:
കൃത്വാ ജനോപകൃതിമേഷ ചകാരബഹ്വീ–
മേതാദൃശം ക്വനുലഭേമഹി,ധീരശാന്തം.

3. വേദാഗമാദ്യുദധി ജാത ഘടോത്ഭവസ്യ
ചിന്മാത്രലീനമനസ: സ്വഗുരോ സ്സകാശാത്
സംസ്കാര മന്ത്രിമമപി സ്ഫുടമാപയോസാ–
വാത്മാസ്യ നിർമ്മലതര സ്സമയാത്സു ശാന്തിം.
(ഹൈസ്കൂൾ മലയാള പണ്ഡിതൻ എൻ ശങ്കുപ്പിള്ള)

എല്ലാ വർഗ്ഗത്തിലും ചെയ്തതിലധികഗുണം
നാകവർഗത്തിനെന്നും
സോല്ലാസം ചെയ്തു വിദ്വൽക്കവികുലമകുടീ–
ഭൂതനായ് ലാലസിച്ചോൻ
ചൊല്ലാളും 'കണ്ഠ തീർത്ഥാ' ഭിധയമിതിലകൻ
ബ്രഹ്മ സായൂജ്യസമ്പ–
ത്തുല്ലാഘം നിത്യമാളുന്നതിന് പരസമാ–
ധിസ്ഥനായെന്തു ചെയ്വൂ!!
(മഹാവൈദ്യൻ എസ്.രവിവർമ്മ തമ്പാൻ)
വേദാന്താബ്ധിക്കയത്തിൻ മുടിവിൽ വിലസിടും
ദീപ്ത വിജ്ഞാനരത്നം
വീതാതങ്കം ഗ്രഹിച്ചിട്ടതു സുജനതതി–
ക്കേകി വാണോരുയോഗി

ശ്രീമാൻ ശ്രീനീലകണ്ഠാഹ്വയ യമിതിലകൻ
കഷ്ട! മീലോകവാസ-
പ്രേമം വിട്ടിട്ടു പെട്ടെന്നിത,പരമസമാ-
ധിസ്ഥനായ് ശാന്തിയോം സത്.
(കൊറ്റിനാട്ട്- കെ.നാരായണപിള്ള)

സകല ശാസ്ത്ര പയോധി മനീഷയാ-
ലവമഥിച്ചു ലഭിച്ച രസത്തിനെ
കൃതിപുടങ്ങളിലാക്കിയ ധന്യനാം
ശിതിഗളാഭിധയോഗി സമാധിയായ്
2. പരമശാന്തിയടഞ്ഞ ജഗദ്ഗുരോ!
തവവിയോഗജ ബാഷ്പകണാവലി
ഉറവിവാരി കണക്കിത, കേരളം
കദന സാഗരമാക്കി നൊടിക്കകം.
(പണ്ഡിതർ കെ.പി.നാരായണപിള്ള)

1. പൗരാളിക്കു പുരോഗനായ പുരുഷൻ,
വേദാന്ത വിദ്യാർത്ഥികൾ-
ക്കാരാധ്യൻ ഗുരു, സജ്ജനത്തിനു സഖാ,-
വാർത്തന്നു വൈദ്യോത്തമൻ,
ആരൊറ്റ ഞൊടിക്കിടയ്ക്കു ഹൃതനാ-
യീലാ ഭവാനാൽ ബുധ-
സ്വാരാട്ടാകിയ നീലകണ്ഠനിയമി-
ശ്രേഷ്ഠന്റെ നിര്യാണമേ?

2.കാണാദാഗമകാപിലാദി കുശല-
ന്മാരെപ്പലേടങ്ങളിൽ-
ക്കാണാം വേറെയുമീദൃശപ്രശമിമാ-
രെങ്ങത്രയുണ്ടൂഴിയിൽ?
പ്രാണായാമമയാഗ്നിയിൽ ക്കറകള-
ഞ്ഞുള്ളോരു തൃത്തങ്കമെ-
യ്യാണാഹന്ത! മറഞ്ഞുപോയതധുനാ
കാലത്തിരശ്ശീലയിൽ!

3. സ്നേഹാൽ ശിഷ്യശിരസ്സിൽ വെയ്ക്കുമനഘ-

കൈത്താരനങ്ങാതെയാ-
യാ,ഹാ തീരെയടഞ്ഞുപോയ് ശമഗുണം
തിക്കുന്ന തൃക്കണ്ണുകൾ!
മോഹാർത്തർക്കഗദോപദേശിവദനം
വിശ്രാന്തമായ്! നമു-
ക്കൂഹാഗോചരമാം സമാധി നിലയെ-
ക്കൈക്കൊണ്ടിത സ്മദ്ഗുരു-

4. ത്വന്നാനാചരിത പ്രബന്ധപഠന-
ത്തിന്നിയ്യിടെ ബ്ഭാഗ്യമൊ-
ത്തന്നാൾതൊട്ടു പരോക്ഷശിഷ്യരിലൊരാ-
ളായ്തീർന്നു ഞാൻ സദ്ഗുരോ!
ഒന്നാച്ചേവടിയിങ്കൽ വീണുരുളുവാ-
നുത്കണ്ഠയാവാഴ്കെ-യെ
ന്തൊന്നാഹാ പറയേണ്ടു-നിഷ്കളചിദാ-
കാശേ ലയിച്ചൂഭവാൻ!-
(വള്ളത്തോൾ നാരായണ മേനോൻ)

1. അകളം കകലേശനസ്തമി-
ച്ചകതാര സ്ഥതമോ നിമഗ്നമായ്
മകരന്ദ സമപ്രഭാഷണ-
പ്രകാരാസ്വാദ സുഖം തുലഞ്ഞുപോയ്.

2. കളഫാലതലത്തിൽ മിന്നിടും
കളഭപ്പൊട്ടു കളഞ്ഞകാരണം
ഇളയും കരയുന്നതുണ്ടഹോ!
കളകണ്ഠസ്വന കൈതവാലിതാ.
3.ഒഴിയാതെ കുഴിക്കുമക്കളേ-
യുഴിയുന്നെന്നപഴിക്ക് പാത്രമായ്
കഴിയുന്നൊരു വഞ്ചിമാതുതൻ
മിഴിനീർ തോരുവതെന്നു ദൈവമേ!

4.കവിതാംഗന ഭർത്തൃവൃത്തമ

ച്ചെവിയിൽ ശല്യസമംകടക്കവെ,
കവിയും കദനം കലർന്നുടൻ
പവിയേറ്റെന്ന വിധം പതിച്ചുപോയ്.

5. ഗതികെട്ടിതു മട്ടിലേവരും
ചതിപെട്ടാൽ പടിയമ്പരന്നുപോയ്
മതിമാൻ ശിതികണ്ഠയോഗിയീ-
ക്ഷിതിവിട്ടെന്നതു കേട്ടമാത്രയിൽ

6. വരുമന്തമൊരിക്കലാർക്കുമി-
ന്നരുതീ നീതിയതിക്രമിക്കുവാൻ
ഒരു മട്ടുസമാശ്വസിക്ക, "സദ്-
ഗുരു" വൊന്നുണ്ടു തമസ്സകറ്റുവാൻ
(മുഴങ്ങോടുവിള കൃഷ്ണപിള്ള)

1. എന്താണു കേൾപ്പതതിഘോര ദുരന്ത;മുഗ്ര-
സന്താപവാർത്ത ശിവനേ! കരൾകത്തിടുന്നു.
ഹന്താധികം ഹൃദയനാഡി തുടിച്ചിടുന്നു.
ചിന്താശതാകലിത ചേതന മങ്ങിടുന്നു.

2. ഹാ! താപസ പ്രവരനുന്നതയോഗവിദ്യാ-
പൂതാശയൻ സുജന വർണ്ണിതപുണ്യകീർത്തി
വേദാന്ത ശാസ്ത്ര വിപുലാബ്ധി കടന്ന തീർത്ഥ-
പാദാഗ്ര ഗണ്യനുടൽ വിട്ടു പരം ഭജിച്ചോ?

3. ബുദ്ധീന്ദ്രിയാദി സകലത്തിനുമപ്പുറത്തായ്
വൃദ്ധിക്ഷയങ്ങളണയാതെ സദാവിളങ്ങും
ശുദ്ധസ്വയം പ്രഭയെ നേരെയറിഞ്ഞ വിദ്യാ
വൃദ്ധന്റെ നഷ്ടമശുഭത്തെയണച്ചു നാട്ടിൽ.

4. പൂജ്യൻ പുരന്ദര ഗുരൂപമനേറ്റ മിൻഡ്യാ-
രാജ്യത്തിലെങ്ങു,മതുമല്ല, പഠിപ്പുമൂലം
പ്രാജ്യപ്രതാപമതലാന്തിക സിന്ധുമധ്യ-
രാജ്യത്തിലും നിജയശസ്സു പരത്തിവാണു

5. ഹാ! നിന്ദ്യമാമുടൽ വെടിഞ്ഞു മുമുക്ഷുലോകം

മാനിച്ചിടും പരമപാവന സത്പദത്തിൽ
ആ നിർമ്മല പ്രഭ കലർന്നു ലസിച്ച ദിവ്യ-
ശ്രീനീലകണ്ഠ ഗുരുയോഗി സമാശ്വസിപ്പൂ
(വാഴപ്പിള്ളേത്തു കെ.കൊച്ചുരാമൻപിള്ള)

ശൂന്യമായി മലയാളമന്നിടം
ദൈന്യമാർന്നു കവിമണ്ഡലം തുലോം
അന്യനില്ല ഗതിയെന്നു കേണിതാ
മാന്യനാക കുല ലക്ഷ്മി വീഴ്കയായ്
1 തൂമരന്ദഭര മാധുരീധുര-
ശ്രീമനോജ്ഞകവനാവലോകനാൽ
പ്രേമസാർദ്ര മതി നിർവൃതം കവി-
സ്തോമയചിത്ത മഭിതപ്തമായഹോ!
2. ക്ഷേമമില്ല, വിധിപൂർവ്വമിന്നിമേൽ
കാമപൂർത്തി വരികില്ല തെല്ലുമേ
ക്ഷാമമേറ്റ പിതൃ ദൈവതങ്ങൾതൻ
മാമനസ്സു പിടയുന്നീതിങ്ങനെ 3
പോയ കർക്കടകമണച്ച വൻ വ്രണം
പോയിടാതവിടെ വീണ്ടുമിപ്പൊഴും
ക്രൂരമാകുമടിയേറ്റ പോലെയീ-
ബ്ഭാരതോർവ്വി കരയുന്നു കഷ്ടമേ!
മുന്നമേയിവൾ 'വിവേക'പൂർവ്വ'കാ-
നന്ദ'മറ്റു 'തിലകാ'ഭ പോയവൾ
ഇന്നു കാണ്ക വിധി 'കണ്ഠ' സൂത്രവും
ഭിന്നമാക്കി,യതു ഭീരു താങ്ങുമോ? 5
മാലണച്ചുലകമാകെയേവമുത്-
കൂല ഭീഷണ തമസ്സിൽ വിട്ടഹോ!
നീലകണ്ഠയതി രാജമാമഹ-
സ്സാലയിച്ചവസരത്തിലെന്നിയേ 6
ഖേചരിക്കു വിലയില്ല തെല്ലുമേ
ഖേചരങ്ങടെ ശുഭസ്ഥിതിക്കുമേ

നീച ദുർവിധി യൊരാഢ്യ യോഗിയോ-
ടീചതിപ്പണിയെടുത്തു കാണ്കയാൽ 7
സച്ചിദാത്മരസധാരയേറ്റകം
നിച്ചിലും കുളിരെവാണൊരങ്ങയെ
ഇച്ഛപോൽ വിധി ചതിച്ചുവെന്നതോ
പിച്ചുതാനതു വൃഥാകഥിക്കയാം. 8
എന്തിനിങ്ങനെ പലേതരത്തിൽ ഞാൻ
ചിന്തനൊന്തു വിലപിപ്പൂ ദൈവമേ!
അന്ധനേന്തുമവലംബമറ്റിടിൽ
ബന്ധമെന്നി പല ചേഷ്ടകാട്ടിടും 9
ആരുമേലിവനു വൻ കൃപാമൃത-
ച്ചാറു ചോരുമുപദേശമേകുവാൻ
നേരിലന്നിഖിലവാങ്മയാബ്ധിതൻ
പാരമെത്തിയ ഭവാനുതുല്യനായ് ? 10
ഞാന്തൊഴുന്നു ഭവദംഘ്രി പങ്കജം
വന്തമസ്സൊഴിയുമാറു സന്തതം
യന്ത്രതുല്യമനിശം ഭ്രമിച്ചിടും
ബന്ധപാശമടിയോടറുക്കമേ 11
അലാത ചക്ര ഭ്രമണപ്രതീതനി-
സ്ത ലോപമം ലോകമശേഷമോർക്കുകിൽ
വിലാപമേതദ്വിഷയേ വൃഥൈവചി-
ദ്വിലാസമൊന്നേ പരമാർത്ഥമായിടൂ 12
(പന്നിശ്ശേരി നാണുപിള്ള)

വശിപ്രകരമൗലി മുത്തഹഹ! നീലകണ്ഠാഖ്യനാം
വിശിഷ്ട ഗുരു തീർത്ഥപാദനിതി പേരെഴും പണ്ഡിതൻ
വിശുദ്ധ പരശാന്തി സത്പദമണഞ്ഞു നഷ്ടം തുലോം
സുശിഷ്യ ജനതയ്ക്കു തത്സമരണതന്നെ മേലാശ്രയം
(പന്തളം എൻ.പരമേശ്വരൻ നമ്പ്യാതിരി)

## കിളിപ്പാട്ട്

വഞ്ചിക്കപ്പെട്ടു പോയ് നീ, ഹതവിധി തന്നാൽ കഷ്ടം!

സഞ്ചിത സൗഭാഗ്യമായിരുന്ന സന്ന്യാസമേ!
ഏതാനും കാലമായി പ്പഴിയേറ്റകംവെന്ത
നിന്റെ ചാരിത്രശ്രീയെ കൈകൊടുത്തുദ്ധരിച്ച്,
പ്രവൃത്തി രൂപ മാകും പഞ്ചാമൃതാഭിഷേകം
കഴിച്ചു മനം കുളിപ്പിച്ചൊരായോഗി വര്യൻ
കേരള നായകന്മാരായീടും നായന്മാർ തൻ
സാമുദായിക ഗുരുസ്ഥാനമേറ്റൊരു ധീരൻ,
മാതൃഭാഷയെപ്പോലെ ഗൈർവാണീ വാണിയേയും
സാരസം താലോലിച്ചു ലാളിച്ച ധന്യധന്യൻ,
അതിദൂരസ്ഥമാകും വിദേശങ്ങളെപ്പോലും
കീർത്തിയാൽ വെളുപ്പിച്ച ഭവ്യ ചൈതന്യമൂർത്തി
"ശ്രീനിലകണ്ഠ തീർത്ഥപാദസ്വാമി" ആ ദിവ്യൻ!
ജഡമാം ശരീരത്തെയീയിട വെടിഞ്ഞുപോൽ

.........................................................................

സ്വാമിതൻ ദിവ്യശക്തി പരബ്രഹ്മത്തിൽ ചേർന്നൊ-
രാത്മ ചൈതന്യ ശക്തി നമ്മളെ ശ്ശാസിക്കട്ടെ!
കാമ ക്രോധാദിയാകും മാനസരോഗങ്ങളാ-
ലുഴലും നമുക്കതു നേർവഴി കാട്ടീടട്ടേ"
ചിദാകശത്തിലന്തർഭൂതമാം ശക്തിയ്ക്കുള്ള
തിരണകന്ദളങ്ങളെന്നെന്നും ജയിക്കട്ടെ!!
(പണ്ഡിതശാസ്ത്രി എ.ഡി.ഹരിശർമ്മ)

ബ്രഹ്മശ്രീ ഗുരു നീലകണ്ഠനിതിപേർ
കൈക്കൊണ്ടു താനാവിധം
ബ്രഹ്മജ്ഞോത്തമനായ് ഗുരു പ്രതിമനായ്
ശോഭിക്കുമാ സ്വാമിയാർ
ബ്രഹ്മശ്രീധര ശങ്കരാദി വിബുധ-
ർക്കാലംബമാകും പര-
ബ്രഹ്മത്തോടു ലയിച്ചു കിങ്കര രിവ-
ർക്കാരാണൊരാലംബനം? 1
മൂക പ്രായമെഴും ജനത്തെ വിമല

ജ്ഞാനം വളർത്തി ത്തനി
ക്കേകപ്രാണനിലയ്ക്കു വച്ചു പെരുമാ-
റുന്നാ മഹാത്മാവിതാ
ആ കല്പം നിലനിൽക്കുമപ്പരപദം
പ്രാപിക്കയാലിന്നുഭൂ-
ലോകം ശൂന്യതയാർന്നു ഹന്ത ശിവനേ!
താങ്ങാരു ഞങ്ങൾക്കിനി? 2
പാരം ധീരത പൂണ്ടു നീണ്ട നയനം,
പ്രാഗത്ഭ്യമേന്തും മുഖം,
സ്വൈരം വിസ്തൃതമായ മാറു ഭുജദ-
ണ്ഡം ശോണ വർണ്ണാംശുകം
സാരം ചേർന്ന ഗംഭീരഗീരുകൾ ധൃതി-
പ്പെട്ടുള്ളയാനം കൃപാ-
ഗാരം സ്വാമികൾ തൻ സ്വരൂപമധുനാ
സ്മർത്തവ്യമായ്ക്കേവലം! 3
കലിയുടെ കളികാലം, ദൈവ ചൈതന്യശൂന്യം
കലിതകദന ചിഹ്നം പാരിലൊക്കെപ്പരന്നു
വലിയ കഠിനമാമി,മ്മാലിനി, ത്തേടിടായ്വാൻ
വലിയ തിരുവടി ശ്രീപാദപത്മം സഹായം
(പരിയേടത്തു ഗോപാലമേനോൻ)

ദാനംദയാ,സമത,ധീരത, സർവ്വശാസ്ത്ര-
ജ്ഞാനം, വിശേഷതരബുദ്ധി, വിവേകമെല്ലാം
ഊനം പെടാതെ തികവാർന്ന യതീന്ദ്രനിന്നു,
നൂനം ധരിത്രിയെ വെടിഞ്ഞതു നഷ്ടമത്രെ.
(ജ്യോതിഷി പി.കെ. കൃഷ്ണക്കുറുപ്പ്)

**(അന്നനട)**

അതികഠിനമാമുദന്തമെന്തിതു?
ക്ഷിതി പാതാളത്തിലമർന്നുപൊയ്പ്പോയോ?
പ്രളയാഗ്നി മൂലമിളാതലം വെന്തു
വെറും ചാമ്പലായി കലാശിച്ചു പോയോ?
ഹൃദയ വേദന പറഞ്ഞു കൊള്ളുവാൻ

പദങ്ങളൊന്നുമേ ലഭിപ്പതില്ലമേ
ഇവിടെ കേരളാവനിക്കുമെന്നല്ല
ഭുവനത്തിനാകെ പ്പുതുഭൂഷയായി.
ശരിക്കു നായന്മാർക്കൊരേ യൊരുഗുരു-
വരനായി വിദ്വച്ഛി രോമണിയായി
അഹോ! പാശ്ചാത്യരും പദധൂളി യേല്പാ-
നഹർന്നിശം കൊതിച്ചിരിക്കുന്നുവല്ലോ.
മദീയ ദൈവമായ്ക്കരുതീടുന്നൊരാ-
ശിതികണ്ഠ സ്വാമി - പറവാൻ വയ്യമ്മേ
മഹാസമാധിയെയണഞ്ഞു ഹാ! കഷ്ട-
മിഹ ലോകം വെറും മരുഭൂമിയായി.
തല ചുറ്റുന്നുമേ, നയനം മങ്ങുന്നു
ചലനം നാഡികൾക്കിതാ നിന്നുപോയി.

.......................................................

മദീയ സ്വാമിയെ മനോമുകുരത്തി-
ലിതാ കാണുന്നു ഞാനതിദിവ്യകാന്തി-
പരത്തി ബ്ഭക്തർക്കു വരാഭയങ്ങളെ
യരുളും ഹസ്തത്താൽ പരിലസിപ്പതായ്
"നമസ്ക്കാരം മമഗുരോ! നമസ്കാരം
നമസ്കാരം മമ പ്രഭോ! നമസ്കാരം.
അവിടുത്തെ ദ്ദയാവലോകനം മൂലം
ഭുവനം പാവനതരമായിടട്ടേ!
ഒരാധാരമില്ലാതിനിയലഞ്ഞിടും
ചെറുശിഷ്യനിവൻ തവപദഭക്തി
സതതവും പൂണ്ടു വസിച്ചിടുന്നുമേ-
ലതു പ്രവൃദ്ധമായ് വരേണം ദൈവമേ!
(ടി.ആർ.അനന്തക്കുറുപ്പ്)
ഹാഹാ! സദ്ഗുരു നീലകണ്ഠ നിയമി-
പ്രൗഢൻ പ്രപഞ്ചം വെടി-
ഞ്ഞൂഹാഗമ്യ മഹാസമാധിനിലയിൽ-
ത്തന്നേ ലയിച്ചെങ്കിലും
മോഹാവേശിതരായ് ചമഞ്ഞൊരു നമു-

ക്കാരാണൊ രാലംബമ-
സ്നേഹാധിക്യമെഴുന്ന പുണ്യപുരുഷൻ
പൊയ്പോയ തോർക്കാവതോ!
കഷ്ടം! ദിഷ്ടവശേന ദേശികവരൻ
ദേഹം വെടിഞ്ഞെന്നു കേ-
ട്ടിഷ്ടം പൂണ്ടൊരു ശിഷ്യവർഗമഖിലം
തീർന്നൂ നിരുന്മേഷരായ്
ഒട്ടുക്കുള്ള ചരാചരങ്ങളൊരു പോ-
ലൊന്നെന്ന ഭാവംപെടും.
ശിഷ്ടന്മാർക്കുമുദിച്ചീടും സ്വജനന-
ഷ്ടത്താൽ മഹാസങ്കടം 2
ധീരശ്രീമിഴി, ധീവിലാസമതുലം
മിന്നുന്നൊരന്നെറ്റി,സം-
സാര കോളിലിളക്കമെന്നിനിലകൊ-
ണ്ടീടുന്നതാം നെഞ്ചകം
നേരാരായുമവർക്കു സംശയമലം
ദൂരത്തകറ്റീടുവാൻ
പോരും തൂമൊഴി, യെന്നിതൊക്കെയിനിയും
കാണുന്നതെന്നാണുനാം? 3
ആരാലും പരിപൂജ്യനായറിവുകൾ-
ക്കാധാരമായ് വാണൊരാ-
ദ്ധീരാത്മാവെഴുന്നെള്ളിയെത്ര ദിവസം
വാണൂ മദീയാന്തികേ
ഓരോ ലൗലിക വാസനാ വലകളിൽ-
ചുറ്റിത്തിരിഞ്ഞന്നുഞാ-
നോരാതെ തവമേന്മ, നല്ലവസരം
വ്യർത്ഥം നയിച്ചേനഹോ!
ഈടാളും നിഗമാഗമക്കടൽകട-
ഞ്ഞാനന്ദ സാരാമൃതം
നേടീട്ടുള്ള യതീന്ദ്രർ തന്നുടെ മഹൽ-
സാമീപ്യ സൗഖ്യം സദാ
നേടുന്നൂ ചിലർ പൂർവ്വ പുണ്യ പരിപാ-

കത്താലതില്ലാതെഴും
കീടന്മാർക്കു ലഭിക്കുമോ സുകൃതസ-
ർവ്വസ്വം ഭവദ്ദർശനം? 5
തന്നിൽ തന്നെ വികാരവീചികൾ നില-
ച്ചേറ്റം പ്രശാന്തപ്രദം
മിന്നി, പ്രേമസുധാരസം നിറയുമ-
ന്നിൻ മാനസപ്പൊയ്കയിൽ
വന്നെത്തിപ്പല ശിഷ്യ ഹംസരഴകോ-
ടദ്ധ്യാത്മ ദാഹത്തിനേ
നന്നായ്ത്തീർത്തു രമിച്ചിടുന്നു; മടിയൻ
ഞാനോ മിഴിക്കുന്നിതാ 6
(സി.എൻ.നാരായണപിള്ള ബി.എ.ബി.എൽ)

**പാന**

അവികല പ്രഭയാളുന്ന കൈരളീ-
കവിതയാൾ തൻ കുളിർന്ന കളിസ്ഥലം
ശ്രുതിപെടുന്നൊരു ഭാഷാ മഹാഗൃഹ
ച്ചുവരു, സംസ്കൃത സൗധമണിക്കുടം,
കൊടിയ വിദ്യൂൽ പ്രഭാവനിരൂപണ-
ക്കൊടി പറത്തിയ കോവിദദൈവതം
നെടിയ ദുഷ്പത്ര കണ്ടകമണ്ഡലം
നെടികെ നീറ്റിയ 'നീലകണ്ഠാരുണൻ'
പ്രണയപീയൂഷ രത്നകുംഭം,യതി-
പ്രഭു മഹായോഗ സംശുദ്ധവിഗ്രഹൻ,
പ്രഥിത പൗരുഷ രാശി, നിരങ്കുശ-
പ്രകൃതി,നിസ്തൂല ശ്രീതീർത്ഥ പാദരിൽ
ഹതവിധേ! ഭവാൻ കൈവയ്ക്കയാൽ നഷ്ട-
മധികമുണ്ടിങ്ങു ലോകത്തിനെങ്കിലും
അരിയതജ്ജനി വീണ്ടുമീഞങ്ങൾക്കു
തരുമനല്പ പ്രഭാവോദയാദികൾ
(ചെങ്ങന്നൂർ ഹൈന്ദവ യുവസമാജം)
വിക്ഷേപാവരണാദില ക്ഷണമക-
ന്നുള്ളൊന്നിലുള്ളൂന്നിയാ-

സാക്ഷി സ്ഥാനമുറച്ച പോതുലകകാ-
ര്യത്തിൽ സദാ നിസ്പൃഹൻ
മോക്ഷേച്ഛുക്കളിലാർദ്ര ചിത്ത നജിതൻ
ശാസ്ത്രാസ്ത്രഘോരാഹവേ
സാക്ഷാൽ ശ്രീ ഗുരുനീലകണ്ഠനിയമി-
പ്രൗഢൻ വെടിഞ്ഞോ ഭുവം? 1
അയ്യോ! ശ്രീനീലകണ്ഠാഹ്വയനിയമിവര-
ബ്രഹ്മ വിദ്വർയ്യനെപ്പോ-
ലിയ്യുള്ളോർക്കിന്നിയാരാണഖില കലകളും
ചേർന്നു മിന്നുന്ന ധന്യൻ!
കാര്യം പൊയ്പോയി കഷ്ടം! കഥകവിതകളായ്
തീർന്നു സർവ്വർക്കുമേവം
നിര്യാണം തന്നൊടുക്കം ഗതി, ബത, ഭുവനേ
ഭൂതജാതത്തിനെല്ലാം 2
കഷ്ടം, കാമാർത്തനായ് കാഞ്ചന കമനികളിൽ
പറ്റി, ഞാൻ ദേഹമെന്നു-
ള്ളിഷ്ടബ് ഭ്രാന്ത്യാ ചരിക്കും നരനൊരു നിമിഷം
ചിത്തതാർ ശുദ്ധിപൂർവ്വം
പുഷ്ടശ്രീ നീലകണ്ഠസ്മരണയിൽ മുഴുകി
ച്ചീടിലദ്ധ്യാസ ലോക-
ക്കെട്ടെല്ലാം 'പിട്ടു'താനെന്നുണരുമവനുടൻ
സിദ്ധമാം സിദ്ധസൗഖ്യം 3
ദേശം,കാലം,നിമിത്തം, ത്രിവിധ നിറമിദം
ചേർന്ന മായാമറയ്ക്കു-
ള്ളീശപ്പറ്ററ്റു മർത്ത്യപ്പരിഷയധികവും
ജ്ഞാനലോപാൽ വസിപ്പൂ
ആശാവേശാന്ധ്യ സിന്ധുത്തിരകളിലവശം
മുങ്ങി മങ്ങുന്ന വർക്കും
ക്ലേശം പറ്റാതെ പോറ്റാനപരനൊരുവനാ-
രിത്ര കാരുണ്യശാലി? 4
വിശ്വാസം വരുമേവനും, വിവിധശാ-
സ്ത്രോദന്തവും ശാന്തിയും

നിശ്ശേഷം കറതീർത്തറിഞ്ഞു പരമ-
പ്രസ്ഥാന മർഹിക്കയാൽ
ഇശ്ശേഷിച്ചവരാർത്തരായ് വരഗുരോ!
തൃപ്പാദമർത്ഥിക്കവേ
വിശ്വം വിട്ടുവിദേഹമുക്തിയെയട-
ഞ്ഞല്ലോ ഭവാനീവിധം! 5
ഇന്നാളല്ലോ ഭവാനെൻ സദന മതിലെഴു-
ന്നള്ളിയെന്നെക്കടാക്ഷി-
ച്ചന്യോന്യം ചൊല്ലിയോരോന്നതിനിടയിലിതോ
ചെയ്തു ചൈതന്യമൂർത്തേ!
ഇന്നീ ലോകം വെടിഞ്ഞാൽ പ്പുനരൊരു ജനനം
വേണ്ട, പണ്ടേ ഭവാനാ-
യൗന്നത്യാവസ്ഥ നേടീ, ശരി പദവിയതി
ങ്ങേകിടാതെന്തു പോവാൻ? 6
കഥകളധിക മെന്തിന്നോതിടുന്നൂ നമുക്കാ-
പ്രഥിത യതിവരൻ ഹാ! കഷ്ടമേ! നഷ്ടമായീ
ഇതു സമമിനിയെന്നിക്കൈരളീ നാട്ടിനുള്ളോ-
രതുലഭവികപൂരം മൂർത്തിമത്തായ് ഭവിക്കും? 7
പ്രാരബ്ധമുത്കൃഷ്ടതരം നയിച്ചു
നേരേ പരാവസ്തുവിലാ ലയിച്ചു
ചാരത്തണഞ്ഞു ഗുരുപാദർ, ശിഷ്യ-
ന്മാരൊക്കവേ, മറ്റിനിയെന്തു ഭാഗ്യം! 8
ഇതിലധിക കൃതാർത്ഥൻ മറ്റു ലോകത്തിലാരാ-
ണിതു വഴി ഗതിവേണം മർത്ത്യ ജന്മം ലഭിച്ചാൽ
യതിവരമുടിമുത്തിൻ നാമസങ്കീർത്തനം നാം
പ്രതിദിന മുരുവിട്ടാൽ കൈവരും നിത്യസൗഖ്യം 9
ഈ നാട്ടുകാരാം ജനതയ്ക്കശേഷം
ശ്രീകണ്ഠ തീർത്ഥാനഘ ചര്യയെന്നും
ഗാനത്തിനെന്നല്ലഥ സദ്ഗതിയ്ക്കും
നാനാ പ്രകാരം തുണയായ് വരട്ടെ 10
(പി.ജി.ഗോവിന്ദപ്പിള്ള ബി.എ.ബി.എൽ)
നീല ഗ്രീവയതീന്ദ്ര വാഗമൃതമേ-

റ്റംഗം കുളിർത്തനുഹം
സ്ഥൂലശ്രീയൊടു ലാലസിച്ച ശിശുവാ-
മെന്നെ ചതിച്ചോ വിധേ!
മേലാരെന്നുടെ പോഷണത്തിനിതുപോ-
ലെല്ലാം തികഞ്ഞുള്ളൊരാ-
ളാലോലാശ്രു നിലപ്പതെന്നു, ഭുവനം
ദുർവാര ദു:ഖാകുലം (സദ്ഗുരു)

ശാന്തൻ, ശാസ്ത്രവിശാരദൻ, സുജനസ-
മ്മാന്യൻ, സദാ സർവവേ-
ദാന്ത പ്രാന്ത ചരിഷ്ണു, ധർമ്മനിരതൻ
വിഖ്യാത യോഗീശ്വരൻ
സ്വാന്തേ കണ്ടു രമിച്ചു വാണൊരു പര-
ബ്രഹ്മത്തൊടൊന്നിക്കുവാൻ-
താൻ തത്യാജകളേവരം, ജഡതരം
ശ്രീനീലകണ്ഠാഹ്വയൻ
(ആർ.ഈശ്വരപിള്ള ബി.എ)

സ്വാനുഭൂതി സമ്പന്നതയിൽ സദാ സംമഗ്നനായി രുന്നെങ്കിലും ചലിക്കുന്ന വിജ്ഞാനമയമഹാ ഗ്രന്ഥശാലയെന്ന് വിശേഷിപ്പിക്കപ്പെട്ടു ലോകരുടെ ചര്യാമര്യാദകളെ ക്രമപ്പെടുത്തുന്നതിലും അഭിവൃദ്ധമാക്കുന്നതിലും സന്മാർഗ്ഗ നിഷ്ഠയെ സ്ഥേഷ്ഠമാക്കുന്നതിലും പോരാ അതുവഴി അധികാരികളെ 'മുക്തിപ്പൊൻ പുരിയുടെ' പടവുകളിലേക്ക് യഥായോഗ്യം നയിക്കുന്നതിലും അവിടെ എത്തിക്കുന്നതിലും സ്വമാതൃകാപരമായ ആചാരങ്ങളാലും ഗ്രന്ഥകരണങ്ങളാലും ഉപദേശങ്ങളാലും സ്വഹ്രസ്വ ജീതകാലം മുഴുവൻ നിസ്തന്ദ്രം പ്രയത്നിച്ച ആ സർവ്വജ്ഞ മഹാത്മാവിന്റെ എങ്ങും നിറഞ്ഞ ദിവ്യ മഹസ്സ് നമ്മെ ശ്രേയോമാർഗത്തിൽ വെളിച്ചം വീശി നയിക്കുമാറാകട്ടെ!

ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമി ചരിത്രസമുച്ചയം അവസാനിപ്പിച്ചിരിക്കുന്നത് അദ്ധ്യാപക മഹർഷി എന്ന് ബിരുദാങ്കിതനായ ആർ.ഈശ്വരപിള്ള ബി.എ അവർകളുടെ മഹദ്വചനങ്ങളോടെയാണ്.

"സ്വാമികളുടെ ശ്രേഷ്ഠമായ മാതൃകയും അവധാനതയും സുസ്ഥി

രതയാർന്ന സ്വാധീന ശക്തിയും സമുദായോൽക്കർഷത്തിന് അത്യന്താപേക്ഷിതമായ നമ്മുടെ സാന്മാർഗ്ഗികവും ആത്മീയവുമായ അവേക്ഷണത്തെ അസാമാന്യമായി പ്രശോഭിപ്പാൻ ഇടയാക്കിയിട്ടുണ്ട്. അപ്രകാരമുള്ള ഒരു മാർഗ്ഗ ദർശി നമ്മുടെ സമുദായത്തിന്റെ ഈ ദുർഘടാവസ്ഥയിൽ നമുക്കു നഷ്ടമായിപ്പോയത് തീർച്ചയായും ഹൃദയഭേദകമായിട്ടുള്ളതാണ്. നമുക്കെന്തു ചെയ്യാൻ കഴിയും? എന്നാൽ അദ്ദേഹം വഴിയുണ്ടായ ആത്മീയശക്തി നമ്മെ അവസാനം വരെ ഉന്നതി മാർഗത്തിൽ ചരിപ്പിക്കയും വഴികാട്ടുകയും ഉത്സാഹിപ്പിക്കയും ചെയ്യുമെന്ന് നമുക്ക് തീർച്ചപ്പെടുത്താം. പരിശുദ്ധാത്മാവായ ആ മഹർഷി നമ്മിൽ നിന്ന് അപ്രത്യക്ഷനായി എങ്കിലും അദ്ദേഹം നമുക്കു കാട്ടിത്തന്നിട്ടുള്ള മാതൃകകൾ എന്നും സുസ്ഥിരമായിരിക്കും. അദ്ദേഹത്തോട് നമ്മുടെ ഭക്തി ബഹുമാനങ്ങൾ പ്രദർശിപ്പിക്കാനുള്ള ഉത്തമമാർഗ്ഗം അവയെ അന്യൂനഭക്തി പുരസ്സരം അർത്ഥവത്തായി അനുസരിക്കുന്നതിലാണ് സ്ഥിതി ചെയ്യുന്നത്". അദ്ധ്യാപക മഹർഷിയുടെ അർത്ഥവത്തായ ഈ വാക്കുകളെ ഭക്ത്യാദര പുരസ്സരം നമുക്കാശ്രയിക്കാം!! പഠനാർഹമായ ഒരു ബൃഹദ് വിശ്വവിജ്ഞാന കോശമായ സ്വാമികളുടെ ജീവചരിത്രം സമഗ്രമായും വിസ്തൃതമായും പഠിക്കണമെന്നും ഗ്രഹിക്കണമെന്നും ആഗ്രഹിക്കുന്നവർ 'ചരിത്രസമുച്ചയം' ആശ്രയിക്കുക തന്നെ വേണം.

"ശ്രീ നീലകണ്ഠകലയാ, ഭുവിയോ വതീർണോ
ജ്ഞാനപ്രചാരവിധിനാ പവിതും ധരിത്രീ
പ്രജ്ഞാനിധി: സയതിവര്യഗുരു: സദാമേ–
സത്രാകരോത്വഖില വർത്മസു തീർത്ഥപാദ":

**ശ്രീ നീലകണ്ഠ തീർത്ഥപാദായനമോ നമ:**



പ്രാർഥനാമുറിയിൽ നീലകണ്ഠ തീർത്ഥപാദർ



സമാധിക്ക് ഏതാനും നാൾമുമ്പ് പ്രാക്കുളത്തു തോട്ടുവയലിൽ വച്ചെടുത്ത ചിത്രം.
നടുക്ക്- ശ്രീ ചട്ടമ്പിസ്വാമികൾ, ഇടത്ത്- ശ്രീനാരായണഗുരു സ്വാമികൾ, വലത്ത്- ശ്രീ തീർത്ഥപാദസ്വാമികൾ.



ശ്രീ കുമ്പളത്തു ശങ്കുപ്പിള്ള



സമാധിക്ഷേത്രത്തിലെ ശിവപ്രതിഷ്ഠ



പ്രാർത്ഥനാ മുറിയിൽ – ശ്രീ ചട്ടമ്പിസ്വാമികൾ, ശ്രീനീലകണ്ഠ തീർത്ഥപാദർ വേലുപ്പിള്ള മഹാശയൻ തുടങ്ങിയവരുടെ ചിത്രങ്ങൾക്ക് മുമ്പിൽ അവിടുത്തെ സന്യാസി വര്യൻ പ്രാർത്ഥിക്കുന്നു



ആശ്രമസ്ഥാപകൻ
താഴത്തോട്ടത്തു ശ്രീവേലുപ്പിള്ള മഹാശയൻ



ക്ഷേത്രത്തിന്റെ മുൻവശത്തുനിന്നുള്ള ദൃശ്യം



സമാധിപീഠത്തിന് മുമ്പിൽ



കരുനാഗപ്പള്ളി പുന്നക്കുളം നീലകണ്ഠ തീർത്ഥപാദസ്വാമി സമാധിപീഠം



താഴത്തോട്ടത്ത് ബംഗ്ലാവ്



താഴത്തോട്ടത്ത് ബംഗ്ലാവ് – മറ്റൊരു ദൃശ്യം




ശ്രീനീലകണ്ഠ തീർത്ഥപാദ വിലാസം സംസ്കൃത ഹൈസ്കൂൾ



സമാധിപീഠത്തിന് മുമ്പിൽ ഗ്രന്ഥകർത്ത്രി



ക്ഷേത്രത്തിന്റെ പുറകുവശത്തുള്ള കാവ്

# അവലംബ ഗ്രന്ഥങ്ങൾ


1. ശ്രീനീലകണ്ഠതീർത്ഥപാദ സ്വാമി ചരിത്രസമുച്ചയം
   ശ്രീ. പന്നിശ്ശേരി നാണുപിള്ള
   ശ്രീ. ശ്രീവർദ്ധനത്ത് കൃഷ്ണപിള്ള.

2. ബാലാഹ്വസ്വാമിചരണാഭരണം അഥവാ
   സദ്ഗുരുസർവ്വസ്വം (സംസ്കൃതം)
   കവിദീപൻ ആറന്മുള എം.കെ. നാരായണപിള്ള

3. തീർത്ഥപാദ പരമഹംസസ്വാമികൾ
   (ഒന്നും രണ്ടും ഭാഗങ്ങൾ)
   ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ
   പണ്ഡിറ്റ് ശ്രീ. സി.രാമകൃഷ്ണൻ നായർ.

4. ഉപഹാരമാലികാ- (പരമഭട്ടാര ചട്ടമ്പിസ്വാമികളുടെ മഹാസമാധി രജതജൂബിലി സ്മാരകം7-9-1125)

5. എന്റെ കഴിഞ്ഞ കാലസ്മരണകൾ
   (ശ്രീ കുമ്പളത്ത് ശങ്കുപിള്ള)

6. ശ്രീ വിദ്യാധിരാജ പുരാണം
   (പ്രൊഫ. ജഗദിവേലായുധൻ നായർ)

7. തീർത്ഥപാദതീർത്ഥം.
   തെള്ളിയൂർ ഗോപാലകൃഷ്ണൻ.



ശ്രീ നീലകണ്ഠ തീർത്ഥപാദരുടെ സമാധിസ്ഥാനം

ലോകചരിത്രത്തിൽത്തന്നെ ഒരു ഗുരുവിന്റെ തൃക്കൈകളാൽ തന്റെ ശിഷ്യനെ സമാധിയിരുത്തുകയും അവിടെത്തന്നെ ശിവലിംഗപ്രതിഷ്ഠ നടത്തി അനുഗ്രഹിക്കുകയും ചെയ്ത ഏകപുണ്യസ്ഥാനമാണ് കരുനാഗപ്പള്ളി പുന്നക്കുളം "ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമിസമാധിപീഠം" പരമാചാര്യനും സദ്ഗുരുവും സ്നേഹസ്വരൂപനുമായ ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളാണ് ആ പുണ്യകർമ്മംനിർവ്വഹിച്ചത് ശ്രീ ചട്ടമ്പിസ്വാമികളുടെ ദ്വിതീയശിഷ്യനും സർവ്വശാസ്ത്രപാരംഗതനും യോഗവേദാന്തനിഷ്ഠനും ഗ്രന്ഥകാരനും കവിയുമായ ശ്രീ നീലകണ്ഠതീർത്ഥപാദരുടെ ഈ ജീവചരിത്രം ഒരു റഫറൻസ് ഗ്രന്ഥമെന്നനിലയിൽ സാധാരണ വായനക്കാർക്കും ഗവേഷകർക്കും വളരെ പ്രയോജനപ്പെടും.



SOUTHERNSTAR PUBLICATIONS